# ശ്രീരാമകൃഷ്ണ ഭാഗവതം

(കിളിപ്പാട്ട്)



ഗ്രന്ഥകർത്താ:

സ്വാമി വിശദാനന്ദ

# ശ്രീരാമകൃഷ്ണ ഭാഗവതം

(കിളിപ്പാട്ട്)



പ്രകാശകൻ:

ശ്രീ ശങ്കരവേലിൽ

കെ. പരമേശ്വരൻ പിള്ള ബി. എ.. ബി. എൽ.

റിട്ടയേർഡ് മുൻസിഫ്, തിരുവനന്തപുരം.

* * *

രണ്ടാം പതിപ്പിൻെറ പ്രകാശകൻ:

ശ്രീ. പി. ഗോവിന്ദൻകുട്ടി

കൃഷ്ണനിവാസ്

തുംകൂർ, കർണ്ണാടക സ്റ്റേററ്.



ഗ്രന്ഥകർത്താ:

## സ്വാമി വിശദാനന്ദ

ശ്രീരാമകൃഷ്ണ ആശ്രമം

ശ്രീരാമകൃഷ്ണ നഗർ

(വഴി) ഒററപ്പാലം-3 - കേരളാ സ്റ്റേററ്.

വില Rs. 8/- 21—10—1977.

# രണ്ടാം പതിപ്പിൻെറ മുഖവുര.

ശ്രീരാമകൃഷ്ണ ഭാഗവതം ആദ്യത്തെ പതിപ്പ് 1964ൽ പ്രസിദ്ധം ചെയ്തതു് ഒരു കൊല്ലത്തിനകം കുറേ പ്രതികൾ വില്ക്കുകയും മററുള്ളവ ഭക്തരുടെ ഇടയിൽ വിതരണം ചെയ്യുകയുമായി ഒന്നുപോലും ബാക്കിയില്ലാതായി. പിന്നീട് പലരും ആവശ്യപ്പെട്ടുകൊണ്ടിരുന്നു. പല ഭക്തരും ഈ പുസ്തകം അവരുടെ സാധനയുടെ ഭാഗമായി നിത്യപാരായണത്തിന്നുപയോഗിക്കുന്നുണ്ട്. അഞ്ഞൂറു പ്രതികളെങ്കിലും വീണ്ടുമടിപ്പിച്ച് അത്യാവശ്യക്കാക്ക് കൊടുക്കണമെന്നു് ശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ ഈ പതിപ്പിൻെറ പ്രകാശകനായ ശ്രീ. **പി. ഗോവിന്ദൻകുട്ടി** അദ്ദേഹത്തിൻെറ ജീവിതകാലത്തിൽ ഇതിനകം പലപല നല്ല പുസ്തകങ്ങളും പ്രസിദ്ധം ചെയ്തു ആദ്ധ്യാത്മിക വിജ്ഞാനം പ്രചരിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന കൂട്ടത്തിൽ ഇതിന്നും രണ്ടാം പതിപ്പിനു് ചിലവു വരുന്ന തുക തരാം, എത്രയും വേഗം രണ്ടാം പതിപ്പ് അച്ചടിപ്പിക്കണമെന്നു് ആവശ്യപ്പെട്ടു. നാലു കൊല്ലങ്ങൾക്കുമുമ്പ് ഈ പതിപ്പ് അച്ചടിക്കാൻ ഏർപ്പാടു് ചെയ്തെങ്കിലും ഇപ്പോൾ മാത്രമേ അച്ചടി തീർന്നു കിട്ടിയുള്ളു. പുസ്തകത്തിനു് ആവശ്യപ്പെട്ട് എഴുതിക്കൊണ്ടിരിക്കുന്നവർ ഈ താമസം ക്ഷമിക്കണമെന്നു് അഭ്യർത്ഥിച്ചുകൊള്ളുന്നു. ഇതിൻെറ ചിലവിലേക്കു് വേണ്ട തുക സംഭാവന ചെയ്ത ശ്രീ **ഗോവിന്ദൻകുട്ടിക്കു്** ഗ്രന്ഥകർത്താവിൻെറയും ഭക്തജനങ്ങളുടേയും കൃതജ്ഞതയും രേഖപ്പെടുത്തിക്കൊള്ളുന്നു.

**ഗ്രന്ഥകർത്താവ്.**

# പ്രസ്താവന.

ഭഗവാൻ ശ്രീരാമകൃഷ്ണന്റെ അത്ഭുതജീവിതനാടകം ഭക്തന്മാർക്ക നിത്യപാരായണത്തിനു പര്യാപ്തമാകത്തക്കവണ്ണം അദ്ധ്യാത്മരാമായണത്തിന്റെ രീതിയിൽ കിളിപ്പാട്ടാക്കി ഒരു ശ്രീരാമകൃഷ്ണഭാഗവതം രചിക്കണമെന്നു ഭക്തോത്തമനായ ശ്രീ ശങ്കരവേലിൽ പരമേശ്വരൻ പിള്ള എന്നോടു് ഏകദേശം ഒരു കൊല്ലത്തിനുമുമ്പു് ആവശ്യപ്പെട്ടിരുന്നു. കൃത്യാന്തരബാഹുല്യത്താൽ അന്നു് ആ കൃത്യം നിർവ്വഹിക്കാൻ എനിക്കു് സമയമുണ്ടായില്ല. പിന്നീടു് മററു ജോലികൾ ക്രമപ്പെടുത്തി ഏകദേശം രണ്ടുമാസങ്ങൾക്കമുമ്പു് അദ്ദേഹത്തിന്റെ ആഗ്രഹം നിർവ്വിക്കാമെന്നു് വിചാരിച്ചു് ഭാഗവത നിർമ്മാണത്തിനാരംഭിച്ചു. അത്ഭുതമെന്നേ പറയാവൂ, ഏതോ ദിവ്യശക്തിയുടെ സഹായത്താൽ ഈ ഗ്രന്ഥം നാലാഴ്ചകൾകൊണ്ടു് എഴുതിത്തീർക്കാൻ സാധിച്ചു. എഴുതി കഴിഞ്ഞപ്പോൾ ഇതു വായിച്ചുകേട്ട പലരും എത്രയുംവേഗം അച്ചടിച്ചു പ്രസിദ്ധം ചെയ്താൽ നന്നായിരിക്കുമെന്നു് അഭിപ്രായപ്പെട്ടതുകൊണ്ടു് ഇങ്ങിനെയൊരു പുസ്തകം ഉണ്ടായിത്തീർന്നതാകുന്നു. ഇതിലെ വിവരണങ്ങളും നവീകൃതധർമ്മവെളിവാടുകളും ആ മഹൽ ശക്തിയുടെ മഹിമയിൽ പ്രകാശിച്ചുവന്നതും കവിതാനിർമ്മാണത്തിൽ യാതൊരുവിധ പരിചയവുമില്ലാത്ത ഗ്രന്ഥകത്താവിൽകൂടി ഈ ഭാഗവതം ഉണ്ടായിത്തീർന്നതു് ആ ശക്തിയുടെ വൈഭവവുമാകുന്നു. ഇങ്ങിനെ ഉണ്ടായിത്തീർന്ന ഈ കൃതിയെ ഭക്തലോകത്തിന്റെ മുമ്പാകെ സമർപ്പിച്ചുകൊള്ളുന്നു.

11—8—1964

ഗ്രന്ഥകത്താവ്.

# വിഷയാനുക്രമണിക.


| വിഷയവിവരം: | അദ്ധ്യായം | | പുറം |
|---|---|---|---|
| സർവ്വേശ്വരലീല | 1 | ,, | 1 |
| ലീലാരംഗം | 2 | ,, | 5 |
| ലീലാവതാരം | 3 | ,, | 8 |
| ബാല്യലീല | 4 | ,, | 12 |
| ദക്ഷിണേശ്വരക്ഷേത്രം | 5 | ,, | 30 |
| ദിവ്യലീല | 6 | ,, | 43 |
| ലീലാസഹചാരിണി | 7 | ,, | 74 |
| തന്ത്രസാധനകൾ | 8 | ,, | 80 |
| സാധകന്മാർ | 9 | ,, | 102 |
| പരമാനുഭൂതി | 10 | ,, | 111 |
| ധർമ്മസമന്വയം | 11 | ,, | 128 |
| തീർത്ഥാടനം | 12 | ,, | 134 |
| സർവ്വേശ്വരിയുടെ ആയുധം | 13 | ,, | 142 |
| സഹധർമ്മചാരിണി | 14 | ,, | 151 |
| ഭക്തസമ്മേളനം | 15 | ,, | 161 |
| ലീലാസഹചാരികൾ | 16 | ,, | 195 |
| ആനന്ദമേള | 17 | ,, | 220 |
| വചനാമൃതം | 18 | ,, | 239 |
| ലീലാസമാപനം | 19 | ,, | 252 |
| നിത്യാവിർഭാവം | 20 | ,, | 264 |

# ശ്രീരാമകൃഷ്ണ ഭാഗവതം.

(കിളിപ്പാട്ട്)

## സർവ്വേശ്വരലീല.



### അദ്ധ്യായം 1,

ശ്രീരാമകൃഷ്ണദേവനാവിർഭവിച്ചു ലോകം
പാവനമാക്കിച്ചെയ്ത ലീലകളനാരതം
കീർത്തനം ചെയ്യുന്നോർക്കും ശ്രവണംചെയ്യുന്നോർക്കും
ചിത്തത്തിൽ ഭക്തിയുണ്ടായ് വർദ്ധിപ്പാൻ മാർഗ്ഗമാകാം
എന്നോർത്തു ധന്യനേകൻ ഭക്താഗ്രഗണ്യൻ ചൊന്നാ-
നെന്നോടു ഭഗവാന്റെ ദിവ്യമാം ജീവിതത്തെ
നിത്യവും പാരായണതല്പരന്മാർക്കുവേണ്ടി
യെത്രയും ചുരുക്കമായ് വിസ്തരിക്കുന്നതായ
പുസ്തകം രചിക്കുവാൻ, വൃത്തമോ കിളിപ്പാട്ടായ്
ഭക്തന്റെ മോഹം ധന്യം! ഭക്തന്മാർക്കനുഗ്രഹം !
മുക്തിക്കു മാർഗ്ഗം ദിവ്യമാകയാലതേവിധം
ശ്രീരാമകൃഷ്ണലീലാ നാടക മുലകിങ്കൽ
സാരവേദികൾക്കൊക്കെ യാനന്ദമേകുംമട്ടിൽ
പദ്യമായ് രചിക്കുവാൻ കാരണമുണ്ടായ് വന്നു,
ഹൃദ്യമായ് തീർന്നീടട്ടെ ഭക്തന്മാർക്കിതുമേലിൽ.
ആദ്യന്തമില്ലാതുള്ള ദൈവീക ചൈതന്യത്തെ
ചിൽസത്ത, പരംബ്രഹ്മ മെന്നൊക്കെ ച്ചൊല്ലുന്നു
വിദ്വാന്മാരതുതന്നെ ബ്രഹ്മമെന്നുരചെയ്വു.
ഏതൊന്നിൽനിന്നു സർവ്വമുണ്ടായി വർത്തിക്കുന്നു,
ഏതൊന്നിലെത്തിച്ചേർന്നു നിർവ്വാണമടയുന്നു,
യാതൊന്നു സർവ്വത്തിന്നു മാധാരമനന്തമാ-
മാദിവ്യ ചൈതന്യത്തെ ബ്രഹ്മമെന്നറിഞ്ഞാലും;
വാക്കിനും മനസ്സിനും ബുദ്ധിക്കുമതീതമാ-
യിക്കാണും വിശ്വത്തിന്റെ സത്തയായതീന്ദ്രിയ-
ബുദ്ധിമണ്ഡലത്തിന്നു മപ്പുറം ചിദാത്മകം

സത്യമാനന്ദമേകമദ്വയമഖണ്ഡമാ-
മാദ്യന്തഹീനതത്ത്വമിത്തരമനേകമാം
വർണ്ണനകൊണ്ടുമാത്രം നിർണ്ണയിച്ചീടാവുന്ന
ധന്യമാനന്ദജ്യോതി: വിജ്ഞാന വെളിവത്രേ
ഉന്നത ബ്രഹ്മതത്ത്വമെന്നുനാമറിയുന്ന
വന്ദ്യമാം പരംപദമാനന്ദ നികേതനം !
നിർഗ്ഗുണം നിരാകാരം നിഷ്ക്രിയം നിരാലംബം
വൃത്തികൾ വികാരങ്ങൾക്കതീതമവ്യാകൃതം
സത്താമാത്രൈക തത്ത്വ മവ്യക്തം മഹാത്ഭുത
ദിവ്യതത്വമത്യാശ്ചര്യ്യ വൃത്തിയിൽ പ്രകാശിപ്പൂ !
ബ്രഹ്മത്തിലിച്ഛാശക്തിയാവിർഭവിക്കമൂലം
നിർമ്മലജ്യോതിസ്സായി ശക്തിയായ് വിജയിപ്പൂ.
ബ്രഹ്മാണ്ഡജാലങ്ങൾക്ക മൂലമാം പ്രകൃതിയായ് ,
ബ്രഹ്മത്തിൻ പ്രകാശമായ് ബ്രഹ്മരൂപിണിയായി,
നിർഗ്ഗുണം സഗ്ഗുണമായ് വികാരപൂർണ്ണയായി
സർവ്വത്ര വ്യാപിക്കുന്ന ചിൽശക്തിയായിത്തീന്നു
വിശ്വങ്ങൾക്കൊക്കെ മാതാവീശ്വരജീവന്മാക്ക
മാശ്ചര്യ്യശക്തികൾക്കും മാതാവീ ജഗദംബ
വിശ്വവ്യാപാരമെല്ലാ മീശ്വരി നടത്തുന്നു
വിശേഷശയിച്ചിരിക്കുമ്പോൽ സർവ്വവും നടക്കുന്നു.
ഈ ശക്തിതന്നേന്നൂനം സഗ്ഗുണ ബ്രഹ്മതത്ത്വം
ഈ ശക്തി സർവ്വേശ്വരൻ സർവ്വത്രപരിപൂർണ്ണൻ.
ബ്രഹ്മാണ്ഡ സൃഷ്ടിസ്ഥിതി സംഹാരലീലയെല്ലാം
ബ്രഹ്മത്തിൻ പ്രകാശമാം സർവ്വേശൻ നടത്തുന്നു
ബ്രഹ്മാണ്ഡ നാനാത്വങ്ങൾ താൻതന്നെയായിത്തീർന്നു
ബ്രഹ്മാണ്ഡനിയാമകയീശനും താൻതന്നെയായ്.
മർത്ത്യലോകത്തിൻധർമ്മമാർഗ്ഗത്തേ വെളിവാക്കി
കാലമാററത്തിൽ ചേന്ന ധർമ്മത്തെയുദ്ധരിച്ചും
ദിവ്യവിജ്ഞാനം ലോകക്കേകിയും സർവ്വേശ്വര-
ദിവ്യലീലയ്ക്കീമർത്ത്യലോകത്തിൽ വന്നുംപോയും
സർവ്വേശ്വരേശ്വരന്റെ ദിവ്യമാം ലീലാരംഗ
മുർവ്വിയിലനാദിയായുണ്ടാക്കി രമിക്കുന്നു.
ബ്രഹ്മവിജ്ഞരെന്നുമുന്നമീശന്റെ ചൈതന്യാംശ
സംഭൂതന്മാരായുള്ള ബ്രഹ്മർഷിപ്രവരന്മാർ

അന്നന്നു വേണ്ടവണ്ണം മുണ്ടാക്കി പ്രകാശിപ്പി-
ച്ചുന്നത തത്വപ്രാപ്തി മാർഗ്ഗങ്ങൾ കാട്ടിത്തന്നു.
ബ്രഹ്മർഷിമാരിൽ ചിലരീവണ്ണം സർവ്വേശ്വര
നിർമ്മല ലീലചെയ്തോരെന്നു നാമറിയുന്നു.
അനാദികാലമായിട്ടീവണ്ണം നടക്കുന്നു,
മാനുഷവർഗ്ഗത്തിന്റെ ജീവിതലക്ഷ്യപ്രാപ്തി-
മാർഗ്ഗങ്ങളരുളുന്നു, ജീവിതം നയിക്കുന്നു,
ദുർഗ്ഗമസംസാരാബ്ധിക്കക്കരെ യെത്തിക്കുന്നു.
സർവ്വേശനിപ്രകാരം ലീലകളനുഷ്ഠിച്ചു
സർവ്വത്ര വിളയാടുന്നാനന്ദസ്വരൂപനായ്
കാലദേശാവശ്യങ്ങൾ നിർവ്വഹിച്ചീടാനുള്ള
ലീലകൾ ചെയ്‌വാൻ മർത്ത്യലോകത്തിലവതാരം
ലീലാലോലുപനായ വിഷ്ണുചെയ്യുന്നതായി
ഭാരതമാതാവിന്റെ മാഹാത്മ്യംകൊണ്ടുകാൺമു
മത്സ്യമായെന്നും പിന്നെ കൂർമ്മമായ് ജനിച്ചെന്നും
ചിത്സ്വരൂപനാം വിഷ്ണു പന്നിയായ് ജനിച്ചെന്നും
ഭീകരം നരസിംഹരൂപനായവതാരം
ലോകരക്ഷയ്ക്കായ് വിഷ്ണുചെയ്തെന്നുമതുപോലെ
വാമനാകാരംപൂണ്ടു ഭൂമിയേയളന്നെന്നും
കാലാനുരൂപമേവം കാര്യങ്ങൾ ചെയ്‌വാനായി
ലീലചെയ്യുന്നതദ്ധ്യാനം ചെയ്യുന്നത്രേ ജഗന്നാഥൻ.
ക്ഷാത്രവംശത്തെപണ്ടു ഭാർഗ്ഗവരാമനായി
ട്ടുത്തമപുമാൻ ധ്വംസം നശിപ്പിച്ചെന്നും ചൊൽവൂ.
മാനുഷ ലോകത്തിന്റെ യത്ഭുത വളർച്ചയാ
ലാനന്ദരൂപൻ പൂർണ്ണമർത്ത്യനായ് ലീലചെയ്വാൻ
രാമനായവനിയെ കാക്കു വാനവതാര
മീമഹിതന്നിൽ ചെയ്തെന്നോതുന്നു മഹത്തുക്കൾ.
മർത്ത്യന്മാർക്കുന്നതമാമാദർശം കാണിക്കാനും
പാർത്ഥലം രാക്ഷസത്വം ധ്വംസിച്ചു രക്ഷിക്കാനും
സർവ്വേശലീലകൊണ്ടു പാവനമാക്കിത്തീർത്താ
നുർവ്വിയേയെന്നുംകേൾപ്പൂ മർത്ത്യന്റെ മഹാഭാഗ്യം.
കാലത്തിന്നനുരൂപമാററങ്ങൾ വരുത്തുവാൻ
ലീലചെയ്യുവാൻ ബലരാമനായ് ഭൂമിയിങ്കൽ
സർവ്വേശനവതാരംചെയ്തെന്നുമനുജനാ-
യുർവ്വിയിൽ സർവ്വൈശ്വര്യ സമ്പന്ന ഭാവത്തോടും

ലീലാലോലുപനായും ശ്രീകൃഷ്ണനവതാരം
ഭൂലോകപാലനാത്ഥം ചെയ്യെന്നും പറയുന്നു.
ഇങ്ങിനെ കാലംതോറും മാററങ്ങൾ വരുത്തുവാൻ
മംഗളരൂപൻ വിഷ്ണു ലോകത്തിൽ ജനിക്കുന്നു.
കാലമാററത്താൽ ലോകം നൂതനവളർച്ചയിൽ
പാലനംചെയ്‌വാൻ തക്ക ഭാവങ്ങൾ വേണ്ടിവന്നു.
ഐശ്വരഭാവം കാട്ടുന്നാശ്ചര്യ്യജന്മം മേലിൽ
വിശ്വസിച്ചീടില്ലെന്നു മീശ്വരനറിയുന്നു.
ത്യാഗസമ്പന്നൻ ദിവ്യൻ ബുദ്ധന്റെ യവതാരം
യാഗനാമത്തിൽ ഹിംസചെയ്യുന്നോർക്കെതിരായി,
ഭോഗവൈരാഗ്യം പിന്നെ സേവനം വ്യക്തിബോധ-
മാകവേ നശിപ്പിക്കും സാധനയെന്നെല്ലാമായ്
നൂതന ധമ്മത്തിന്റെ സ്ഥാപകനായിബ്ബുദ്ധൻ
മേദിനിപാലിക്കുന്ന വിഷ്ണുവിൻ ലീലയേവം.
സർവ്വേശലീലാരംഗ മുഖ്യിയെന്നറിഞ്ഞാലും
സർവ്വത്രവിളയാടും ചൈതന്യം വിഷ്ണുവത്രേ,
മത്ത്യന്മാക്കൊക്കെ മാർഗ്ഗം മുക്തിക്കു കാണിക്കുന്നോൻ
ഭക്തിയേ വളത്തുവോൻ വിഷ്ണുവാണെന്നു നൂനം.
ഭാരതമേദിനിക്കു പുറമെ ലീലാരംഗം
കാരുണ്യവാരാന്നിധിയാകിയ സർവ്വേശ്വരൻ
ക്രൈസ്തവധമ്മം പാരിൽ സംസ്ഥാപിച്ചീടാനുള്ള.
ക്രിസ്തുദേവനായ് ജന്മം സ്വീകരിച്ചപ്പോളുണ്ടായ്
പിന്നെയുമിസ്ലാംധമ്മം സ്ഥാപിക്കാൻ നബിയായി
വന്നതു മീശ്വരന്റെ മഹിമയെന്നേചൊൽവൂ.
അദ്വൈതവേദാന്തത്തിൻ തത്ത്വങ്ങളുദ്ധരിച്ച
ബൌദ്ധധമ്മത്തെ യാർഷഭാരതവർഷത്തിങ്കൽ
ഇല്ലാതെയാക്കിച്ചെയ്‌വാൻ ശങ്കരാചാര്യ്യരായി-
ട്ടെല്ലാദിക്കിലും ചുററി വിജയം വരിച്ചതും
വൈഷ്ണവധമ്മത്തിന്റെയാചാര്യ്യൻ രാമാനുജൻ
വിഷ്ണുവിൻഭക്തൻ മാധ്വൻ വല്ലഭൻ ചൈതന്യനും
എല്ലാമായ് ജനിച്ചതും സർവ്വേശലീലയല്ലാ-
തല്ലെന്നു മെന്നുതന്നേ ചൊല്ലാമെന്നിരിക്കുന്നു.
ഈവണ്ണമനാദിയാ യീശ്വരലീല പാരിൽ
ദൈവീക മാർഗ്ഗം കാട്ടാനുണ്ടായി വരുന്നുണ്ട്.

താനല്ലാതില്ല സത്യം താൻതന്നെയെല്ലാമായി
താനവസ്ഥാത്മാവായി ലീലാലോലനുമായി.
ബ്രഹ്മാണ്ഡലീലയേവം ബ്രഹ്മത്തിൻ സ്വഭാവമാ-
ണെന്നാലും ബ്രഹ്മാണ്ഡങ്ങൾക്കപ്പുറം ദിവ്യം ദിവ്യം
ആദിമദ്ധ്യാന്തഹീനം വേദ്യമല്ലാത്ത തത്ത്വം
വേദാന്തം നിർദ്ദേശിക്കമാനന്ദജ്യോതിർഭാവം
നിത്യമായ് നിലനില്പൂ ലീലകൾക്കതീതമായ്,
ബ്രഹ്മത്തിൻ മഹിമയായ്, ബ്രഹ്മാണ്ഡലീലചെയ്‌വാ-
നിമ്മട്ടിൽ സർവ്വേശ്വരനെന്നെന്നും പ്രകാശിപ്പൂ
സർവ്വേശചൈതന്യത്തിന്നാനന്ദലീല പാരിൽ
സർവ്വർക്കും ശ്രേയസ്സുണ്ടായ്ത്തീരുവാനുള്ളതത്രേ.



## ലീലാരംഗം.

### അദ്ധ്യായം-2.

**കാ**ലത്തിൻ ഗതികൊണ്ടു ലോകത്തിൽ പലവിധം
മാററങ്ങളുണ്ടാകുന്നു, നിർണ്ണയമതുപോലെ
കാലാനുരൂപധർമ്മ മുദ്ധരിച്ചീടാൻ പാരിൽ
ലീലചെയ്യുവാനീശൻ സ്ഥൂലദേഹം വരിപ്പൂ.
ആദ്യന്തമില്ലാതുള്ള ലീലകളിതുപോലെ
വേദ്യമല്ലാത്ത തത്ത്വം ചെയ്യുന്നുണ്ടുലകിങ്കൽ
അത്തരമൊരു ലീലയ്ക്കുത്തമ പുമാൻ പാരി-
ലെത്തണമെന്നുവന്നു രംഗവുമുണ്ടായ്‌വന്നു.
ഈശ്വരനുണ്ടെന്നുള്ള വിശ്വാസമില്ലെന്നായി
നശ്വരഭോഗങ്ങൾക്ക പ്രാധാന്യം കല്പിക്കുന്നു,
ശാശ്വതധർമ്മത്തിന്റെ യാഥാർത്ഥ്യ നിലനില്പ്
നിശ്ചയമില്ലെന്നുള്ള ഘട്ടത്തിലെത്തിച്ചേർന്നു,
ഭാരതവർഷത്തിന്റെ യാരംഭകാലം തന്നി-
ലാരംഭിച്ചിത്രകാലം വർദ്ധിച്ചുവർത്തിച്ചീടും
ഭാരതസംസ്കാരങ്ങൾ നഷ്ടമായ്ത്തീരാനുള്ളൊ-
രാരംഭം വന്നുചേർന്നു വിസ്മയമെന്നേ ചൊൽവൂ!

പാശ്ചാത്യവിദ്യാഭ്യാസം പാശ്ചാത്യചിന്താരീതി
പാശ്ചാത്യസംസ്കാരങ്ങൾ പാശ്ചാത്യദിനചര്യ
പാശ്ചാത്യമനോഗതി ജീവിതസമ്പ്രദായം
പാശ്ചാത്യഭ്രാന്തി സർവ്വമാശ്ചര്യം ! വളരുന്നു.
പാശ്ചാത്യശാസ്ത്രജ്ഞന്മാർ കണ്ടെത്തും തത്വംമാത്രം
നിശ്ചയം ഭാരതത്തിൽ വിശ്വസിച്ചീടുവെന്നായ്
ഭൌതികഭ്രാന്തികൊണ്ടു ധാർമ്മികനീതിയില്ല,
ഭൌതികതത്ത്വശാസ്ത്രം നീതിശാസ്ത്രമായ്ത്തീർന്നു,
ആത്മീകപാരമ്പര്യം നിന്ദ്യമെന്നായിത്തീർന്നു,
ആത്മാവുണ്ടെന്നുപോലും വിശ്വാസമില്ലാതായി,
ആത്മാനുഭൂതിനേടും മാർഗ്ഗമുണ്ടെന്നുചൊന്നാൽ
ആത്മവഞ്ചനതന്നേ യെന്നോതുമിന്നുള്ളവർ
പണ്ടത്തേതെന്നുചൊല്ലും വിശ്വാസമശേഷവും
ചണ്ടിത്തമെന്നുതന്നേ ഇന്നുള്ളോർ പറയുന്നു.
ക്ഷേത്രങ്ങൾ തീർത്ഥസ്ഥാനം ക്ഷേത്രത്തിന്നധിദേവൻ
അത്രയല്ലവിടത്തെ ഭക്തന്മാർ സകലരും
എത്രയും നിന്ദ്യം നിന്ദ്യം; ചിത്രമീവിധമായി,
വിഗ്രഹം പൂജിക്കുന്നോർ വക്രത കാണിക്കുന്നു
ആഗ്രഹമവക്കൊക്കെ യക്രമധനാർജ്ജനം
സംയമം ചെയ്യുന്നോരു മിന്ദ്രിയമനോവൃത്തി
നിഗ്രഹം ചെയ്യുന്നോരും നിന്ദ്യരായ്‌വന്നുകൂടി,
ഈശ്വരസാക്ഷാൽക്കാരം സാദ്ധ്യമാണെന്നുപോലും
വിശ്വാസമില്ലെന്നായി, യീശന്റെ നിലനില്പിൽ,
ആശ്ചര്യമഹിമയിൽ വിശ്വത്തേ പാലിക്കുന്ന
ശാശ്വതചൈതന്യത്തിന്നാസ്തിക്യ ഭാവത്തിങ്കൽ
വിശ്വാസം വളർത്തുവാൻ മാർഗ്ഗമില്ലെന്നുവന്നു,
നശ്വരഭോഗമോഹം വർദ്ധിച്ചതന്നേവന്നു,
ചിത്രമേചിത്രം ദിവ്യരിർഷികൾ സന്താനങ്ങ-
ളിത്രയുമധഃപ്പതിച്ചീടുവാനിടവന്നു'
ഇങ്ങനെയുള്ള ഭംഗമുണ്ടായിത്തീർന്നെന്നാലു
മിങ്ങിനിയൊരുകാര്യം വിസ്മരിക്കാവതല്ല.
അദ്ധ്യാത്മജീവിതത്തിൽ വിശ്വാസമുള്ളമർത്ത്യ
രദ്ധ്യാത്മ മാർഗ്ഗമീശ നിർദ്ദിഷ്ടമെന്നചിന്ത
വിസ്മരിച്ചവരവർ നിശ്ചയിച്ചീടുംപോലെ

സംസ്കാരമുണ്ടാക്കുന്ന രീതിയിലാക്കിത്തീർത്തു
വൈഷ്ണവം ശക്തിമാർഗ്ഗം താന്ത്രീകം വേദമാർഗ്ഗം
കൃഷ്ണനേയാരാധിക്കും വൈഷ്ണവസമ്പ്രദായം
ഈവിധമുള്ളഭിന്നമാർഗ്ഗങ്ങൾ പലവിധ
മൂഢതകൊണ്ടു ദുഷ്യപൂരിതമായിത്തീർന്നു.
ശാശ്വതമായ ധർമ്മനീതികൾ വെടിഞ്ഞുള്ള
വിശ്വാസമവക്കൊക്കെ യീശ്വരനിയോഗത്താൽ
കാലമാററത്തിൽ, കലിബാധയാലുണ്ടായ്‌വന്നു,
ലീലകളിവയൊക്കെ പാലനകർത്താവിന്നു്
ധാർമ്മികമാർഗ്ഗങ്ങൾക്കു മാത്സര്യബുദ്ധിയുണ്ടായ്,
ധർമ്മങ്ങൾ തമ്മിൽതമ്മിൽ മേന്മയ്ക്കും മത്സരിച്ചു.
മാത്സര്യമില്ലാതാക്കാ നീശ്വരനിയോഗത്താ-
ലുത്സാഹമുള്ളോർചേർന്നു സത്സഭചമയ്ക്കുന്നു,
ആര്യന്മാർ സമാജവുമവ്വണ്ണം ബ്രഹ്മവാദം
ചെയ്യുന്നോർ സമാജവും സർവ്വർക്കുമൊരുപോലെ
സമ്മേളിച്ചാരാധിക്കാൻ, നിർമ്മലഭാവമാർന്നു
ചിന്മയചൈതന്യത്തേ ഭാവനചെയ്യുമേവാൻ
സാധിക്കത്തക്കവണ്ണമാവിർഭവിച്ചു കാൺമൂ,
സാദ്ധ്യമല്ലാത്തതൊന്നുമില്ലല്ലൊ സ്രഷ്ടാവിന്നു് !
ഇങ്ങിനെ ഭിന്നഭിന്നമാർഗ്ഗങ്ങളുള്ളരംഗ
മങ്ങവർ തമ്മിൽമേന്മാ മത്സരമുള്ളരംഗം
ഈശ്വരനുണ്ടെന്നുള്ള വിശ്വാസമില്ലാരംഗ-
മീശ്വരസാക്ഷാൽക്കാരമില്ലെന്നു ചൊല്ലുംരംഗം
ഭുവികലെങ്ങും വ്യാപ്തിയെന്തിനുമുള്ളരംഗം
ഭുവികൽ മർത്ത്യവർഗ്ഗമൈക്യത്തിലെത്തുംരംഗം
ഭിന്നങ്ങൾ മാർഗ്ഗങ്ങൾക്കുള്ളുന്നതലക്ഷ്യംനേടാൻ
ധന്യങ്ങളാകും മോഹമുള്ളവരേറുംരംഗം
അദ്വയതത്ത്വം നാനാമൂർത്തികളീശ്വരന്മാർ
ഇത്തരനാനാത്വങ്ങൾക്കേകത്വം കാണുംരംഗം
ഭൌതികശാസ്ത്രജ്ഞന്മാർ ഭൌതികതത്ത്വങ്ങൾക്ക-
മിത്തരമൈക്യം കാണുന്നുന്നതമാകും രംഗം
ജീവന്മാരീശ്വരന്റെ യംശങ്ങളെന്നായ്ക്കണ്ടു-
മീശനേസേവിക്കുന്ന ഭാവത്തിൽ ജീവസേവ
ചെയ്യുകയും ചെയ്യാൽലോകം ഭാവുകം പ്രാപിച്ചീടു-

മീശ്വരപ്രാപ്തിക്കുള്ള സാധനയായിത്തീരും
ഈവിധമുള്ളധർമ്മം ജീവിതശുദ്ധിക്കായി
മാനുഷർസ്വീകരിച്ചു ജീവിക്കേണ്ടുന്നരംഗം.
ഇങ്ങിനെ നാനാമുഖമാകിയ വളർച്ചകൾ
മംഗളദായകനാമീശ്വരനലകികൾ
ആവിർഭവിച്ചുമാർഗ്ഗനിർദ്ദേശം ചെയ്തീടുന്ന
ദൈവീകലീലയ്ക്കുള്ള നൂതനമാകുംരംഗം
ഭാരതഭൂമിതന്നിലിക്കാലത്തുണ്ടായ്‌വന്നു
പാരിൻെറ ഭാഗ്യദീപം കത്തേണ്ടുംകാലം വന്നു.

---

# ലീലാവതാരം.

---

## അദ്ധ്യായം–3.

കാരുണ്യവാരാന്നിധിയാകുന്ന ജഗദീശൻ
പാരിൻെറ രക്ഷക്കായി കാലങ്ങൾതോറും ഭൂവിൽ
മാനുഷവേഷം പൂണ്ടു ലീലകൾചെയ്യുന്നെന്നും
മാനുഷരതുകൊണ്ടു ധന്യരായ് തീരുന്നെന്നും
കലാനുരൂപധർമ്മസ്ഥാപനം ചെയ്യുന്നെന്നും
സ്ഥൂലരൂപത്തിലീശഭാവത്തേ കാട്ടുന്നെന്നും
ചൊന്നതിനുള്ളരംഗം വന്നതുകൊണ്ടുമെന്നും
ധന്യമാം ഭാരതത്തിൽ തന്നെയാണിതുപോലെ-
യുന്നത ജന്മത്തിൻെറ രംഗമെന്നതുകൊണ്ടു-
മിന്നത്തേനില ദൃഷ്യമേറുന്നതായിത്തീർന്ന
പുണ്യഭൂവായീടുന്ന ഭാരതവർഷത്തിൻെറ
യുത്തരപൂർവ്വഭാഗം വംഗദേശത്തു ദിവ്യ-
നത്തമപുമാനുദിച്ചാനന്ദം ലോകർക്കേകി.
പാശ്ചാത്യപരിഷ്ക്കാരഭ്രാന്തിയിൽ ഭാരതംബ-
യാശ്ചര്യമായിപ്പെട്ടു വല്ലാതെ കഴങ്ങുമ്പോൾ
ഭാരതസംസ്ക്കാരത്തേ വേണ്ടെന്നുവെയ്ക്കാതുള്ളോ-
രുണ്ടെന്നുതന്നേ ചൊല്ലാമെല്ലാ ദേശങ്ങൾതോറും.

ഏററവും ഭക്തിയുള്ളോർ നിത്യവുമനുഷ്ഠാന
മുത്തമമായിച്ചെയ്യോർ സത്യത്തിൽ നിഷ്ഠയുള്ളോർ
വിദ്യയുമുപാസനാ സക്തിയുമുള്ളോരായി
ചാററർജീ കുഡുംബമൊന്നേററവും പുരാതനം
നാട്ടിൻെറയുറംപ്രദേശം 'ദേരെ' ഗ്രാമത്തിൽവാണ
മണിക്യരാമനെന്ന ബ്രാഹ്മണശ്രേഷ്ഠൻ തൻെറ
പുത്രനാം ക്ഷുദിരാമ ചാററർജി മഹാധന്യൻ
പത്നിയാം ചന്ദ്രാദേവതന്നോടും പുത്രരായ
ശ്രീ. രാമകുമാരകൻ കന്യയാം കാത്യായനി
എന്നിവരോടും ധർമ്മമാർഗ്ഗത്തിലാകുഡുംബം
നന്നായി സംരക്ഷിച്ചു സൌഖ്യമായ് വാഴുംകാലം,
ദുർമ്മാർഗ്ഗിസെമിന്ദാർക്ക സാക്ഷിയായ് കള്ളമോതാൻ
സമ്മതമില്ലെന്നുള്ള നിഷ്ഠയിലുറപ്പോടും
സത്യത്തെ കൈവെടിഞ്ഞു മറെറാന്നുമിച്ഛിക്കാത്ത
നിർബ്ബന്ധബുദ്ധികൊണ്ടു ധൈര്യം ധീരധീരം
ജന്മിയ്ക്കു സഹായിക്കാനാവശ്യപ്പെട്ടനേരം
നിർമ്മലൻ കള്ളസ്സാക്ഷിയാവുകയില്ലെന്നോതി,
ദുർമ്മതി സെമിന്ദാർക്ക കോപവുമുണ്ടായ്‌വന്നു,
സ്വത്തുക്കളൊക്കെത്തൻെറ കൈവശമാക്കി ജന്മി-
യന്തണനതുകൊണ്ടു നിർദ്ധനനായിത്തീർന്നു.
ഗോസ്വാമി സുഖലാൽജി കാമാരിപുരത്തിങ്കൽ
വാസമാക്കീടുന്നുള്ള സ്വത്തുക്കരം ദാനംചെയ്തു.
സ്നേഹിതനിപ്രകാരമാപത്തിൽ സഹായിച്ചു
കാമാരിപുരത്തിങ്കൽ വാസവുമുറപ്പിച്ചു.
അന്തണൻ മഹാഭക്തൻ നിത്യവും പൂജാദിക-
ളുത്തമമായിച്ചെയ്തു വർത്തിച്ചാപ്പുരിതന്നിൽ.
പന്ത്രണ്ടുകൊല്ലക്കാലം ചെന്നപ്പോളൊരു പുത്ര-
നുണ്ടായി രാമേശ്വര നെന്നാണു നാമധേയം.
അദ്ദേഹം രാമേശ്വര ദർശനസ്മാരകമാ-
യുദ്ദേശിച്ചേകിയെന്നും മററുള്ളോർ പറയുന്നു.
ഉദ്ദേശം പത്തുകൊല്ലമങ്ങിനെ കഴിഞ്ഞപ്പോ
ളത്യന്തം ഭക്തിയോടുമച്ഛൻെറ ശ്രാദ്ധം ചെയ്‌വാൻ

ഉത്തമതീർത്ഥസ്ഥാനമാകിയ വിഷ്ണുഗയ-
യെത്രയും ദിവ്യധാമ മെന്നോർത്തുചെന്നു ചേർന്നാൻ
ശംഖവും ചക്രംഗദാപത്മവുമണിയുന്ന
വിഷ്ണുവിൻ ദിവ്യരൂപം ക്ഷേത്രത്തിൽ ഭക്തിപൂർവ്വം
വന്ദിച്ചും ധ്യാനംചെയ്തും ധന്യമാം തീർത്ഥസ്ഥാനേ
വർത്തിക്കും നാളിലുണ്ടായ് ദിവ്യമായൊരുസ്വപ്നം
അത്ഭുതമൂർത്തി വിഷ്ണു സ്വപ്നത്തിൽ പ്രത്യക്ഷമാ-
യുത്തമ ഭക്തനോടു കല്പിച്ചു കൃപാപൂർവ്വം.
"നിന്നുടെ പുത്രനായി ജനിക്കാൻ പോകുന്നഹം"
എന്നൊരു ദിവ്യവാണി, ഭക്തനുമഹാനന്ദം !
നിശ്ചയമില്ല കേട്ടതൊക്കെയോ യെന്നാകിലു-
മാശ്ചര്യാനന്ദമാർന്നു ഭക്തനെന്നുരചെയ്യാം
പത്നിയാം ചന്ദ്രാദേവിയന്നൊരുനാളിൽ തന്റെ
പത്തനസമീപത്തിൽ ശങ്കരക്ഷേത്രത്തിന്റെ
മുമ്പിലായ് ഭക്തിപൂർവ്വം വർത്തിച്ചുപ്രാർത്ഥിക്കുമ്പോൾ
സംഭവിച്ചതിദിവ്യമായീടുമനുഭൂതി.
അത്ഭുതദിവ്യജ്യോതിസ്സുത്ഭവിച്ചമ്പലത്തി-
ലത്ഭുതമെന്നേ ചൊല്വൂ തന്നിലേക്കാവേശിച്ചു.
ജ്യോതിസ്സു തന്നേമൂടി ദേഹത്തിലാവേശിച്ചു
ബോധവും ദിവ്യമായി ഗാത്രം ക്ഷീണിച്ചുവീണു,
ഗർഭിണിതന്നേ താനുമെന്നായി ശങ്കയപ്പോൾ.
ഭർത്താവു തീർത്ഥസ്ഥാനം തന്നിൽനിന്നാഗമിച്ചു
വാർത്തകളെല്ലാം സാധ്വി വ്യക്തമായറിയിച്ചു
അദ്ദേഹം കണ്ടദൃശ്യമൊക്കെയുമതുപോലെ
വിസ്തരിച്ചുരചെയ്തിട്ടാശ്വാസമരുളിനാൻ.
അത്ഭുതമെന്നേ ചൊല്വൂ ഗർഭത്തിനാരംഭമായ്
സംശയം സത്യമായി സംഭവിച്ചെന്നും കാൺമൂ.
ദിവ്യമാം ഗർഭംതന്നേ യെന്നല്ലാതെന്തുചൊല്ലാം
സർവ്വേശലീലയ്ക്കെന്തും സാധിക്കാൻ ശക്തിയില്ലേ?
മത്സ്യമായ് കൂർമ്മമായി, വരാഹമായിത്തീർന്നു
എത്രയും ഭയങ്കരൻ തൂണിൽനിന്നുണ്ടായ്‌വന്നു
ഘോരനാം നരസിംഹമെന്നും നാമറിയുന്നു.

അത്ഭുതദിവ്യജന്മ മിങ്ങിനെയെടുത്തവ-
നത്ഭുതശക്തിയുള്ളോൻ സർവ്വേശനെന്തുംചെയ്യാം.
ശ്രീരാമലക്ഷ്മണന്മാർ ദിവ്യഗർഭത്തിലുണ്ടായ്,
ശ്രീ ക്രിസ്തുദേവൻ മുന്നം ദിവ്യഗർഭസ്ഥനായി
ഇന്നത്തെക്കാലത്തേവം ദിവ്യമാം ജ്യോതിസ്സിന്റെ
ധന്യമാമാവേശത്തിൽ ഗർഭിണിയായീദേവി.
യുക്തികും ബുദ്ധികും മേൽ വർത്തിക്കുന്നീശ്വരന്റെ
ശക്തികൾ തെളിവേവ മെന്നല്ലേചൊല്ലാനാവൂ.
ശുദ്ധമാം ഭക്തിയോടു മീശനേയാരാധിച്ച
മുത്തമഭക്തരായോർ പത്തുമാസങ്ങൾ കാത്തു,
ആയിരത്തെണ്ണൂറോടു മുപ്പത്തിയാറുകൂടും
കൃസ്ത്വാബ്ദം ഫെബ്രുവരിമാസത്തിൽ പതിനേഴാം
തീയതി, ശുക്ലപക്ഷം ദ്വിതീയാതിഥി ദിവ്യം
പ്രാതക്കാലത്തു ബ്രാഹ്മമുഹൂർത്തം ദിവ്യദിവ്യം
ജ്യോതിപ്രകാശം മൂർത്തിയായുള്ള കുമാരകൻ
ഭാവിയിലൂഴിയെങ്ങും വ്യാപിച്ചു ശോഭിക്കാനാ
യാവിർഭവിച്ചുഭുവിലത്യന്ത ദിവ്യനായി.
സൂതികാഗൃഹമതിൽ ശുശ്രൂഷ ചെയ്തീടുന്ന
കമ്മാളനാരി 'ധനി' നോക്കുമ്പോൾ കുമാരനേ
വിശ്രമിച്ചീടാൻവെച്ച ഭാഗത്തുകാണാനില്ല
ആശ്ചര്യമത്യാശ്ചര്യം! ദൂരത്തിലുരുണ്ടുപോയ്
ചാരവുമണിഞ്ഞത്ര യടുപ്പിന്നരികത്തു
ക്രീഡിക്കുന്നെന്നു കണ്ടാളാനന്ദതുന്ദിലയായ്.
ആറുമാസം വളർന്ന ദേഹപുഷ്ടിയോടത്രേ
ഭൂമിയിലവതാരം ചെയ്തുകുമാരകൻ.
അർഭകനുണ്ടായേവം സന്തോഷിച്ചവരെല്ലാം
വേണ്ടപോലെല്ലാം ചെയ്തുജാതകർമ്മങ്ങൾചെയ്തു.
നാമവുമിട്ടുശംഭു ചന്ദ്രനെന്നുള്ളതത്രേ
രാശിക്കുചേർന്നനാമം ജാതകമുറപോലെ.
നാളുകൾ കുറേയായി യച്ഛന്റെ ദർശനത്തിൻ
സ്മാരകം ഗദാധര നാമവുമേകിയത്രേ !
കാലമായപ്പോളന്നപ്രാശ്നവും നടത്തിയാ

ബാലനന്നെന്നു ചൊല്ലാമീവിധമവനിയിൽ
ജാതനായന്നുദിവ്യ ബാലകൻ ഭുവിതിങ്കൽ
ഭാവിയിലീശ്വരന്റെ ലീലകളുളവതാരം.

—— * ——

# ബാല്യലീല.

## അദ്ധ്യായം—4.

ബാലകൻ വളർന്നുവന്നാമോദമേകീ ദിവ്യ
ലീലകൾകൊണ്ടുതന്റെ യച്ഛനും മാതാവിനും
ആനന്ദസ്വരൂപനാ മീശ്വരചൈതന്യത്തിൻ
സാന്നിദ്ധ്യമാനന്ദത്തെ യേകുന്നു സകലർക്കും
കാരണകാര്യങ്ങൾക്കുമേലുള്ള ദിവ്യാനന്ദ–
കാരണമത്രേയീശ വൈഭവമുലകിങ്കൽ
പഞ്ചമവയസ്സായി ബുദ്ധിവൈഭവം മററു–
പിഞ്ചുപൈതങ്ങളേക്കാളെത്രയും പ്രകാശിച്ചു.
അച്ഛനിൽനിന്നുകേട്ട സ്തോത്രങ്ങളാദിയെല്ലാം
നിശ്ചയമായിത്തീർന്നു ബാലകനപ്പോഴേയ്ക്കും.
ഉത്തമമുഹൂർത്തത്തിൽ വിദ്യയുമാരംഭിച്ചു
പത്തനസമീപത്തിലുള്ളതാം പാഠശാല
തന്നിലും ചേർത്തുമെല്ലെ യക്ഷരാഭ്യാസംചെയ്തു.
കുട്ടിക്കു കണക്കെന്ന നാമമേ കേട്ടുകൂടാ
ഒട്ടുമേ വിദ്യാഭ്യാസ ശ്രദ്ധയുമില്ലാതായി.
എപ്പോഴും കളിതന്നേ കൂട്ടുകാരൊത്തുചേർന്നി
ട്ടുള്ളതും ലീലയെല്ലാമീശ്വരകഥതന്നേ.
നാട്ടുകാർ നടത്തുന്നതാകിയ 'യാത്രാകളി'
തിട്ടമായ് ചെന്നുകാണും പുരാണകഥയല്ലേ.
കേട്ടതു മറക്കില്ല കേട്ടപോൾ വീണ്ടുംചൊല്ലും
കാട്ടീടുമഭിനയം കണ്ടതുപോലെതന്നേ
കൂട്ടുകാരൊത്തുപിന്നെയിത്തരം വിനോദങ്ങൾ
കാട്ടുകയാനന്ദിക്കയീശ്വരലീലപാടി.
മണ്ണുകൊണ്ടുണ്ടാക്കീടു മീശ്വരവിഗ്രഹങ്ങൾ

പിന്നത്തു ചായമിട്ടുനന്നാക്കിപ്രതിഷ്ഠിക്കും
പൂജിക്കുമുത്സവങ്ങൾ ഘോഷിക്കുമേവമുള്ള
ലീലയിൽ നിപുണനായ് കൂട്ടുകാരൊത്തുമേവം.
പൌരാണികങ്ങളായ കഥകൾ ശ്രവിക്കയും
പുരാണം പഠിക്കയു മിഷ്ടമായ് ചെയ്തിരുന്നു
ദിവ്യമാം സ്തുതികളും വർണ്ണന പിന്നെക്കഥ–
യച്ചുണ്ണം കീർത്തനങ്ങളീവകയൊക്കെക്കേട്ടാൽ
തന്മയ മായിത്തീരു മഗാധചിന്താമഗ്നൻ
നിർമ്മലഗദാധരനായീടുമക്കാലത്തിൽ
കുട്ടിക്കു കാലംചെല്ലുംതോറുമായ് ധൈര്യമേറെ
വർദ്ധിച്ചുതന്നേവന്നു, മററുള്ളോർ ഭയംകൊണ്ടു
പോകുവാൻ മടിക്കുന്ന ഭീകരസ്ഥലങ്ങളിൽ
പോകുവാനൊററയ്ക്കേത്തും പേടിയില്ലെന്നുമായി
അച്ഛൻെറ സഹോദരി ശീതളാദേവീ ഭക്ത
ആശ്ചര്യാവേശത്തോടു പൂജകൾ ചെയ്യാറുണ്ട്,
മററുള്ളോർ ഭയഭക്തികാരണമാനേരത്തു
ദൂരത്തുവത്ത ച്ചീടുമെന്നാലോ ഗദാധരൻ
ചാരത്തുതന്നേമേവും നേരിട്ടു നോക്കിക്കാണും
പോരെങ്കിൽ പറഞ്ഞീടു 'മമ്മായിക്കാവേശിക്കും
പിന്മൂർത്തിയാവേശിച്ചാൽ ഞാനെത്ര ധന്യനെന്നു''
നാട്ടുകാർക്കൊക്കെ കണ്ണിലുണ്ണിയായ്ത്തീർന്നുബാലൻ
വീട്ടിൽ വന്നവരൊക്കെ ദർശിക്കും കൂടെക്കൂടെ
ദിവ്യമാം പുരാണങ്ങൾ വായിച്ചു കേൾപ്പിച്ചീടും
ധന്യരാമയൽവാസിവൃന്ദങ്ങൾ കേൾക്കാനെത്തും
തന്മയമായിത്തന്നെ വായിക്കുമാനേരത്തു
നിർമ്മല ദിവ്യാവേശം ബാലകനുണ്ടായീടും.
അത്ഭുതമായീടുന്നീയാവേശമപസ്മാര–
മായേക്കാമെന്നെല്ലാരും ചിന്തിച്ചെന്നാലും കേൾപ്പൂ.
വായനമാത്രമല്ല ദിവ്യങ്ങളായ കാഴ്ച
കാണുമ്പോഴൊക്കെക്കൂടി മാനസമാനന്ദാബ്ധി
മഗ്നമായേതോധാമം തന്നിലേക്കെത്തിച്ചേരും
ബോധവും നിലച്ചീടു മത്ഭുതമേന്നേചൊൽവൂ!
അന്നൊരുദിനംകൂട്ടുകാരുമായ് ച്ചേർന്നുബാലൻ

മന്ദമായ് വയൽതന്നിൽ മലരും തിന്നുകൊണ്ടു
ലീലകൾ ചെയ്തുചെയ്തു സഞ്ചരിച്ചീടുന്നേരം
നീലമേഘങ്ങൾ പൊന്തി യാകാശം നിറഞ്ഞുപോയ്
മേലോട്ടുനോക്കിബാലൻ നീലനീരദവർണ്ണ
മാലോചിച്ചാനന്ദിച്ചു വർത്തിക്കും ദശാന്തരേ
വരിയായൊരുജാതി വെളുത്തുവെളുത്താം
പറവക്കൂട്ടം പറന്നുച്ചത്തിലുയരുന്നു.
അത്ഭുതമവ്വണ്ണമാം ദർശനം ദർശിച്ചപ്പോ–
ളാപരിശുദ്ധബാലൻ ബോധവുമയന്നുപോയ്.
പാടത്തു വീണു ബാലൻ ബോധവും നിലച്ചഹോ
ആളുകൾചേർന്നു വീട്ടിലെത്തിച്ചാരുടൻതന്നെ.
അല്പനേരത്തിനുള്ളിൽ സ്വബോധമുണ്ടായ്വന്നു
അല്പമല്ലാത്തസൌഖ്യമുള്ളത്തിലുണ്ടെന്നോതി
നീലിമയേറും മേഘമദ്ധ്യത്തിൽ വിദ്യുൽലേഖ
പോലവേ ശോഭിക്കുന്നുണ്ടാദിനാരായണാഖ്യൻ
വേദങ്ങളോതുന്നോരമാദ്യന്തവിഹീനരായ്
നിത്യ നിശ്ചലതത്ത്വം ശോഭിക്കുന്നെന്നു സാരം.
ഈവണ്ണമുള്ള ദിവ്യദർശനം ബാലകന്നു
കൈവന്നതാരുമന്നു നിർണ്ണയമറിഞ്ഞില്ല
ഭൂതമോ അപസ്മാരബാധയോ മറ്റോ എന്ന
ഭീതിയിലച്ഛനമ്മമാരെല്ലാം സംഭ്രമിച്ചു
പാഠശാലക്കുപോവാൻ വിട്ടില്ല ചിലനാളിൽ
നാട്ടുകാർ ചൊല്ലീടുന്നതൊക്കെയും ചെയ്തുപിന്നെ
ഇന്ദ്രിയ മനസ്സുകൾക്കപ്പുറം ദിവ്യഭാവം
ചേരുന്ന സമാധിയു മീവണ്ണമുണ്ടായാദ്യം.
ആനന്ദരംഗമേവം നാടകം നടക്കുമ്പോ–
ളാനന്ദകുമാരൻെറയച്ഛനുമന്തരിച്ചു.
ഏഴായി വയസ്സപ്പോൾ ബാലകൻ ഗദാധര
നാശ്രയമില്ലാതായി ദൈവനിശ്ചയമേവം
ധീരതയോടുകൂട്ടി ദുഃഖത്തെ ജയിച്ചിട്ടു
പാരമുത്സാഹംകാട്ടിജീവിക്കാൻ ശ്രമിച്ചാലും
ഭാവമാകവേമാറി ചിന്താമഗ്നനായ് മേവും–

മേകാന്തവാസമേററ മിഷ്ടമായ് കാണായ്‌വന്നു.
മാണിക്കരാജനെന്ന മാന്യന്റെ മാന്തോപ്പൊന്നു
കാണുന്നങ്ങിന്നുമത്രയറ്റതിൽ ചെന്നുമേവും
അല്ലെങ്കിലാഗ്രാമത്തിലുള്ളതാംശ്മശാനത്തിൽ
തെല്ലുഭയമെന്യേ ചെന്നു മേവീടുമെന്നായ്
ഏകാകിയായിബാലൻ മേവീടുമവിടത്തിൽ
പൂകീടുമേകാന്തമാം ചിന്തയിൽ മനനത്തിൽ
ധ്യാനമഗ്നനായ് മേവുമേറെനേരമെന്നായി
പാരായണങ്ങൾ ചെയ്യും വിഗ്രഹം നിർമ്മിച്ചീടും
മാതാവിൻ ദുഃഖഭാരം തീരാനായ് രഘുവീര-
പൂജാദിഗൃഹജോലി ചെയ്യാനും സഹായിക്കും
വീട്ടിന്റെ സമീപത്തു 'ലാഹാസത്രത്തിൽ' നിത്യ
മുണ്ടാകും തീർത്ഥയാത്രാ സാധുക്കളെന്നവധി
സന്യാസിമാരുമുണ്ടാം യാത്രാമദ്ധ്യത്തിലുള്ള
താവളമവിടത്രേ യന്നാട്ടിലിവക്കൊക്കെ.
ദിവ്യനാം ബാലൻചെന്നു കാണാനവരോടു
സംസർഗ്ഗം ചെയ്തീടാനു മാരംഭിച്ചക്കാലത്ത്.
ആയവർ ഭാഷണങ്ങൾ കഥകൾ കീർത്തനങ്ങൾ
സാരോപദേശങ്ങളും ശ്രദ്ധിച്ചുകേട്ടുമേവും.
വേഷവുമവരുടെ നടപ്പും രീതികളും
തോഷമായ് ശ്രദ്ധയോടു നോക്കീട്ടുപഠിച്ചീടും
ബാലകനെന്തുകൊണ്ടോ അവരെ ഇഷ്ടമായി
സേവകളവക്കൊക്കെ ചെയ്‌വാനുമാരംഭിച്ചു.
സാധുക്കൾ സന്യാസിമാരവരൊക്കെയുമേറെ
സന്തോഷത്തോടുബാലനാശിസ്സുമേകീട്ടദ്ധം
മററുള്ളോർക്കവരുടെ സാരോപദേശങ്ങളെ
വീട്ടിൽവന്നോതിവന്നു നിത്യവും കുമാരകൻ
അന്നൊരു നാളിൽ ബാലൻ ഭസ്മഭൂഷിതനായി
കൌപീനധാരിയായി സാധുവേഷത്തിൽമെല്ലെ.
അമ്മതൻ സമീപത്തിൽ, സുസ്മിതനായിച്ചെന്നി-
'ട്ടമ്മേ ഞാൻ സാധുവായി' എന്നോതി നിലകൊണ്ടു.
അന്നൊക്കെ സാധുവൃന്ദം ബാലരെ തട്ടിക്കൊണ്ടു

പോകമെന്നൊരുവാർത്ത നാട്ടിലൊക്കെയുമുണ്ട്
സംഭ്രാന്തിയോടമ്മ നന്ദനനോടുചൊന്നാൾ
"സംസർഗ്ഗം നന്നല്ല നീ പോകേണ്ടയിനിമേലിൽ
സാധുക്കൾ സമീപത്തി" ലെന്നെല്ലാമന്നേദിനം.
ബാലനു ദുഃഖമായി യെന്നാലുമവർ ചൊല്ല്
പാലനം ചെയ്യില്ലെന്ന ദുഃഖമേകാതിരിപ്പാൻ
സന്യാസിമാരെച്ചെന്നു കാര്യങ്ങളറിയിച്ചു
വന്നുപോയുള്ളതെറ്റു ക്ഷമിക്കാനർത്ഥിച്ചപ്പോൾ.
കുട്ടിയോടൊപ്പംതന്നെ സാധുക്കൾ വീട്ടിൽവന്നു
"കഷ്ടമേ കഷ്ടം ഞങ്ങൾ നീചരല്ലമ്മ ബാല-
നിഷ്ടമായ് സത്സംഗത്തിലാനന്ദം കൊണ്ടീടുന്നു
ഒട്ടുമേ പേടിക്കേണ്ട നീചതകാട്ടുകില്ല."
ഈവണ്ണം സമാധാനവാണികളോതിയപ്പോൾ
ധന്യയാം ചന്ദ്രാദേവി സമ്മതിനൽകിവീണ്ടും.
പിന്നെയും ഗദാധരൻ മുന്നേപോൽ സത്സംഗത്തിൽ
തന്നെയായ് ദിനംപോക്കി യുന്നതസുഖംനേടി
ദിവ്യരാമവരുടെ സംഗമം സൽഭാഷണ
മീവകയൊക്കെ യീശബോധത്തേ ജ്വലിപ്പിച്ചു.
ലാഹമാർ കുടുംബത്തിലുള്ളവർ സമീപസ്ഥ
മീശ്വരീക്ഷേത്രം തന്നിൽ ദർശനം ചെയ്യാനായി
പോയപ്പോളൊരുദിനം ബാലകൻ ഗദാധര-
നായവരൊത്തുചേർന്നു ദർശനം ചെയ്യാൻപോയി.
ദേവിയേ സ്തുതിക്കുന്ന കീർത്തനം പാടിക്കൊണ്ടും
ദേവിയിൽ തന്മയത്വം നേടിയും പോകുന്നേരം
പെട്ടെന്നു ദിവ്യഭാവ മാവേശിക്കയാൽ ബാലൻ
നിശ്ചേഷ്ടനായിത്തീർന്നു ബോധവും നിലച്ചുപോയ്.
നിർഗ്ഗളിച്ചപ്പോളശ്രു ധാരയു മേതോ ദിവ്യ
ദുർഗ്ഗമധാമം തന്നിൽ ബോധവുമെത്തിച്ചേർന്നു.
നാരിമാർ കൂടെയുള്ളോ രാവതും യത്നിച്ചിട്ടും
സാധിച്ചതില്ല ബോധമുണ്ടാക്കാൻ കുമാരന്
ലാഹതൻ പുത്രിയായ 'പ്രസന്ന' വിശാലാക്ഷി
നാമങ്ങളുച്ചമായിട്ടുച്ചരിച്ചേറെ നേരം

മന്ദമായ് ബോധംവന്നു പിന്നീടു വിഘ്നമൊന്നും
വന്നില്ല ദിവ്യദേവീ ദർശനം സാധിച്ചേവം
അത്ഭുതദിവ്യഭാവ സമാധി ദിവ്യനായ
ബാലകനുണ്ടായ്‌വന്നു രണ്ടാമതായിട്ടന്ന്
സാധനകൊണ്ടുതന്നേ യപ്രാപ്യമനുഭൂതി
യെത്രമേ കഷ്ടമില്ലാതുണ്ടാകുന്നെന്നുകാൺമൂ.
ഈശ്വരലീലയെന്നേ ചൊല്ലാവൂമഹാത്ഭുത
ശാശ്വതചൈതന്യത്താൽ സാദ്ധ്യമല്ലാത്തതെന്ത് !
ഒൻപതുവയസ്സായീ യജ്ഞോപവീതദീക്ഷാ
സംസ്കാരം ചെയ്തശേഷം ഭിക്ഷയാചിച്ചിടേണം.
മുന്നമേ കരുവാത്തിയാകിയ ധനിയോടു
ചൊന്നപോലവരാം നൽകും ഭിക്ഷ കൈക്കൊള്ളുമെന്ന്.
താഴ്ന്നജാതിയിൽനിന്നു ഭിക്ഷവാങ്ങുന്നതായാ-
ലാചാര വിരോധമാമെന്നുതൻ ജ്യേഷ്ഠൻ ചൊല്ലി.

എത്രയോ തടഞ്ഞിട്ടും കൂട്ടാക്കിയില്ല ബാലൻ
വാഗ്ദത്തം പാലിക്കാതെ സാദ്ധ്യമല്ലെന്നുചൊല്ലി.
ആകയാൽ ധനിയോടു ഭിക്ഷയും സ്വീകരിച്ചു
ലോകത്തിൽ വേണ്ടമാററം ചെയ്യുവോനല്ലേ ഈശൻ
ഭാവിയിലുണ്ടാകേണ്ട മാററത്തിനടിസ്ഥാന-
മീവണ്ണം സ്ഥാപിച്ചീശ ലീലകളാരംഭിച്ചു.
'ധർമ്മദാസ് ലാഹ'തന്റെ വീട്ടിലേ ശ്രാദ്ധം നാളിൽ
പണ്ഡിതന്മാരുചേർന്നു ചർച്ചകൾ ചെയ്തീടുമ്പോൾ
എത്രയോ പാണ്ഡിത്യമുള്ളാളുകൾക്കാർക്കുമപ്പോ-
ളുത്തരം കിട്ടാതേതോ തർക്കത്തിൽ പെട്ടിരിക്കെ
സർവ്വവും ശ്രദ്ധയോടു കേട്ടുകൊണ്ടിരുന്നതാം
ബാലകൻ ഗദാധരൻ പണ്ഡിതനൊരുവന്റെ
ചാരത്തുചെന്നുമെല്ലെ ചോദിച്ചാനീവിധത്തിൽ.
എന്തുകൊണ്ടിതേവിധ മുത്തരമായിക്കൂടാ
എന്നോതി ബാലകന്റെയുത്തരമറിയിച്ചു
അങ്ങിനെതന്നേ നന്നായ് എന്നവർ സമ്മതിച്ചു,
അത്ഭുതമവർക്കൊക്കെ യുണ്ടാക്കി ഗദാധരൻ.
യജ്ഞോപവീതദീക്ഷ ചെയ്തതുകൊണ്ടുബാലൻ
ശാസ്ത്രോക്തമായ പൂജ ചെയ്യുവാനധികാരി

ആകയാൽ പൂജാമൂർത്തിയാകിയ രഘുവീര
പൂജയിലേറെനേരം വർത്തിക്കും ദിനംതോറും.
അച്ഛനത്യന്തഭക്തി യാവേശത്തോടുകൂടി
നിത്യവും പൂജചെയ്‌വതൊക്കെയും കണ്ടിട്ടുള്ളോൻ
ഉന്നതഭക്തിയോടു വിഗ്രഹബോധമെന്യേ
ചിന്മയചൈതന്യത്തേ ഭാവിച്ചും ധ്യാനംചെയ്തും
തന്മയമായിത്തന്നേ പൂജിച്ചു ദിനംതോറും
നിർമ്മല ഭാവധ്യാനം ദീർഘമായ് ചെയ്തുമേവി.
ആകയാൽ ബാലകൻെറ മാനസമേതോ ദിവ്യ
മാകുന്ന ഭാവംപൂണ്ടു സർവ്വദാ വർത്തിക്കാറായ്,
ദിവ്യമാം ദർശനങ്ങൾ കാണുക പതിവായി
ദിവ്യമണ്ഡലവർത്തി യെന്നായിത്തീർന്നു ബാലൻ
അന്നൊരുനാളിൽ ശിവരാത്രിയിൽ മഹാവ്രതം
നന്നായിട്ടനുഷ്ഠിച്ചു യാമങ്ങൾതോറും പൂജാ-
ധ്യാനങ്ങൾ കീർത്തനങ്ങൾ ചെയ്യുവാൻ തീർച്ചയാക്കി
സാനന്ദം ദിവ്യഭാവേ പൂജിച്ചുമരുവുമ്പോൾ
സ്നേഹിതൻ 'ഗയാവിഷ്ണു' വേറുള്ള കൂട്ടുകാരും
ചേർന്നങ്ങു ഗദാധര സന്നിധി തന്നിൽവന്നു
മാന്യനാം സീതാനാഥ പൈനിൻെറവീട്ടിലന്നു
ധന്യമാംശൈവലീലാ നാടകമാടുന്നുണ്ട്.
ശങ്കര ഭഗവാൻെറ വേഷത്തിനുള്ള മാന്യ-
നന്നേറ്റു സുഖമില്ലാതാകയാൽ വിഷമിപ്പൂ.
ശംഭുവിൻവേഷം കെട്ടാൻ മററാരുമില്ലാതായി
സങ്കടം ഗദാധരൻതീർക്കണം, ശിവവേഷം
ശങ്കയെന്നിയേ കെട്ടി നാടകം നടത്തണ-
മെന്നൊക്കെ നിർബ്ബന്ധിച്ചു, പൂജവേണ്ടെന്നുവെച്ചു
പൊന്നപോൽ ചെയ്‌വാനുള്ള സമ്മതമില്ലെന്നാലു
മന്നവർ നിർബ്ബന്ധത്തിൽ കീഴ്പ്പെടേണ്ടിവന്നു.
വന്നവരോടുകൂടിയന്നേരം പുറപ്പെട്ടു-
ചെന്നുവേഗത്തിൽ വേഷംകെട്ടുവാനാരംഭിച്ചു.
ചിന്മയമൂർത്തി ശംഭുതന്മയ് ഭാവമപ്പോൾ
നിർമ്മല ബാലകൻെറയുള്ളത്തിലുണ്ടായ്‌വന്നു
യോഗിയായ് സമാധിയിൽ മഗ്നനായ് മേവീടുന്ന
ത്യാഗിവര്യനാം ശംഭു കൈവല്യപ്രദായകൻ

അമ്പിളിക്കീറണിഞ്ഞും രുദ്രാക്ഷമാലചാർത്തി
പാമ്പുഭൂഷണനായി ഭസ്മലേപനംചെയ്തും
ജടയും കെട്ടിച്ചർമ്മമുടയാടയായ് ചുററി
ശൂലവും ധരിച്ചുള്ള സ്ഥൂലരൂപത്തിൽ മേവും
കോലമാ ദിവ്യബാലൻ പൂണ്ടൊരുനേരത്തിങ്കൽ
ഭാവമൊക്കവേ മാറി ദിവ്യദിവ്യനായ്ത്തീർന്നു
ബോധവുമനുഭൂതി മണ്ഡലമെത്തിച്ചേർന്നു
രംഗമദ്ധ്യത്തിൽവന്നു നിശ്ചല വിഗ്രഹംപോൽ
മംഗളമൂർത്തി വർത്തിച്ചാനന്ദഭാവം ദിവ്യം
ലോകബോധവുമില്ല ദേഹബോധവുമില്ല
നാടകരംഗമെന്ന ബോധവുമില്ലാതായി
കാലദേശങ്ങൾക്കൊക്കെമേലുള്ള ചിദാനന്ദ
ജ്വാലയാം ശിവജ്ഞാന ജ്യോതിസ്സിൽ ബോധമെത്തി
ആനന്ദം നുകരുന്നു ശാന്തഗംഭീരഭാവേ
ധാരയായാനന്ദാശ്രു യക്ഷികളൊഴുക്കുന്നു,
ആശ്ചര്യസ്തബ്ധരായി കാണികളിരിക്കുന്നു!
നിശ്ചയമതുതന്നേ ശിവദർശനമെന്നു്
എത്രയോശ്രമിച്ചിട്ടും ബാഹ്യബോധം വരുത്താൻ
സാദ്ധ്യമല്ലാതെയായീനാടകം നടന്നില്ല.
ആളുകൾ ചേർന്നുദിവ്യ ബാലനേയെടുത്തങ്ങു
വീട്ടിലേക്കെത്തിച്ചെന്നും പിന്നെയുമന്നുരാത്രി
പൂർണ്ണമായ് കഴിപോളമുന്നത സമാധിയിൽ
തന്നെയായ് വർത്തിച്ചെന്നുമോതുന്നു നാട്ടിലുള്ളോർ.
ധന്യമാമീയവസ്ഥ പിന്നെയുമിടയ്ക്കൊക്കെ
വന്നുകൊണ്ടിരുന്നെന്നുമറിവുള്ളവർ ചൊൽവൂ.
മാതാവും മററുള്ളോരും സംഭ്രാന്തിപൂണ്ടെന്നാലു-
മേതുമേ ഹാനിയില്ല ദേഹത്തിനെന്നുകണ്ടു
ധ്യാനത്തിലിരിക്കുമ്പോൾ, കീർത്തനം കേൾക്കുമ്പോഴും
നൂനമീവിധഭാവ മുണ്ടാകുമെന്നുംകണ്ടു.
യാതൊരുമൂർത്തിധ്യാനം ചെയ്യുന്നോ ചിന്മയമാ-
മാമൂർത്തി പ്രകാശിക്കും ബോധവുമുയർന്നുപോം
ചിന്മയം ചിദാനന്ദം ചിദ്ഘനമൂർത്തീബോധം
നിർണ്ണയമെന്നും മററുബോധങ്ങളെന്നുംതന്നേ

യില്ലെന്നും സംസാരിക്കാൻ സാധിക്കാതാകുമെന്നും
ചൊല്ലുമാ ബാലൻ കാര്യമെന്തെന്നുചോദിക്കുമ്പോൾ.
ബാലനാണെന്നാകിലും വിദ്യാഭ്യാസമില്ലെന്നാലും
തുല്യമാണേതുദേവ ഭാവവും കുമാരന്.
ഏതുമൂർത്തിയേ ധ്യാനം ചെയ്യാലുമൊരുപോലെ
ജാതമായീടും ദിവ്യമാനന്ദമനുഭൂതി
ഇത്തരം ദിവ്യഭാവം ചിന്തുന്ന ഗദാധര-
നുത്തമപുമാൻറം ശജാതനാണെന്നുതന്നേ
ആ ദിക്കിൽ പലമർത്ത്യർ വിശ്വസിച്ചെന്നുംപോരാ
മോദത്തോടാരാധിച്ചു പ്രാർത്ഥിച്ചുവെന്നും കേൾപ്പൂ.
താഴ്ന്നജാതിയിൽപെട്ട ഭക്തനാം ശ്രീനിവാസൻ
ധന്യനാനാട്ടിലുള്ളോൻ ബാലനിൽ ഭക്തിയുള്ളോൻ
ദിവ്യനാം കുമാരൻെറ പ്രേമത്തിൻ പാത്രമായോൻ
ദിവ്യഭാവത്തിൽ ബാലപൂജചെയ്യെന്നുകേൾപ്പൂ.
ഒരുനാൾ ശ്രീനിവാസൻ പതിവായ് ചെയ്യുമീശ-
പൂജയ്ക്കു മാലകെട്ടിയിരിക്കും ദശാന്തരേ
ആ വഴി ഗദാധരൻ വന്നതുകണ്ടു ദിവ്യ
ഭാവത്തിൽ നിവേദിക്കാൻ പലഹാരങ്ങൾ വാങ്ങി
സർവ്വവും മറന്നേതോ, ദൈവികാവേശംപൂണ്ടു
ബാലനേയേകാന്തമായങ്ങൊരു ഭാഗത്തേക്കു
കൊണ്ടുപോയ് മഹാത്ഭുതഭക്തിയിൽ പൂജചെയ്തു
മാലകൾചാർത്തി വന്ദിച്ചിരുത്തി നൈവേദ്യങ്ങൾ
നല്ലപോൽ ഭുജിപ്പിച്ചു മററാരുമറിയാതെ
ഗൽഗദമുണ്ടായശ്രുപൂർണ്ണനായ് ശ്രീനിവാസൻ
സൽഗുണശാലി തൊഴുകയ്യോടു പ്രാർത്ഥിച്ചേവം.
''ദിവ്യനാം ജഗൽഗുരോ സർവ്വേശ വിഗ്രഹമേ
ദിവ്യചൈതന്യമൂർത്തേ! കാരുണ്യവാരാന്നിധേ !
ദിവ്യനാമവിടത്തേ ദിവ്യലീലകൾ കാൺമാ-
നിയുള്ളോൻ വൃദ്ധനായോൻ ജീവിച്ചിരിക്കയില്ല.
സേവകൻ ഭക്തൻ ദാസനീയുള്ളോനടിയനിൽ
കാരുണ്യമുണ്ടാകേണം കാത്തുരക്ഷിക്കവേണം
വേറൊന്നുമടിയനു പ്രാർത്ഥിക്കാനില്ലദേവാ''
ഈവണ്ണം ശ്രീനിവാസൻ പ്രാർത്ഥനചെയ്യുന്നേരം

ദൈവീകഭാവം പൂണ്ടിട്ടാശിസ്സമരുളിനാൻ
ബാലകനീവിധത്തിൽ ലീലകൾ ചെയ്തു ദിവ്യ
ഭാവത്തിലക്കാലത്തു മേവുമ്പോഴം വിദ്യാഭ്യാസം
ഇഷ്ടമല്ലെന്നുവന്നു പാഠശാലയ്ക്കടുത്തായ്
പുഷ്ടിയേറുന്ന മാവിൻതോട്ടമുണ്ടവിടത്തിൽ
നിത്യവും ചെന്നുചേരും കൂട്ടുകാരൊത്തുദിവ്യ
നർത്തനംചെയ്യുംപിന്നെ കീർത്തനം പാടും ഭക്ത്യാ.
ഏറ്റവും മഹാനന്ദ ലീലയാരംഗംതന്നിൽ
കൂട്ടുകാരൊത്തു ദിവ്യനാടകം നടിപ്പതാം.
ദൈവീക കഥകളെ നാടകമാക്കിത്തീർത്തു
ദിവ്യമായ് ലീലചെയ്‌വതത്യന്ത മാനന്ദദം.
ബാലനാം ഗദാധരൻ തന്നെയാണതിനാശാ-
നായതും കഥാനാഥ വേഷവും നിയന്താവും
തന്മയമായിത്തന്നേ ലീലകൾ ചെയ്‌വാനുള്ള
സാമർത്ഥ്യം ബാലനേറ്റ മാനന്ദലീലദിവ്യം.
രാധികാദേവിതന്റെ ശ്രീകൃഷ്ണവിരഹത്തേ
രാധികാവേഷം കെട്ടിയാടുന്ന നേരം ബാലൻ
ദിവ്യമാം ഭാവാവസ്ഥതന്നിലേക്കുയരുന്നു
സർവ്വവും വിസ്മരിച്ചു തന്മയനായീടുന്നു.
ശ്രീകൃഷ്ണൻ ഗോപബാലന്മാരൊത്തു ലീലചെയ്യും
രംഗങ്ങളഭിനയിച്ചീടുന്ന സന്ദർഭത്തിൽ
ആനന്ദമേളതന്നേ യാനന്ദഗാനംകൊണ്ടു
ന്നനമാ മാവിൻതോപ്പു മാറ്റൊലികൊണ്ടീടുന്നു.
വിദ്യാലയത്തിലപ്പോളദ്ധ്യയനത്തിനുള്ള
വിദ്യാർത്ഥിവൃന്ദം മാവിൻതോട്ടത്തിൽതന്നേചേരും
അദ്ധ്യാത്മവിദ്യാലീല നിത്യവും നടക്കുന്നു
വ്യർത്ഥമല്ലതു ഭക്തിയുത്തേജിപ്പിക്കാൻ കൊള്ളാം.
എന്നാലും വാദ്ധ്യാന്മാർക്ക കുട്ടികളില്ലാതായി
നന്നല്ല ലീലാരംഗമെന്നോർത്തു ചെന്നുനോക്കി
ആരാണീലീലക്കൊക്കെ നാഥനെന്നറിയേണം
ചേരുന്ന ശിക്ഷനൽകി ലീലകൾ മുടക്കണം
എന്നേവം തീർച്ചയാക്കി വാദ്ധ്യാരിലൊരാൾപോയി
ട്ടന്നൊരു നാളിൽ ചോദ്യം ചോദിച്ചാനിത്തവിധം

'ഞാനൊന്നു കണ്ടീടട്ടെ ലീലകളെന്താണിങ്ങു
സാനന്ദം നടത്തുന്നു നിങ്ങളെല്ലാരും ചേർന്നു''
ആനന്ദബാലൻ ധീരൻ നായകൻ ഗദാധരൻ
ഗാനങ്ങൾ ചിലതൊക്കെ പാടുവാൻ മടിച്ചില്ല.
മാധുര്യമേറും ഗാനം സാനന്ദം കേട്ടവാദ്ധ്യാർ
ചേതസ്സിലതിരറ്റ സന്തോഷമുദിക്കയാൽ
ശിക്ഷിക്കാൻ വന്ന കാര്യമൊക്കെയും വിസ്മരിച്ചു
ശിക്ഷാർഹൻ ബാലനേതോ ശ്രേഷ്ഠതയുണ്ടെന്നോർത്തു.
ഈവണ്ണമാടിപ്പാടിയാനന്ദലീല ചെയ്തും
സർവ്വർക്കുമാനന്ദത്തെയേകിയും ഗദാധരൻ
ആരംഗം സർവ്വകാലം വിസ്മരിക്കാത്ത രംഗം
ഈ ലോകമെന്നും സ്മരിച്ചാരാധിച്ചീടും രംഗം
ദിവ്യമാം മാവിൻതോട്ടമാകുന്ന ലീലാരംഗം
തന്നിലേ നാഥനായി നാളുകൾ കഴിച്ചപോൽ.
വിദ്യാലയത്തിൽ പോകാനശ്രദ്ധകാണിച്ചിട്ടു-
മത്യന്തഖേദമുള്ളോൻ ജ്യേഷ്ഠനെന്നാകിൽ കൂടി
നിർബന്ധിച്ചില്ല തന്റെ സോദരൻ ഗദാധര-
നെപ്പോഴും ഭാവാവേശമുള്ളവനല്ലേ. വേണ്ട
സ്വാതന്ത്ര്യമനുവദിച്ചാനന്ദത്തോടുകൂടി
ചേതസ്സിനായാസവും ദേഹത്തിനാരോഗ്യവും
നേടട്ടെ എന്നെല്ലാമായ് ചിന്തിച്ചു കാത്തിരുന്നു.
ജ്യേഷ്ഠനാം ചാറ്റർജിയാ വീടിന്റെ നാഥനല്ലേ
വീട്ടുകാര്യങ്ങളൊക്കെ ചെയ്യുവാനുള്ള ഭാരം
കഷ്ടതയുണ്ടാക്കുന്നുണ്ടാദായം കുറവായി.
അങ്ങിനെയിരിക്കുമ്പോൾ ഭാര്യയും മരിച്ചുപോ-
'യക്ഷയ'നെന്ന പുത്രൻ ജനിക്കും പ്രസവത്തിൽ.
ദുഃഖിതൻ ധനഹീനൻ സമ്പാദ്യമാർജ്ജിക്കാനായ്
മാർഗ്ഗങ്ങൾ നോക്കാനേറ്റ മുൽകൃഷ്ടപുരിയായ
കൽക്കത്താപട്ടണത്തിൽ വാസമാക്കീടാൻ പോയി,
ഭക്തയാം ചന്ദ്രാദേവി വീടുനോക്കാനുമായി.
അക്ഷയൻ ശിശുവല്ലേയെപ്പോഴും ശ്രദ്ധിക്കേണം
ഭക്ഷണം പാകംചെയ്യാൻ താനല്ലാതാരുമില്ല,
ഈവണ്ണമെല്ലാംകൊണ്ടും കഷ്ടത്തിലായിദേവി-

യാവുന്നവണ്ണം സേവചെയ്യുന്നു ഗദാധരൻ
ഭോഗങ്ങളൊന്നുംവേണ്ടാ ശ്രദ്ധയുമില്ലതിങ്കൽ
ലോകങ്ങളെല്ലാംതന്നെ നശ്വരമെന്നും കാൺമു
ദിവ്യനാം ഗദാധരനെന്നിട്ടും മാതൃസേവ
ചെയ്യാനും രഘുവീര പൂജകൾ ചെയ്തീടാനും
ധ്യാനവും പാരായണം കീർത്തനമിവയൊക്കെ
യാനന്ദമോടുചെയ്തും ജീവിച്ചുവന്നു വീട്ടിൽ
കല്ക്കത്താപ്പട്ടണത്തിലെത്തിയ ജ്യേഷ്ഠൻ ബാലർ
വിദ്യയഭ്യസിക്കുന്ന മന്ദിരമാരംഭിച്ചു
തന്നുടെ ചിലവിന്നു മറ്റുപോൽ വീട്ടിലേക്കു
വേണ്ടതു നൽകീടാനും സമ്പാദ്യമുണ്ടായ്‌വന്നു.
ദൈവികാനന്ദലീലാമഗ്നനായ് ഗദാധരൻ
സർവ്വദാവസിക്കുന്നു നാട്ടിലുമക്കാലം
വയസ്സും പതിന്നാലായ് നിർമ്മലസ്വഭാവിയു-
മുന്നത ദിവ്യഗുണ സമ്പന്നനായുംതീർന്നു.
ആകയാൽ നാട്ടിലുള്ള ഭക്തരാം ജനങ്ങൾക്കു-
ള്ളാകർഷണത്തിനേക കേന്ദ്രമായ് തീർന്നു ബാലൻ,
വൃദ്ധരാം സ്ത്രീജനങ്ങൾ പ്രത്യേകമായും ഭക്തി
ശ്രദ്ധകളുള്ളോരായി, നായകി 'പ്രസന്ന'യാം
ഭക്തനാം സീതാനാഥപൈനിന്റെ മക്കളായ
യവ്വനയുക്തരായ സ്ത്രീകളും ചന്ദ്രാദേവീ
ദർശനംനേടാനെന്ന നാട്യത്തിൽ വന്നുചേരു-
മീശ്വര കീർത്തനങ്ങൾ ഗാനങ്ങളഭിനയം
മറ്റുള്ളോർ കാട്ടുമ്പോലെ കാട്ടുന്ന വിനോദങ്ങൾ
ഈവണ്ണം ഗദാധരലീലകളാനന്ദിച്ചു
മേവീടും ദിനന്തോറു മിങ്ങിനെ പതിവായി
നാരികൾ നടത്തവും ഭാഷണം ഭാവം നാട്യം
നോട്ടവും ശബ്ദംപോലു മുണ്ടാക്കി കാണിച്ചീടും
സ്ത്രീവേഷം കെട്ടിനിന്നാലാർക്കുമേ നാരിയല്ലെ-
ന്നോതുവാൻ സാദ്ധ്യമല്ല, തന്മയമായുംതീരും
കുടവും കയ്യിലേന്തി സാരിയും ചുറ്റി നാരീ
വടിവായ് കുളത്തിന്റെ വക്കത്തു നില്ക്കുന്നതായ്
കാണുന്നു ചിലപ്പോഴാ ദിവ്യനാം ഗദാധര-

ബാലനേയുററബന്ധുവൃന്ദവും സ്ത്രീയെന്നോർക്കും
ഈവിധം കാണാൻവന്ന സ്ത്രീകളെചരിപ്പിച്ചു
ദൈവീകമാനന്ദത്തിലെത്തിക്കും ദിനന്തോറും
ബാലൻെറ ശുദ്ധദിവ്യ നിർമ്മലസ്വഭാവത്തിൽ
സോല്ലാസം വിശ്വസിച്ച നാരിമാർ ഗദാധരൻ
സംസർഗ്ഗമിഷ്ടപ്പെട്ടു, ബാലകനതുപോലെ
സ്ത്രീകളോടുള്ള സഹവാസവുമിഷ്ടപ്പെട്ടു,
സ്ത്രീകളിൽ ചിലരൊക്കെ ബാലഗോപാലനായും
സ്വന്തമാമിഷ്ടദേവനായിട്ടും വിചാരിച്ചു.
ശ്രീകൃഷ്ണഭഗവാനിൽ ഗോപികൾക്കുള്ള പ്രേമ-
മാകർഷണങ്ങൾ പിന്നെ വേർപാടിലുണ്ടാകുന്ന
ദുസ്സഹവിരഹത്തിൻ വേദനയതേപടി
ശ്രീകൃഷ്ണപ്രാപ്തികൊണ്ടു നേടുമാനന്ദമേവം
ഭിന്നമാം ഭക്തിമാർഗ്ഗഭാവങ്ങൾ കുമാരൻെറ
ധന്യമാം മാനസത്തിൽ മായാതെ പതിഞ്ഞുപോയ്
ഈശ്വരസാക്ഷാൽക്കാരം സാധിക്കാനുള്ള വെമ്പ-
ലീശാനുരാഗം ദിവ്യം നേടാനുള്ളപാധിയീ
പുരുഷാകാരമല്ല, പുരുഷദേഹം വിഘ്ന-
മേകീടുന്നെന്നുപോലും ചിന്തിച്ചു ഗദാധരൻ
നിർമ്മലമനോഭാവ മാശ്രിതഭാവം പ്രേമ
ശൃംഖല യനുരാഗമീവകഗുണങ്ങളേ
ഈശ്വരപരങ്ങളാക്കീടുവാൻ സാധിപ്പോർക്കാ-
ണീശനിൽ ഭക്തിയുണ്ടായ് തീരുകയെന്നുമോർത്തു
സംസ്കാരസമ്പന്നമാം ബ്രാഹ്മണകുഡുംബത്തിൽ
സംജാതയായി ബാല്യവൈധവ്യം ഭവിച്ചിട്ടു
കൃഷ്ണനെ ജീവിതത്തിൽ നാഥനായ് വരിക്കയും
കൃഷ്ണനെ നിരന്തരംചിന്തിച്ചു സംസ്മരിച്ചു
കൃഷ്ണനു ഭക്ഷിക്കാനായ് ക്ഷീരംകൊണ്ടുള്ള നാനാ
മാധുര്യ്യഫലഹാരം ചമച്ചും നാളുന്തോറും
കൃഷ്ണനെ കാത്തുകാത്തു വർത്തിച്ചീടലുമായാൽ
എത്രയോ ധന്യധന്യം ജീവിതമാമെന്നോർക്കും
രാത്രിയാകുമ്പോൾ കൃഷ്ണൻ മററാരുമറിയാതെ
എത്തിയാ ഭക്ഷ്യമെല്ലാം ഭക്ഷിച്ചും സന്തോഷിച്ചും

നിത്യവുമാനന്ദത്തിൽ മുക്കിയാലെത്ര ധന്യം !
ഇത്തരമുള്ള ചിന്തയന്നൊക്കെ ഗദാധര
നത്യുംഗമോദത്തോടു ചിന്തിക്കയുണ്ടായത്രേ.
സ്ത്രീകളോടുള്ള സഖ്യം സംസർഗ്ഗം സ്ത്രീസ്വഭാവം
ഈവകയൊക്കെയേറെ വർദ്ധിച്ചുവരികയാൽ
ഭക്തനാം സീതാനാഥ പൈനിൻെറ യന്തപ്പുരം
സ്വന്തമെന്നോണം സർവ്വസ്വാതന്ത്ര്യരംഗമായി.
ഘോഷയുള്ളന്തപ്പുരവാസികൾ നിസ്സന്ദേഹം
തോഷിച്ചു സമ്മേളിച്ചു ദിവ്യവാണികൾ കേൾക്കാൻ
മററുള്ള ഗൃഹങ്ങളിലുള്ളവർ പലരെത്തു-
മുത്തമ പുരാണങ്ങൾ വായിക്കും ദിനംതോറും
ഭക്തനാം സീതാനാഥപൈനിൻെറയിഷ്ടദേവൻ
തന്നെയീ കുമാരകനെന്നയാൾ വിശ്വസിച്ചു.
മിത്രമാം 'ദുർഗ്ഗാദാസപൈനി'ൻെറ വാസഗേഹ
മെത്രയും സമീപത്താണെങ്കിലു മയാൾ ഘോഷാ-
വൃത്തിയിൽ നിർബ്ബന്ധിക്കും മർത്ത്യനാണതുമല്ല,
ഇത്രയും കാലമായി തന്നുടെ യന്തപ്പുരം
തന്നിലേക്കൊരു പുമാനെത്തിനോക്കുവാൻകൂടി
സാദ്ധ്യമായില്ലെന്നുള്ള ഡംഭവും പറഞ്ഞീടും
അന്നൊരുനാളിലേവം ഡംഭവാണികളീയാൾ
ചൊന്നതുകേട്ടു ബാലനീവണ്ണമുരചെയ്തു.
"ധാർമ്മികമാർഗ്ഗനിഷ്ഠമാനസ സംസ്കാരങ്ങൾ
ദൈവീകഭക്തിനിഷ്ഠയീവകകൊണ്ടല്ലാതെ
വീട്ടിലെയന്തപ്പുരം തന്നിലടച്ചിട്ടാൽ
കിട്ടുമോ ചാരിത്ര്യത്തെ സംരക്ഷചെയ്‌വാൻ മാർഗ്ഗം ?
വേണമെന്നുണ്ടെന്നാകിൽ ബാബുവിന്നന്തപ്പുരം
ഞാനെത്താം നിഷ്പ്രയാസ" മെന്നോതി ഗദാധരൻ,
"അങ്ങിനെതന്നെയൊന്നു കാണട്ടെ സാമർത്ഥ്യങ്ങൾ"
എന്നായി ദുർഗ്ഗാദാസപൈനുമാവാദംകേട്ടു,
ഏതാനുംദിനങ്ങൾക്കുശേഷമാം ദുർഗ്ഗാദാസൻ
സന്ധ്യക്കു സ്വഗേഹത്തിൽ മിത്രങ്ങളോടുകൂടി
വർത്തിക്കും നേരത്തൊരു സാധുസ്ത്രീ ഘോഷാവേഷം

കയ്യിലുണ്ടൊരുവട്ടി മുററത്തു വന്നുനിന്നു,
''രാത്രിയാകുന്നു ബാബു, ഗ്രാമമോ കുറേ ദൂരെ
നെയ്ത്തുകാരിഞാൻ പണം വില്ലുവാനിങ്ങു വന്നു
മിത്രങ്ങളെല്ലാംപോയി യൊററയ്ക്കു രാത്രികാലേ
മാമക ഗൃഹമെത്താൻ സാദ്ധ്യമല്ലെന്നു വന്നു,
രാത്രിയിൽ വിശ്രമിക്കാൻ സമ്മതമരുളണ''
മിത്രയും ചൊന്നപ്പോഴാ ദുർഗ്ഗാദാസനും ചില
ചോദ്യങ്ങളാം ചോദിച്ചെല്ലാം തൃപ്തിനേടിയശേഷം
അന്തപ്പുരത്തുപോയി സ്ത്രീകളെ കണ്ടു കാര്യ-
മെന്തൊക്കെയെന്നു ചൊല്ലുകെന്നുകിയനുവാദം
നാരിമാർക്കവളോടു സന്തോഷം തോന്നി വേണ്ട
ഭോജനം നൽകിപ്പിന്നെ സംസാരിച്ചാനന്ദിച്ചു
മണിക്കൂർ രണ്ടോമൂന്നോ യീവണ്ണം കഴിഞ്ഞേറെ
രാത്രിയായപ്പോഴം ഗേററിലാരോ നിന്നുച്ചമായി
'ഗദായി' യെന്ന നാമം വിളിക്കുന്നതുകേട്ടു
പെട്ടെന്നു സ്ത്രീജനങ്ങളം കൂട്ടത്തിൽ സംസാരിക്കം
സാധുസ്ത്രീ നെയ്ത്തുകാരി ''യേട്ടാ, ഞാനിതാവന്നു''
ഇങ്ങിനെ ചൊല്ലിക്കൊണ്ടു വേഗത്തിലെഴുന്നേററു
അംഗനമാരെല്ലാരു മാശ്ചര്യപ്പെട്ടുപാരം.
എത്രയും പരിചിതൻ ബാലകൻ ഗദാധര-
നിത്രയും സമർത്ഥനെന്നാരുമേ അറിഞ്ഞില്ല
തല്ക്കാലകോപം ദുർഗ്ഗാദാസനുവന്നെന്നാലും
തോല്ക്കാതെ തരമില്ലെന്നാകയാൽ സന്തോഷിച്ചു.
ആശ്ചര്യവിനോദത്തി ലാനന്ദിച്ചെന്നുമല്ല
ഇച്ഛപോൽ വീട്ടിലുള്ളോരീശ്വരലീലചെയ്യും
ബാലന്റെ സംസർഗ്ഗത്തിലാനന്ദം കൊള്ളാനുള്ള
സമ്മതമവർക്കേകി യെന്നതും മഹാശ്ചര്യം !
ഭക്തകൾ മാത്രമല്ലാ നാട്ടിലേ പുരുഷന്മാർ
മുക്കാലും ഗദാധരഭക്തന്മാർ തന്നെ നൂനം
വക്രതയില്ല കാര്യം വ്യക്തമായ് നേരിൽ ചൊല്ലു-
മക്രമമാർഗ്ഗങ്ങളേയൊക്കെയുമെതിർത്തീടും
ജീവിത സ്വഭാവങ്ങളീവിധ മാകയാലാ

നാട്ടിലേ ചില കൂട്ടർക്കിഷ്ടമായില്ലെന്നായി
ശ്രേഷ്ഠനാം ഗദാധരബാലനെയെന്നുംകാണാം
സ്നേഹിതൻ 'ഗയാ വിഷ്ണു' വാദിയായുള്ള ചില
ബാലകർ സഹവാസം കിട്ടുവാൻവേണ്ടിമാത്രം
പാഠശാലയ്ക്കുപോകും പാഠങ്ങൾ ശ്രദ്ധിക്കില്ല
ദിവ്യമാം ലീലാരംഗം, മാന്തോപ്പിൽ ലീലചെയ്യും.
പ്രായമായുള്ളോർ ചേർന്നു നാടകമഭ്യസിക്കാ-
നായുള്ള സംഘമൊന്നാ നാട്ടിലന്നേർപ്പാടായി.
നാടകം പഠിക്കാനായ് പാഠശാലയേ വിട്ടു
കൂട്ടാക്കിയില്ല പിന്നെ പോകുവാൻ ഗദാധരൻ
ഈശ്വരവിഗ്രഹങ്ങൾ മണ്ണുകൊണ്ടുണ്ടാക്കുന്നും
സ്വച്ഛമായ് ചായമിട്ടു ഭംഗിയായ് ചമയ്ക്കുന്നും
അക്കാലം കുമാരകൻ പാടവം നേടിദിവ്യ-
ഭാവത്തിൽ ദർശനങ്ങളെപ്പോഴും ലഭിക്കയാ-
ലീശ്വരമൂർത്തിരൂപം ഭാവവും നോട്ടങ്ങളും
നിശ്ചയമിതുപോലെ വേറാർക്കുമില്ലെന്നുനം.
ഭാവാവേശത്തിൽതന്നേ വിഗ്രഹം ചമച്ചീടും
ഭാവതന്മയമായ വിഗ്രഹമാക്കിത്തീർക്കും.
വിഗ്രഹനിർമ്മാണത്തിൽ വൈദഗ്ദ്ധ്യമുള്ളവർക്കു
മെത്രയുമത്യാശ്ചര്യമുണ്ടാക്കി ഗദാധരൻ.
വയസ്സും പതിനേഴായ് യൌവ്വനാരംഭമായി
സ്വയമേ ചിന്തിക്കാറായ് വിവേകബുദ്ധിവന്നു,
ഇങ്ങിനെ ഗദാധരൻ സ്വഗൃഹം തന്നിൽ വാഴും
കാലത്തുജ്യേഷ്ഠൻ ദൂരെ കൽക്കട്ടാപ്പട്ടണത്തിൽ
വിദ്യാമന്ദിരമൊന്നു നന്നായി നടത്തുന്നു
വിദ്യാർത്ഥിവൃന്ദംകൂടീ, സമ്പാദ്യം നന്നായുണ്ടായ്
ജോലികൾ കൂടിവന്നു സഹായം വേണമെന്നായ്
സോദരൻ ഗദാധരൻ തന്നോടു കൂടിവന്നാൽ
സാധിക്കും കാര്യമൊക്കെ യെന്നെല്ലാം ചിന്തയായി.
പോരെങ്കിൽ വിദ്യാഭ്യാസം തീരെയില്ലാതെ ബാലൻ
തിരുന്നതൊട്ടുംതന്നേ യാശാസ്യമല്ലെന്നുണ്ട്
തന്നോടു കൂടിവന്നാൽ വേണ്ടതു ചെയ്തുനോക്കാം.

പാഠശാലയിൽ പോകാൻ നിർബ്ബന്ധിച്ചീടാം മേലിൽ,
ഈവണ്ണമെല്ലാം ചിന്തചെയ്തിട്ട സ്വദേശത്തു
സാവധാനമായ വന്നു മാതാവോടാലോചിച്ചു.
മാതാവിൻറനുവാദമുണ്ടെന്നു കണ്ടു തൻെറ
സോദരനോട കാര്യമൊക്കെയും പറഞ്ഞപ്പോൾ
മാതാവേ, സഖാക്കളേ, ലീലാരംഗങ്ങൾ ഗേഹം
സ്വന്തമാം നാടുംവിട്ട പോകുവാൻ ദുഃഖമായി.
എന്നാലും ഗദാധരൻ സമ്മതമേകീ പിന്നെ
യമ്മയോടാശിസ്സിന്നു യാചിച്ചു, രഘുവീര
നിർമ്മല സാന്നിദ്ധ്യത്തിൽ പ്രാർത്ഥിച്ചു, കൂട്ടകാരോ
ടെക്കെയും വിടവാങ്ങീ, മാതൃദേശം നമിച്ചു,
സോദരനോടുകൂടി കല്ക്കട്ടാപുരിതന്നിൽ
ആഗതനായി തൻെറ ജീവിതമൊന്നു മാറി,
ഭാവിയിൽ ഭൂതലത്തെ പാവനമാക്കാനുള്ള
ലീലകൾചെയ്യും ദിവ്യരംഗവുമാരംഭിച്ചു.
കല്ക്കട്ടാപട്ടണത്തിൽ നൂതന ചുററുപാടിൽ
വേഗത്തിൽ ഗദാധരൻ ജീവിതമിണക്കുവാൻ
സാധിച്ചു, പിന്നെപ്പല വീട്ടിലും ജ്യേഷ്ഠൻചെയ്യും
നിത്യപൂജകൾചെയ്യാൻ ഭാരവുമേററുകൊണ്ടാൻ
ജ്യേഷ്ഠനാം പാഠശാല ശ്രദ്ധിച്ചു നടത്തീടും
പുഷ്ടമോദേന ബാലൻ പൂജകൾ ചെയ്യുംമേവും
പൂജക നൂതനമായ് വന്നീടും ഗദാധര
ചാററർജി മഹാഭക്തനാണെന്നാകുഡുംബക്കാർ
എത്രയും വേഗം ബോദ്ധ്യമാക്കുകതന്നെയല്ല
ഭക്തരായ് ബഹുമാനമുള്ളവരായിത്തീർന്നു,
വിത്തമാർജ്ജിക്കാൻമാത്രം പൂജകൾ ചെയ്യും രീതി
യൊത്തപോൽ ചടങ്ങുകൾ ചെയ്യുക മാത്രമല്ലേ
ശുദ്ധമാം ഭക്തിയുള്ളോൻ ശ്രദ്ധിച്ചുചെയ്യും പൂജാ-
വൃത്തികൾ മററുള്ളോൎക്ക മാവേശം കൊള്ളിക്കുന്നു
ഭക്തകൾ പ്രത്യേകിച്ചും സന്തോഷിച്ചെന്നു ചൊല്ലാം,
ഭക്തന്മാരതുപോലെ യാനന്ദംകൊണ്ടാർ ചിലർ
പൂജകൾ കഴിയുമ്പോൾ കാമാരിപുരത്തുള്ള

രീതികളും കൈവരിച്ചു ഭക്തിയിൽ പാട്ടുപാടും
ശാസ്ത്രങ്ങളും വായിച്ചീടും മററുസേവകളും ചെയ്യു-
മെത്രയുമിഷ്ടമായി വീട്ടുകാക്കെല്ലാവക്കും.
എങ്കിലും പഠിക്കുവാനൊട്ടുമേ ശ്രദ്ധിച്ചില്ല.
സങ്കടമില്ലാതിത്രദൂരത്തിൽ നാടുവിട്ടു
ശങ്കയെന്നിയേ വസിച്ചുല്ലാസം കൊള്ളുന്നതിൽ
സന്തോഷംപൂണ്ടു ജ്യേഷ്ഠനാദ്യത്തിലെന്നും ചൊല്ലാം.
കാലത്താൽ മാററമുണ്ടാം ശ്രദ്ധിക്കാം പഠിപ്പിലു-
മാലോചിച്ചേവമാദ്യമായതും വ്യത്ഥമായി
ആലസ്യംകൊണ്ടു ദോഷം വന്നേക്കാമെന്നുകണ്ടു
ബാലനോടേവം ജ്യേഷ്ഠൻ ശാസിച്ചാനൊരുദിനം
"വിദ്യയില്ലാതെ വന്നാൽ നിത്യവും ദുഃഖംതന്നേ
വിദ്യയാണുലകത്തിലുത്തമമായസ്വത്ത്
നിദ്ധനരല്ലേ നമ്മൾ ജീവിതം നയിക്കുവാൻ
വിദ്യയല്ലാതെ വേറെ മാർഗ്ഗമില്ലെന്നുമോക്ക
കാലമാണിപ്പോൾ വിദ്യയഭ്യസിച്ചീടാനുള്ള
താലോചിച്ചുത്സാഹിച്ചു പഠിക്കാൻ നോക്കീടുക
ഇത്രയും ദൂരത്തേക്കുനിന്നെ ഞാൻ കൊണ്ടുവന്ന
തിത്രയും സാധിക്കാനാണെന്നതും നിനയ്ക്കുക.
ജ്യേഷ്ഠനാമെന്റെ വാക്കുതെററിനീ നടക്കുവാ-
നിഷ്ടമായ് ജീവിച്ചീടിൽ കഷ്ടതയുണ്ടാം മേലിൽ"
ജ്യേഷ്ഠനീവണ്ണം ചൊന്നനേരത്തു ഗദാധര-
നൊട്ടുമേ സംശയിക്കാതുത്തരം ചൊന്നാനേവം.
"ജ്യേഷ്ഠാ ഞാനുദരത്തിൻ പൂരണം ചെയ്യാൻ മാർഗ്ഗ-
മുണ്ടാക്കും വിദ്യാഭ്യാസമുണ്ടാക്കാൻ ഭാവമില്ല
നിത്യമാമാനന്ദത്തിൻ പ്രാപ്തിക്കുവേണ്ട വിദ്യ
യഭ്യാസം ചെയ്‌വാനേററമാഗ്രഹിച്ചീടുന്നുണ്ടു"
വിദ്വാനെന്നാലും ജ്യേഷ്ഠൻ മത്ത്യന്മാക്കുള്ള മോഹ-
മുള്ളവനല്ലേ, വീണ്ടും ശാസിക്കാൻതന്നെ നോക്കി.
ദിവ്യനാം ഗദാധരനീവണ്ണം ശുദ്ധമായി
നിവ്വാണമാർഗ്ഗമല്ലാതൊന്നുമേ വേണ്ട വേണ്ടാ
എന്നുള്ളനിശ്ചയത്തെ ചൊന്നതിന്നുള്ളിലുള്ളിൽ

ധന്യമായ് വർത്തിച്ചീടും രഹസ്യമാരറിഞ്ഞു
അച്ഛന്റെ ഭാവശുദ്ധി യാദൾനിഷ്ഠ ഭക്തി
നിശ്ചയബുദ്ധിയെല്ലാം വീക്ഷണംചെയ്തു ബാലൻ
നാട്ടിലേ മററുള്ളേരിൽ വീക്ഷണംചെയ്തും തന്റെ
നിഷ്കരം മുമ്പുതന്നേ നിശ്ചയം ചെയ്തിരിപ്പു
ആശ്ചര്യമെന്നേ ചൊല്ലാൻ സാധിക്ക ബാല്യകാല
നിശ്ചയമുദരത്തിൻ പൂരണം ചെയ്യാനുള്ള
വിദ്യകൾ വേണ്ടേ വേണ്ടാ, ശാശ്വത സുഖമെത്താൻ
ഈശ്വരപാദപത്മ ഭക്തിയിൽ മുഴുകുവാൻ
ശാശ്വതാനന്ദം നേടാനെന്നായിത്തീർന്നതൊക്കെ.
മർത്ത്യന്മാർ ഭൌതികമാം ഭോഗങ്ങൾ മാത്രം തേടി
വർത്തിക്കും ഭ്രാന്തരായിട്ടീശനേ വിസ്മരിക്കും,
ആത്മീയസുഖം നേടാൻ യത്നിപ്പാനാരുമില്ല
തുച്ഛമാം ഭോഗങ്ങളിൽ ഭ്രമിപ്പു നിരന്തരം
ഈവണ്ണം ചിന്തചെയ്തു കൈവന്ന നിശ്ചയത്തേ
നിർവ്വഘ്നം നടത്തുവാൻ ധീരതതന്നേയുണ്ടായ്,
കാഷായവസ്ത്രം ചുററി ഭിക്ഷാപാത്രവുമേന്തി
മഹാമാഗ്നി ജ്വലിപ്പിച്ചു വർത്തിക്കും സന്ന്യാസിതൻ
ജീവിതം പലപ്പോഴുമാശിച്ചു ഗദാധരൻ,
ഭാവുകമേകും രഘുവീരനെന്നോർത്തുകത്തു.
ആകയാൽ സ്വനിശ്ചയം മാററുകയില്ലയെന്നു
ജ്യേഷ്ഠനേ ധീരനായിട്ടറിയിച്ചന്നു ബാലൻ.

---

## ദക്ഷിണേശ്വരക്ഷേത്രം.

---

അദ്ധ്യായം — 5

സർവ്വേശലീലയ്ക്കുള്ള കാലമീയുലകിങ-
ലുണ്ടാകും മുമ്പുതന്നേ വേണ്ടതാം രംഗമൊക്കെ
സർവ്വേശചൈതന്യത്തിൻ വൈഭവംകൊണ്ടുണ്ടാകു-
മവ്വണ്ണം സഹചാരിവൃന്ദവുമുണ്ടായീടും.
അത്ഭുത ദിവ്യഭാവമുള്ളവൻ ചിദാനന്ദ

ചൈതന്യപ്രകാശമായാവിർഭവിച്ച ദിവ്യൻ
ലീലകൾ ചെയ്യുമെല്ലെ പ്രായമായ് വരുംമുമ്പു
ലീലാരംഗങ്ങൾ ഭുവിലാവിർഭവിച്ചുകാൺമൂ.
ഭക്തനാം ക്ഷുദിരാമചട്ടോപാദ്ധ്യായൻ തന്റെ
പത്നിയാം ചന്ദ്രമണീ ദേവിയുമായിച്ചേർന്ന്
നിത്യവും ഭക്തിവൃത്തി മഗ്നരായ് ജീവിച്ചില്ലേ
ഉത്തമപുമാൻ പുത്രനാകുവാനർഹിച്ചില്ലേ!
അവ്വണ്ണം ദിവ്യരംഗം ദൈവികനിയോഗത്താൽ.
ദൈവിക ചൈതന്യത്തിൽ ദിവ്യപ്രകാശകേന്ദ്രം
ഉർവ്വിയിൽ മേലാൽ ദിവ്യതീർത്ഥമായ്ത്തീരാനുള്ള
ദൈവിക ലീലാരംഗമുണ്ടായിത്തീരാനുള്ള
ആരംഭമുൽക്കൃഷ്ടമാം കൽക്കട്ടാ പുരിതന്നിൽ
നേരത്തേ തന്നേയുണ്ടായെന്നതുമത്യാശ്ചര്യം!
അക്കാലത്താപുരിക്കുതെക്കുള്ള 'ജാൻബസാറി'ൽ
ശ്രീമാൻ 'റായ് രാജചന്ദ്ര'നാമത്തിൽ കീർത്തിയുള്ളോൻ
സ്ഥാനത്താൽ സ്വത്തുകൊണ്ടും പ്രഭുവായുള്ള മാന്യൻ
ഭൂലോകവാസം വിട്ടശേഷം തൻപത്നിയായ
റാണിശ്രീ 'രാസാമണി' നാലുപെൺമക്കളോട്
വാണിരുന്നൊരു നല്ല ഗംഭീര സൌധംതന്നിൽ
റാണിക്കു വേണ്ടുവേളം ഭർത്താവിൻ സ്വത്തുകിട്ടി
ആനന്ദമായതിന്റെ വമ്പിച്ചഭാഗം റാണി
സൽക്കർമ്മ ധർമ്മങ്ങൾക്കായ് നീക്കിവയ്ക്കുയും ചെയ്തു
കൈവർത്ത കുലജാതയെങ്കിലു മുൽകൃഷ്ടങ്ങൾ
ദൈവികകർമ്മങ്ങളാലെത്രയും കീർത്തനീയ
സൌന്ദര്യമതുപോലെ സമ്പത്തു ബുദ്ധിപ്രാപ്തി-
യുന്നതമുദാരതയാദിയാം ഗുണങ്ങളാൽ
ധന്യയായ് സർവ്വജന മാന്യതനേടി 'റാണി'
എന്നൊരു പദവിയുമന്നവർക്കുണ്ടായ് വന്നു.
ധീരയാണവർ മഹാവീര്യമുള്ളവർ ധന്യ
നാരിയെങ്കിലുമെന്നും നേരിട്ടു ജയിച്ചവർ.
രാത്രികാലത്തു കേറിയക്രമം ചെയ്യാൻവന്ന
ശത്രുക്കളായ ബ്രിട്ടീഷ് പട്ടാളവർഗ്ഗത്തിനേ

ആയുധധാരിയായിട്ടൊററയ്ക്കുനിന്നു റാണി-
യായോധനത്താൽ ദൂരെയോടിച്ചുവിട്ടു ധീര!
ഗംഗയിൽനിന്നു മത്സ്യംപിടിക്കും മുക്കുവന്മാർ
താങ്ങാനാവാത്തചുങ്കം സർക്കാരിനടയ്ക്കണം
എന്നുള്ള നിയമത്തെ ധീരമായെതിർത്തു
വേണ്ടെന്നു വെയ്പ്പിച്ചതും റാണിതൻ വൈഭവംതാൻ.
അത്യന്ത ധന്യധന്യ ഭക്തയാണവർ കാളീ
ദാസിയാണെന്നുള്ളതാണേററവും വിശിഷ്ടത
പ്രാപ്തനാം ജാമാതാവു 'മധുരനാഥബിശ്വാസ്'
തൃപ്തിയായ് സഹായിച്ചു റാണിയെ കാര്യംനേരാക്കാൻ.
ഭർത്താവിൻ മരണത്തിൻശേഷം ശ്രീകാശിവിശ്വ-
നാഥന്റെ ദർശനത്തിനിച്ഛിച്ചുമേവീ റാണി
ഭാരിച്ച സെമിന്ദാരീ ഭാരമുള്ളതുകൊണ്ടു
ദർശനം സാധിച്ചില്ല വാർദ്ധക്യമാരംഭിച്ചു
ജാമാതാവിവിധത്തിലാഗ്രഹമെയ്ക്കുണ്ടെ-
ന്നാമോദമോടുകേട്ടു ഭാരങ്ങൾ വഹിക്കുവാൻ
സന്നദ്ധനാണെന്നോതി, റാണിയും സന്തോഷിച്ചു
ശ്രീ കാശിവിശ്വനാഥ ദർശനാശിക്കുന്നോർ
പോകുവാൻ ധനമില്ലാതാശാഭംഗത്തിൽ വാഴ്വോർ,
ദൈവിക ദർശനത്തെ സാധിക്കാൻ പുറപ്പെട്ടു
വന്നോളാൻ റാണിചൊല്ലി, യെല്ലാരുമൊരുക്കമായ്.
നൂറോളം ബോട്ടു തയ്യാറായെന്നും വേണ്ടപോലം
സാമാനം ശേഖരിച്ചു വെച്ചെന്നും പറയുന്നു
യാത്രക്കു തലേരാത്രിയുണ്ടായി ദിവ്യസ്വപ്ന
മത്യന്താശ്ചര്യ മെന്നല്ലാതെ യെന്തുചൊല്ലാം!
പ്രത്യക്ഷമായികാളീ റാണിതന്നിഷ്ടദൈവം
നിസ്തുല്യമഹിമയിലീവണ്ണമരുൾചെയ്തു.
''കാശിക്കുപോകേണ്ടനീ നിർമ്മലഭാഗീരഥീ
തീരത്തുഞാൻ വസിക്കാനുത്തമമായ ക്ഷേത്രം
തീർത്തീടുകതിലുള്ള വിഗ്രഹംതന്നിൽ ദിവ്യ
ഭാവത്തിൽപ്രകാശിച്ചു വർത്തിക്കുമഹംദൃഢം''
അത്ഭുതനിയോഗത്തെയത്രയും ഭക്തിയോടു

മുത്തമവിശ്വാസത്തിൽ സ്വീകരിച്ചന്നാററാണി
കാശീദർശനയാത്ര വേണ്ടെന്നുവെച്ചു വേഗ
മാശ്ചര്യമന്ദിരത്തിനേർപ്പാടു ചെയ്യയായി.
ആരറിഞ്ഞീടും ദൈവനിയോഗമീവിധത്തിൽ
പാരിൻെറ നന്മയ്ക്കായി വന്നുകൂടുന്നുവെന്നു്.
ആരെല്ലാമീവിധത്തിലായുധമാകുന്നുവോ
ആയവർധന്യധന്യർ ദൈവികസമ്പത്തുള്ളോർ
ക്ഷേത്രദർശനം ദിവ്യം തീർത്ഥമാടുക ദിവ്യം
മർത്ത്യന്നുമേൽഗതിക്കു മാർഗ്ഗമാണവയെല്ലാം
എന്നാലും സമൂഹത്തിനെന്നെന്നു മതിദിവ്യ
സന്ദർശനത്തിനുള്ള സമ്പൂജ്യസാന്നിധ്യയേ
ആവിഷ്കരിക്കയെന്നതത്യന്തം മേന്മകൂടും
ദൈവികസേവയാകാം നൂതനധർമ്മമാകാം
എന്നൊക്കെ യീ നിയോഗം കാണിക്കുന്നുണ്ടുലോകേ.
ഗംഗയ്ക്കു കിഴക്കായി പട്ടണമദ്ധ്യംവിട്ടു
ദക്ഷിണേശ്വരമെന്ന ഭാഗത്തു വേഗം റാണി
കൂർമ്മ പൃഷ്ഠാകാരത്തിലുള്ളതും തന്ത്രമാർഗ്ഗ-
മഭ്യാസം ചെയ്വാനേററ മുത്തമമായുമുള്ള
വിസ്തീർണ്ണമായ ഭൂമിയിസ്ലാമിൻ ശ്മശാനത്തെ
അത്യന്തം ഭാരിച്ചോരു സംഖ്യക്കു തീറുവാങ്ങി
എന്തുകൊണ്ടീ നിയോഗമെന്നാരും ചോദിക്കേണ്ട
എന്തൊക്കെ സംഭവിച്ചോ ആയവയെല്ലാംതന്നേ
എന്തെന്നില്ലാത്ത ദിവ്യനിയോഗം കൊണ്ടുണ്ടായി
എന്തൊക്കെയിനിമേലിൽ സംഭവിക്കേണ്ടതുണ്ടോ
സന്തതമവയെല്ലാ മീവണ്ണമുള്ളദിവ്യ
ചൈതന്യനിയോഗത്തിലാണെന്നും കാണാംമേലിൽ.
മർത്ത്യന്മാർക്കിതുപോലെ സംഭവിക്കുന്നതെല്ലാം
മത്യന്ത ദിവ്യദേവീനിയോഗംകൊണ്ടുതന്നേ
എന്നു നാം ധരിക്കണോ എന്നു ശങ്കിക്കുമാരു-
മെന്നാലായനുഭൂതിയൊക്കെയും കർമ്മജന്യ
മെന്നാണു ചൊല്ലാനുള്ളതല്ലാതെ ദിവ്യമായ
നിയോഗമല്ലതിൻെറ കാരണമറിഞ്ഞാലും
ദൈവിക കാര്യസാദ്ധ്യമുണ്ടാക്കാൻ ദിവ്യലീല-

യൂർത്തിയിൽ നടത്തുന്ന ദിവ്യനാം ഗദാധരൻ
ദൈവിക ചൈതന്യത്തിന്നംശമായ് ചിദാനന്ദ
മണ്ഡലം തന്നിൽനിന്നു ഭൂമിയിലാഗമിച്ചു.
ദൈവിക നിയോഗമാണങ്ങിനെയവതാര-
മൂർത്തിയിൽ സംഭവിപ്പാൻ കാരണമെന്നും പിന്നെ
യിവ്വണ്ണം രംഗമുണ്ടായ തീരുന്നതെന്നും കാണ്മൂ
ഇന്നിമേൽ സംഭവിക്കും കാര്യങ്ങളെല്ലാംതന്നേ
ഉന്നത ചൈതന്യത്തിൻ നിയോഗാലെന്നും കാണാം
അത്ഭുതദിവ്യബാലനുത്ഭവിച്ചതുപോലു
മത്ഭുതമെന്നേ ചൊൽവൂ വിഷ്ണുവിൻ നിയോഗവും
ശൈവമാം ജ്യോതിസ്സിന്റെ ദിവ്യമാമാവേശവു-
മീവണ്ണമാണെന്നല്ലേ കണ്ടതു നാമെല്ലാരും,
ദേവിതൻ നിയോഗത്തിലുണ്ടാകും ക്ഷേത്രം ദിവ്യം
ദേവീചൈതന്യകേന്ദ്രം സർവ്വേശ ലീലാരംഗം
എത്രയോ മഹത്താമീക്ഷേത്രത്തിൻ നിർമ്മാണത്തി-
നെത്രയോ കാലം വേണ്ടിവന്നെന്നതുപോലെ
ചിത്രമാറാണിയതിനെത്രയോ ചിലവിട്ട
വെന്നതുമാലോചിച്ചാലാശ്ചര്യമുണ്ടാമാക്കും
ദീർഘമാമെട്ടുകൊല്ലക്കാലത്തെ പണിയുണ്ടായ്
മൂർത്തിവിഗ്രഹം 'ഭവതാരിണീ' ഭാവം ദിവ്യം
കൊത്തുവാനേർപ്പാടായി ദിവ്യമാം കൃഷ്ണശിലാ
മൂർത്തിയാണതു മററു വിഗ്രഹങ്ങളുമുണ്ട്
ചിത്രമീവിധമേറെ ദിവ്യതയുള്ള റാണി,
എത്രയോ ദിവ്യമായ കാളികാനിയോഗത്തി-
നായുധമായ റാണി, ഭക്തിയുക്തയായ് ധർമ്മ
മാർഗ്ഗത്തിൽ മേവും റാണി, ലുബ്ധുകൂടാതെക്ഷേത്ര
നിർമ്മാണം ചെയ്യാനായി സ്വത്തു മിക്കതും വ്യയം
ചെയ്തവർ ദിവ്യദിവ്യ, യെത്രയും കഠോരങ്ങ-
ളാകിയ തപശ്ചര്യ കൈവരിച്ചെന്നു കേൾപ്പൂ.
വിഗ്രഹനിർമ്മാണത്തിന്നാരംഭകാലത്തിങ്കൽ
മൂന്നുനേരവും സ്നാനം ഭക്ഷണനിയന്ത്രണ
മന്നമല്പമായ് മാത്രം തിന്നുന്ന മഹാവ്രതം
ഉന്നത പദവിക്കു ചേരുന്നതൊന്നുംതന്നേ
യനുപയോഗിക്കില്ല ഭൂമിയിൽ ശയിച്ചിടും

നിഷ്ഠയായ് പൂജചെയ്തു മെപ്പോഴും ജപിച്ചീടും
കഷ്ടതയിഷ്ടമായി കൈവരിച്ചാത്മശുദ്ധി
കിട്ടുവാൻവേണ്ടി ദേവീസാന്നിദ്ധ്യമുണ്ടാകുവാൻ.
ക്ഷേത്രവും വിഗ്രഹങ്ങളൊക്കെയും പൂർത്തിയായി
മൂർത്തിയേ പ്രതിഷ്ഠിക്കാൻ തക്കവും നോക്കിമേവി
ഉത്തമ മുഹൂർത്തത്തെ കാത്തുകാത്തിരിപ്പായി
മൂർത്തിവിഗ്രഹമപ്പോൾ പെട്ടിയിൽ പൂട്ടിവെച്ചു
റാണിക്ക വീണ്ടും സ്വപ്നമുണ്ടായി ദേവി ചൊല്ലി
''പ്രാണവേദനയേറുന്നെന്തു കൊണ്ടെന്നേയേവം
പെട്ടിയിലിട്ടുപൂട്ടുന്നെത്രയും വേഗം ചെയ്യൂ –
ക്ഷേത്രപ്രതിഷ്ഠയെല്ലാ'' മെന്തൊരു മഹാത്ഭുതം
പെട്ടിയിൽ പൂട്ടിവെച്ച വിഗ്രഹം വിയർക്കുന്നു
കഷ്ടമേ കഷ്ടമെന്നു ചിന്തിച്ചു രാസാമണി
ശക്തിയേ പ്രതിഷ്ഠിക്കാൻ തക്കതായൊരുദിന–
മേററവും ശുഭപ്രദമക്കാലത്തില്ലായ്കയാൽ
ചൊല്ലൊങ്ങും സ്നാനയാത്രാസന്ദർഭം പുണ്യകാലം
ചിൽപുമാൻ വിഷ്ണുവിൻെറ പൂജക്ക നല്ലകാലം
അന്നേക്ക നിശ്ചയിച്ചു പ്രതിഷ്ഠാകർമ്മമെല്ലാ–
മൊന്നൊന്നായ് വേണ്ടതൊക്കെയേർപ്പാടുചെയ്തുറാണി
ലോകങ്ങൾക്കാധാരം ചിൽജ്യോതിസ്സിൻ പ്രതീകമായ്
ലോകലോകേശ ദിവ്യസാന്നിദ്ധ്യമരുളുന്ന
ദൈവീക സന്ദർഭത്തേ യീവണ്ണംനിശ്ചയിച്ചു
ദൈവീകമാനന്ദാബ്ധിമഗ്നയായ് മേവീ റാണി
എന്നാലും വിഷമങ്ങൾ പിന്നീടുമുണ്ടായ്‌വന്നു
ധന്യയാം ഭക്തോത്തമ ഖിന്നിതയായിത്തീർന്നു
ക്ഷേത്രങ്ങൾ നിർമ്മിക്കാനു മീശ്വര വിഗ്രഹത്തെ
ഭക്തിയോടാരാധിച്ചു നൈവേദ്യമർപ്പിക്കാനും
ഉത്തമജാതിതന്നിൽ ജാതരായോർക്കുമാത്രം
കുത്തകയാണെന്നാണു പണ്ഡിതമതമെന്നായ്
വിഗ്രഹം പ്രതിഷ്ഠിക്കാനാഗ്രഹമുണ്ടെന്നാലും
വിഗ്രഹം നിർമ്മിച്ചാലു മാഗ്രഹം സാധിച്ചില്ല.
ബ്രാഹ്മണരാരുംതന്നെ പ്രതിഷ്ഠാകർമ്മം ചെയ്‌വാൻ
സന്മനസ്സുള്ളോരല്ലെന്നായിട്ടും ധീരധീരം
പണ്ഡിതരെന്നു കേൾവികേട്ടവർക്കൊക്കെത്തന്നേ

ഒന്നൊഴിയാതെ റാണി കത്തുകളയച്ചുയായ്
ശാസ്ത്രങ്ങൾക്കനുയോജ്യമാർഗ്ഗത്തെ കണ്ടുകിട്ടാൻ
സാദ്ധ്യതയുണ്ടോയെന്ന ചോദ്യമാണപ്പോൾ മുന്നിൽ
ആരുമേയനുകൂല്യമുള്ള വരല്ലെന്നായി
നീറലു ഹൃദയത്തിൽ റാണിക്കു മേറിവന്നു
സമ്പത്തും സമയവും വ്യർത്ഥമായ് ചിലവിട്ടോ,
സംപൂജ്യയല്ലദേവി സർവ്വർക്കുമെന്നുവന്നോ,
ഉന്നത കലമെന്ന ധന്യത നടിപ്പതോ
മന്നിടവാസികൾക്കു ഭക്തിയുണ്ടാകാൻ മാർഗ്ഗം
സർവ്വേശൻ സർവ്വജീവ ഭാവത്തിൽ വർത്തിക്കുന്നോൻ
സർവ്വർക്കുമൊരുപോലെ പ്രാപ്യനല്ലെന്നു വന്നോ
എന്നൊക്കെ ചിന്തചെയ്തും താപത്തിൽ മുഴുകിയും
വേകുന്ന ഹൃദയത്തോടേവം പ്രാർത്ഥിച്ചു റാണി
''ശ്രീമാതേ ജഗന്മാതേ പാപങ്ങൾ ചെയ്തോ ഞാനീ
താപത്തിനെന്തുകാര്യം മാപത്തു ഹനിക്കണേ
ജീവിക്കാനാശയില്ല നിൻപാദം സേവിക്കാതെ
ഭൂവികളെനിക്കൊന്നും വേണ്ടതായില്ല ദേവീ
സ്ഥാനങ്ങൾ കീർത്തിമദ്ര യീവർണ്ണമൊന്നുംവേണ്ടാ
ആനന്ദസ്വരൂപിണീ സാന്നിദ്ധ്യമരുളെണെ
കാരുണ്യവാരാന്നിധേ യാശീസ്സു പൊഴിച്ചെന്നേ
നേർവഴി നയിക്കേണേ പോംവഴി കാണിച്ചീടൂ''
ഈവണ്ണം പ്രാർത്ഥിച്ചെന്നും സേവകൾ ചെയ്തുംദേവീ-
ഭാവത്തിൽ തന്മയമായ് ധ്യാനിച്ചു മരുവീടും.'
അന്നൊരുനാളിൽ രാമകുമാരചാററർജിയാ
ഖിന്നത തീരാനുള്ള മാർഗ്ഗങ്ങളടങ്ങിയ
ലേഖനമൊന്നു നൽകീ റാണിയും സന്തോഷിച്ചു.
പണ്ഡിതൻ മഹാഭക്തനെന്നൊക്കെ പ്രസിദ്ധനാ-
യുന്നതവിദ്യയുള്ള മാന്യനാമദ്ദേഹത്തിൻ
ലേഖനസാരം ക്ഷേത്രംബ്രാഹ്മണ ദാനം ചെയ്താൽ
മോചിതയാകാം ദുഃഖസാഗരം കടന്നീടാം
ബ്രാഹ്മണന്നടസ്ഥനാകുമ്പോൾ പൂജചെയ്‌വാൻ
ബ്രാഹ്മണരുണ്ടായീടും ശാസ്ത്രവും സമ്മതിക്കും
സാരജ്ഞൻ വിധാനേവം ലേഖനമയച്ചപ്പോൾ

പാരമാനന്ദം പൂണ്ടു റാണിയുമതുപോലെ
തന്നുടെ പുരോഹിതൻ ബ്രാഹ്മണകുലജാതൻ
തന്നുടെ പേരിൽക്ഷേത്രം ദാനവും ചെയ്യുമെന്നാൽ
പിന്നെയും പ്രതിഷ്ഠയ്ക്കു വിഘ്നമാണെന്നു കണ്ടു,
ശാസ്ത്രങ്ങളും വിപരീതമല്ലെന്നുവന്നാൽ കൂടി
ശാസ്ത്രജ്ഞരാചാരത്തെ മുറുകെപ്പിടിക്കയാൽ
ശാസ്ത്രോക്തപ്രതിഷ്ഠാദികർമ്മങ്ങൾ ചെയ്തീടുവാ-
നെത്രയോ ശ്രമിച്ചിട്ടുമെല്ലാരുമൊഴിഞ്ഞുപോയ്
'മഹേശചാറ്റർജി'യെന്നുള്ളൊരു മഹാൻ റാണീ-
സേവകനാഘട്ടത്തിലെത്താശ ചെയ്തുവത്രേ
മഹേശചാറ്റർജിതൻ സ്നേഹിതനായ മാന്യൻ
ശ്രീരാമകുമാരകചാറ്റർജി മഹാവിദ്വാൻ
പണ്ഡിതനാണുവേണ്ട ശാസ്ത്രങ്ങൾ പഠിച്ചവൻ
സംസ്കാരസമ്പന്നനും വിശാലമനസ്കനും,
അദ്ദേഹം പട്ടണത്തിൽ താമസിക്കുന്ന കാര്യ-
മപ്പോഴേ മഹേശനുമോർമ്മയിൽ വന്നുള്ള
ആ മഹാൻതന്നെയത്രേ ശാസ്ത്രോക്ത കർമ്മങ്ങളാൽ
ശ്രീ മഹാദേവീക്ഷേത്ര പ്രതിഷ്ഠ നടത്തുവാൻ
മാർഗ്ഗമുണ്ടെന്നുമന്നം ലേഖനമയച്ചതും
വിഘ്നങ്ങളെല്ലാം നീക്കി ദേവിയേ പ്രതിഷ്ഠിച്ചു
സൽകർമ്മം നിർവ്വഹിക്കാനർത്ഥിക്കുന്നൊരു കത്ത്
റാണിയോടെഴുതിച്ചു വാങ്ങിച്ചുകൊണ്ടു വേഗം
കാണുവാൻ പുറപ്പെട്ടു ശ്രീരാമകുമാരനെ
അദ്ദേഹം മഹേശന്റെ യത്നം സ്വീകരിച്ചു
വൃത്താന്തം റാണിയേയുമറിയിച്ചെന്നും വന്നു
നിർമ്മല ഗംഗാതീരത്തത്യന്തഗംഭീരമായ്
നിർമ്മിച്ച ക്ഷേത്രമന്നു പന്ത്രണ്ടു ലക്ഷത്തോളം
നിർല്ലോഭം ചിലവിട്ടു തീർത്തതാണെന്നുകേൾപ്പൂ
ഗംഗയ്ക്കു കിഴക്കായി സ്നാനഘട്ടം വിചിത്രം
ഭംഗിയായ് രണ്ടുഭാഗത്താറാറു മന്ദിരങ്ങൾ
ഗംഗചൂടുന്ന ദേവൻ പൂജ്യനായ് ശിവലിംഗം
ഭംഗിയായ് പ്രതിഷ്ഠിച്ചതിപ്പോഴും കാണമാകും
ആയതിനുള്ളിലായി കല്ലുകൾ പതിച്ചുള്ള
മുററമുണ്ടതിനുള്ളിൽ രണ്ടുണ്ടു മന്ദിരങ്ങൾ

തെക്കുഭാഗത്തു കാണുന്നൊമ്പതു സ്തൂപികശൃ
മുള്ളതാം ഗോപുരങ്ങളോടുള്ള കാളീക്ഷേത്രം
ദക്ഷിണഭാഗത്തേക്ക് ദർശിക്കും ദേവീമൂർത്തി
വർത്തിക്കും ദിവ്യഗേഹമെത്രയും വിചിത്രമാം
ഉത്തരഭാഗത്തുള്ള മന്ദിരം മനോഹരം
രാധികാ ഗോവിന്ദജി വർത്തിക്കും ഗേഹംതന്നെ
ഗംഗയ്ക്കു നേരേനോക്കും മൂർത്തികൾ വിഗ്രഹങ്ങൾ
പശ്ചിമഭാഗത്തേക്കു ദർശിച്ചു വാണീടുന്നു
കാളികാക്ഷേത്രത്തിന്റെ മുമ്പിലായ് ഭംഗിയേറും
തൂണുകളുള്ള നടമന്ദിരമുണ്ടുപിന്നെ
അങ്കണവലയമായ് ശങ്കരമന്ദിരങ്ങൾ
മൂന്നുഭാഗത്തുമഗ്രശാലകൾ പാർപ്പിടങ്ങൾ
എന്നിവയുള്ള നീണ്ട ചുറ്റുമന്ദിരമുണ്ട്
ഉത്തരഭാഗത്തുള്ള ശങ്കരമന്ദിരത്തി
നുത്തരഭാഗത്തുള്ള ദിവ്യമാം ചെറുമുറി
ഉത്തമപുമാൻ ദിവ്യലീലകൾ ചെയ്തധാമ
മെത്രയും പവിത്രമായിപ്പോഴും കാൺമാനുണ്ട്
അർദ്ധചന്ദ്രാകാരത്തിൽ പൂമുഖമുണ്ടു മുന്നിൽ
ഗംഗയ്ക്കുനേരേ, പിന്നെ വാദ്യഘോഷം മുഴക്കാൻ
രണ്ടുണ്ടു മുറികളുമായവയൊക്കെ വിട്ടു
ദൂരത്തായഞ്ചുജാതി വൃക്ഷങ്ങൾ വളരുന്ന
ദിവ്യമാം 'പഞ്ചവടി'യെന്നേറെ പേരുകേട്ട
സർവ്വേശലീലാരംഗം വർത്തിച്ചീടുന്നുമുണ്ട്
അത്യന്തഗംഭീരമീമന്ദിരം മനോഹര
മെത്രയും ദിവ്യദേവീ ധാമമെന്നറിഞ്ഞാലും
ഇത്തരം ദേവീധാമ മുത്തമമായിത്തന്നേ
ചിത്സ്വരൂപിണിയായ ദേവിക്കു സമർപ്പിക്കാൻ
എത്രയോ ദിവ്യദിവ്യമായുള്ള സന്നാഹങ്ങ
ളത്രയല്ലതിദിവ്യ പൂജാദികർമ്മങ്ങളും
ഏർപ്പാടുചെയ്തു റാണി സർവ്വവും പൂർത്തിയാക്കി
ദൈവീകമുഹൂർത്തവും വന്നെത്തി ശുഭപ്രദം
ആയിരത്തെണ്ണൂറോടൊരമ്പതുമഞ്ചുംചേരും
കന്യാബ്ദ്ദം മേമാസത്തിൽ മുപ്പത്തിയൊന്നാംദിനം

വൈഷ്ണവമാർഗ്ഗക്കാർക്ക ദിവ്യമാം സ്നാനയാത്രാ
ദൈവികസന്ദർഭത്തിൽ ഭക്തിശ്രദ്ധകളോടും
ശാസ്ത്രോക്തകർമ്മത്തോട മേകാഗ്ര ചിത്തനായി
ശാസ്ത്രജ്ഞൻ രാമകുമാർ ചാററർജി മഹാദേവീ
സാന്നിദ്ധ്യമാവാഹിച്ച പ്രതിഷ്ഠാകർമ്മംചെയ്തു
ചിന്മയി ജഗദംബ വിദ്യുൽപ്രകാശരൂപ
യെന്നല്ലേ ചൊൽവതൊക്കെ യവ്വണ്ണം ദേവീധാമം
മിന്നിച്ചും കാണികൾക്ക കണ്ണുകൾ മഞ്ചിക്കുന്ന-
വണ്ണവും മഹാത്ഭുത ദീപാലങ്കാരമോടും
പൂജകൾ ഹവനങ്ങൾ കാളീകീർത്തനം വാദ്യ
ഘോഷങ്ങൾ, ഗാനം, യാത്രാകളികൾ,പാരായണം,
പണ്ഡിതസദസ്സുകൾ, ഭക്തവൃന്ദങ്ങൾചേർന്നു
കീർത്തന നർത്തനങ്ങൾ ചെയ്യുന്ന സദസ്സുകൾ,
വസ്ത്രങ്ങൾ ദാനംചെയ്ക, ധനദാനങ്ങൾചെയ്ക,
മൃഷ്ടാന്നഭോജനത്തേ സർവ്വർക്ക മേകീടുക-
ഇത്തരം മഹാദിവ്യ സൽക്കർമ്മ പരമ്പര
എത്രയും ശ്രദ്ധയോട ചെയ്കയും വന്നവർക്ക
നിസ്തുല ദിവ്യാനന്ദമേകിയ മഹാനന്ദ
മേളകൾക്കിടയിലായാനന്ദ ചൈതന്യത്തിൻ
ജോതിസ്സാം മഹാദേവി സാന്നിദ്ധ്യമരുളിനാൾ.
ആയിരം ദളങ്ങളായ് ശോഭിക്കും രജതത്തിൻ
താമരതന്നിൽ ശയിച്ചീടുന്ന ശിവമൂർത്തി-
വിഗ്രഹം വെണ്ണക്കല്ലിലുണ്ടതിൻ മാർവ്വിടത്തിൽ
നാലു തൃക്കൈകളോടും മിന്നുന്ന സ്വർണ്ണംകൊണ്ടു-
ള്ളാഭരണങ്ങൾ സ്വർണ്ണകിരീട നൂപുരാദി
ദിവ്യാലങ്കാരത്തോടും ദക്ഷിണദിക്കു നോക്കി
വർത്തിക്കും കൃഷ്ണശിലാ വിഗ്രഹം ഭവമോഹ-
മത്രയും നശിപ്പിക്കും ചിന്മയിജഗദംബാ-
മൂർത്തിയായ് വിളങ്ങുന്നു, സാന്നിദ്ധ്യമരുളുന്നു.
പൂജകനായി വന്ന രാമകുമാരൻ തൻെറ
സോദരൻ ഗദാധരചാററർജ്ജിയോടുകൂടി
പൂജയ്ക്കു തലേനാളിൽ ഹാജരായ് സകലതും
പൂജാർഹമായമട്ടിലേർപ്പാട ചെയ്തുമേവി

ചിന്മയി ജഗദംബാ തന്മയനാകാനുള്ള
ചിന്മയൻ ഗദാധരബാലകൻ ദിവ്യജ്യോതീ-
സംഭൃതൻ, ദിവ്യദേവീ ചൈതന്യസ്ഥൂലമൂർത്തി-
യമ്പോടീ ദിവ്യധാമ ലീലയ്ക്കു ജനിച്ചവൻ,
തൻപാദംകൊണ്ടുദേവീമന്ദിരം ശുദ്ധമാക്കി-
ദിവ്യമാം മുഹൂർത്തത്തിൽ സാന്നിദ്ധ്യമരുളിനാൻ.
കാളികാമണ്ഡലത്തിൽ കാളിതന്നംശമായി
വർത്തിക്കം ദിവ്യശക്തിതന്നെയീ രാസാമണി
എന്നത്രേ പിൽക്കാലത്തു ശ്രീരാമകൃഷ്ണദേവൻ
ചൊന്നിട്ടുള്ളത്ഭുതമാം രഹസ്യമെന്നും കേൾപ്പൂ.
ദേവിതന്നംശമായി ഭൂമിയിൽ ലീലചെയ്‌വാ-
നാവിർഭവിച്ച ദേവീ തന്മയനായിത്തീർന്ന
ദിവ്യന്റെ ലീലാരംഗ മൂർച്ഛിയിലുണ്ടാക്കീടാൻ
ദേവിതൻ നിയോഗത്താൽ ദേവിതന്നംശശക്തി
ദേവീഭക്തയായ് ഭൂവിൽ മേവിയെന്നതും പിന്നെ
ദിവ്യയാം ദേവി വീണ്ടുമൂർച്ഛിയിൽ നിയോഗിച്ച-
തപ്പണ്ണം സംഭവിച്ചതാകുന്നീ ക്ഷേത്രമെന്നും
മന്നിടം തന്നിലുള്ള ഭിന്നമാം വർഗ്ഗങ്ങൾക്ക-
ുള്ളന്നതീർത്ഥസ്ഥാനം തന്നെയായ്തീരുമെന്നു-
മന്നാരുമറിയാത്ത ദൈവികരഹസ്യമാം.
എന്നിട്ടും നിത്യപൂജചെയ്യുവാനാളില്ലെന്നായ്
ധന്യനാം രാമകുമാർ ചാററർജ്ജിയത്തുമേററു
പിന്നീടു ദിനന്തോറും പൂജയുമന്നംകൊണ്ടു
മുന്നമേ സംഗ്രഹിച്ചമട്ടുള്ള നിവേദ്യവും
നന്നായി നടത്താനായ് സാധിക്കമെന്നുകണ്ടു
ധന്യയാം രാസാമണി യാനന്ദതുന്ദിലയായ്.
അന്നത്തേ സുമംഗളകർമ്മത്തിൽ ഭാഗഭാക്കാ-
യന്നമേയശിക്കാതെ പൊരിയും തിന്നു ബാലൻ
'താഴ്ന്നജാതിക്കാർ നല്കുന്നന്നത്തേതിന്നുകില്ല'
എന്നോതി മടങ്ങിപ്പോയ് വിദ്യാമന്ദിരമെത്തി.
പിന്നെയും പിറേറ ദിനം വന്നു ദർശനംചെയ്തു,
പിന്നൊരു വാരക്കാലം വന്നില്ലഗദാധരൻ.

ജ്യേഷ്ഠനെ കാണാഞ്ഞിട്ടു വീണ്ടുമന്വേഷിച്ചീടാൻ
ജ്യേഷ്ഠന്റെ സമീപത്തിൽ വന്നെത്തി കുമാരകൻ
അപ്പോഴേ രാസമണി റാണിയും ജാമാതാവു-
മഭ്യർത്ഥിച്ചതുപോലെ പൂജകവൃത്തിയേറ്റ
വൃത്താന്ത മറിഞ്ഞുള്ളു ബാലകൻ ഗദാധരൻ.
സംഭ്രാന്തനായി, ജ്യേഷ്ഠൻ ശൂദ്രക്കു ദാസ്യവൃത്തി-
യമ്പോടു ചെയ്യുമെന്നോ ചാറ്റർജി കുഡുംബത്തിൻ
മാന്യമാമാചാരത്തെ ലംഘിച്ചു നടക്കുമോ
ഈവണ്ണമുള്ള ചോദ്യമോരോന്നായ് ചോദിച്ചപ്പോൾ
ദൈവികവൃത്തിയുള്ളോർ ഭക്താഗ്രഗണ്യരിവർ.
കൈവർത്തകർക്കു ദാസനല്ല ഞാൻ ദേവീദാസൻ
ഭക്തിയോടിവരെന്നോടർത്ഥിച്ചപോലെ ചെയ്‌വാ-
നത്തമവിശ്വാസത്തിൻ സമ്മതമേകീ ഞാനും.
ഇങ്ങിനെ ജ്യേഷ്ഠൻ ചൊല്ലിശാസ്ത്രങ്ങളുദ്ധരിച്ചു
ശാസ്ത്രോക്തധർമ്മമല്ലാതൊന്നും ഞാൻ ചെയ്‌കയില്ല
എന്നൊക്കെപ്പറഞ്ഞിട്ടും ധന്യനാം ഗദാധര
നൊന്നുമേ സ്വീകരിക്കുന്നില്ലെന്നു കണ്ടു ജ്യേഷ്ഠൻ
വല്ലാതെ കുഴങ്ങിപ്പോയൊടുവിൽ സർവ്വേശ്വര-
നെല്ലാമേ നടത്തുവോൻ കല്പനപോലെ ചെയ്യാം,
കല്പന കണ്ടെത്താനായ് നറുക്കെന്നൊരുമാർഗ്ഗം
സമ്മതമുണ്ടോ എന്നുചോദിച്ചു ഗദാധരൻ
സമ്മതമേകീ, ദൈവനിയോഗാൽ പൂജാവൃത്തി
ചെയ്യുകതന്നേ വേണമെന്നായി തീരുമാനം,
വയ്യെന്നു ചൊല്ലാൻപിന്നെ ചൊന്നില്ല ഗദാധരൻ.
എന്നിട്ടും വിഷമങ്ങൾ തീർന്നില്ല കുമാരകൻ
മുന്നേപോലന്നു ഭോജ്യമില്ലാതെ മടങ്ങുന്നു
ദേവീ പ്രസാദം ദിവ്യം ദൈവികശക്തിപ്രദം
സർവ്വർക്കുമൊന്നുപോലെ ഭോജ്യമെന്നിരിക്കിലും
സ്വീകാര്യമായതില്ല യാചാര നിഷ്ഠകൊണ്ടു്.
ലോകർക്കുമാർഗ്ഗം കാട്ടാനാവിർഭവിച്ച ദിവ്യൻ
ലൌകീക നീതിയുക്തനല്ലെങ്കിൽ ലോകരാരും
സ്വീകരിച്ചീടുകില്ലെന്നായേക്കാമിതിൻസാരം.
പിന്നീടു വന്നിട്ടുള്ള മാനസവികാസത്തെ

യുന്നതമാദർശത്തിൻ ദീപമായ് കണ്ടീടുന്നു.
നിഷ്ഠയിലുറച്ചുള്ള ജീവിതപന്ഥാവിൻെറ
നിർദ്ദിഷ്ട ലക്ഷ്യം സർവ്വസമ്പൂർണ്ണ സമന്വയം
നാനാത്വമേകത്വത്തിലെത്തിക്കാനുള്ള മാർഗ്ഗ-
മാണെന്നു ചൊല്ലുമ്പോലെ ഭിന്നങ്ങളാകും നിഷ്ഠ-
യുന്നത ലക്ഷ്യപ്രാപ്തി ദായകമാക്കിത്തീർക്കാൻ
ധന്യനാം കുമാരകൻ മാതൃക കാണിക്കുന്നു
പിന്നത്തേ ജീവിതത്തിൻ വൃത്തികൾകൊണ്ടു നൂനം.
പ്രസാദമാണെന്നാലു മാചാരനിഷ്ഠയ്ക്കുള്ളി-
ലസാദ്ധ്യമെന്നു കണ്ടാൽ സ്വീകരിച്ചീടാതുള്ളോൻ
പ്രസാദമല്ലെന്നാകിലാചാര്യൻ തന്നാൽകൂടി
സ്വീകരിച്ചീടുകിലെന്നായതു മഹാത്ഭുതം
ഭൌതികനിഷ്ഠയെല്ലാം ദൈവികലക്ഷ്യത്തിങ്ക-
ലെത്തിക്കും മാർഗ്ഗമാക്കാനാദർശമായിത്തീർന്നു
ആനന്ദം വളർത്തുന്ന ദൈവികസന്നിധിയി-
ലാനന്ദമായിട്ടുടാനിഷ്ടമോ എന്നു ജ്യേഷ്ഠൻ
ആനന്ദബാലനോടു ചോദിച്ചു യഥാകാലം.
ഇഷ്ടമാണെന്നുതന്നേ ചൊന്നാലുമതുപോലെ-
യിഷ്ടമായില്ല ദേവീപ്രസാദം ഭുജിക്കുവാൻ
''ഇഷ്ടമാണെങ്കിൽ ഗംഗാതീരത്തു സ്വയം പാക-
മിഷ്ടംപോൽ ചെയ്തുകൊണ്ടു ഭോജനം ചെയ്തീടുക.
ഇഷ്ടംപോൽ സാമാനങ്ങളും ക്ഷേത്രത്തിൽനിന്നു നൽകാം
കഷ്ടതയെന്തിനോ നിത്യവും നടക്കുവാൻ''
തുഷ്ടിയോടാവിധത്തിൽ ചെയ്യുവാൻ സമ്മതിച്ചു
ശ്രേഷ്ഠനാം ഗദാധരബാലകൻ മഹാദിവ്യൻ.
ദൈവികനാടകത്തിനാരംഭമിതുതന്നേ
ദിവ്യമാം ലീലാരംഗപ്രവേശം ചെയ്യലായി.
അല്പനാളംകൊണ്ടു ദിവ്യദേവീ പ്രസാദമല്ലാ-
തൊന്നുമേ ഇഷ്ടമല്ലെന്നായിട്ടു നിഷ്ഠയെല്ലാം
ഈവണ്ണമുണ്ടായ്വന്നു ദക്ഷിണേശ്വരക്ഷേത്രം
ഭുവികൽ നാനാധർമ്മമാർഗ്ഗക്കാർക്കാരാധിക്കാൻ
ഭാവിയിൽ സകലർക്കും തീർത്ഥാടനത്തിനുള്ള
ദൈവിക ധാമം ദിവ്യം ദേവിതൻ നികേതനം

ദൈവികലീലകൊണ്ടു ഭിന്നിതമാഗ്ഗങ്ങൾക്ക-
ളേകമാം ലക്ഷ്യപ്രാപ്തി നേടിയ മഹാധാമം
ഭിന്നമാം മാഗ്ഗങ്ങളേ മാഗ്ഗണം ചെയ്തശേഷ-
മുന്നതമേകതത്ത്വം ബ്രഹ്മരാണലകികങ്കൽ
ഭിന്നമാം ധമ്മങ്ങൾക്കളേകമാം ലക്ഷ്യമെന്നു
ധന്യമാമനുഭൂതി നേടിയ മഹൽധാമം!

——— xxx ———

## ദിവ്യലീല

അദ്ധ്യായം 5.

ആനന്ദമന്ദാകിനീ തീരത്തിലെന്നപോലെ
സാനന്ദം ഗദാധരനാനന്ദമയീദേവി
സാന്നിദ്ധ്യം നിരന്തരം സമ്പക്കമിവകൊണ്ടു
നൂനമത്യാനന്ദത്തിൽ ദൈവീകമണ്ഡലത്തിൽ
ഭാവതന്മയമായി ഭക്തി സാഗരമഗ്ന-
ഭാവത്തിൽ മരുവുന്നു ഭാഗ്യകപ്രദായകൻ.
കാണുന്നോരെല്ലാം ദിവ്യദേവിതന്നാവേശമീ
കാണുന്ന ഭക്തനല്ലെന്നാലോചിച്ചെന്നും ചൊല്ലാം
റാണിതൻ മരുമകൻ ഭക്തനാം മധുരൻെറ
ദൃഷ്ടിയിൽ ഗദാധരചാററർജിപ്പെട്ടവെന്നും
ഇഷ്ടമായ് തോന്നിയെന്നും ക്ഷേത്രത്തിൽ ജോലിക്കായി
കിട്ടിയാലെത്രനന്നായി ദിവ്യമൂത്തീഭാവം
സ്പഷ്ടമായീവിധത്തിൽ ചിന്തിച്ചെന്നതും വന്നു.
കിട്ടിയാലെങ്കിലെന്തു് ഭക്തിചിന്തുന്നമൂത്തി
എത്രയോ ദിവ്യനെന്ന ചിന്തയും പൊന്തിവന്നു,
വൃത്താന്തമന്വേഷിച്ചു ജ്യേഷ്ഠനോടേവമോതി,
എത്രയോ വിശിഷ്ടനായീടുന്ന യുവാവേക-
നെത്രയുമുന്നതമാം ഭാവത്തിലേതോ ദിവ്യ
മണ്ഡലവത്തിയായി നടക്കന്നതുപോലെ
നിണ്ണയം തോന്നീടുന്നു, ഗംഗാതീരത്തു കാൺമു
നിത്യവുമദ്ദേഹത്തേയാരതു മഹാശയാ.

അദ്ദേഹമവിടത്തെ കനിഷ്ഠ സഹോദര-
നാണെന്നു കേൾക്കുന്നുണ്ടു സത്യമാണെങ്കിൽ ഭവാൻ
ശ്രീമഹാദേവിതൻെറ മന്ദിരം തന്നിലുള്ള
സേവകരം ചിലതൊക്കെ ചെയ്യുവാൻ യുവാവിനേ
ക്ഷേത്രസേവകനാക്കിവെയ്ക്കുവാനിഷ്ടമെങ്കി-
ലെത്രയും വേഗം ചൊൽക ഞാനതു സമ്മതിക്കാം
ശ്രീ രാമകമാരകനന്നേരമതുംചെയ്തു
സോദരനവൻ ദിവ്യഭാവത്തിൽ മേവീടുന്നോൻ
സേവകനാകാനൊട്ടുമിഷ്ടമില്ലാത്ത ബാലൻ.
നാട്ടിലേ വിദ്യാഭ്യാസം ധനമാജ്ജിച്ചുകൂട്ടാം,
കിട്ടുമോ ജഗദീശദശ്നമതുകൊണ്ടു്
ജീവിതസാഫല്യത്തേ പ്രാപിക്കാനുള്ള വിദ്യ,
ദൈവികസാമ്രാജ്യത്തിലെത്തിക്കാനുള്ള വിദ്യ
മാത്രമേ എനിക്കിഷ്ടമുള്ളെന്നു ചൊല്ലി ബ്ബാല-
നിത്രയുംകാലം വിദ്യയഭ്യസിച്ചില്ല തെല്ലും
ജാതിയുമാചാരവും മുറുകെപ്പിടിക്കുന്നീ-
മാതാവിൻ പ്രസാദവും കഴിക്കാനിഷ്ടമില്ല
ഈവിധം വിശേഷങ്ങളുള്ളവനോടു ക്ഷേത്ര-
സേവകനാകാനായിട്ടെങ്ങിനെ പറയേണ്ടു
ഇങ്ങിനെയുദാസീന ഭാവത്തിൽ പൂജക്കാരൻ
ചൊന്നതുകൊണ്ടു പിന്നെ ബാബുവും നിശ്ശബ്ദനായ്
അക്കാലം പിതാവിൻെറ സോദരീ പുത്രനായ
പിൽക്കാലശുശ്രൂഷകരം ചെയ്യൊരു മഹാധന്യൻ
കുമാരൻ 'ഹൃദയറാം മുഖോപാദ്ധ്യായൻ' ജോലി-
യന്വേഷിച്ചമ്മാമന്മാർ വാഴുന്ന പട്ടണത്തിൽ
എത്തിച്ചേർന്നവരൊക്കെ മേവുന്ന മഹാദേവീ
ക്ഷേത്രത്തിൽ വന്നുകാണാൻ സംഗതി വന്നുവത്രേ
ആരോഗ്യമുള്ളബാലൻ ബുദ്ധിമാൻ പതിനാറു
കൊല്ലത്തേ പ്രായമുള്ളോൻ നല്ലവൻ സ്ഥിരോത്സാഹി
ദിവ്യനാം ഗദാധരനോടേററമിഷ്ടമുള്ളോ-
നവ്വണ്ണം ഗദാധരനിങ്ങോട്ടും സ്നേഹമുള്ളോൻ
ഭക്ഷണം പാകംചെയ്യാനമ്മാമനുള്ളജോലി
തൽക്ഷണമേൽക്കുവാനും ഭാവിയിൽ മഹാത്മ്യ്ത

സേവനം ചെയ്യുവാനമീശ്വരിനിയോഗത്താൽ
വന്നതാണെന്നതന്നേ ചൊല്ലേണം ഹൃദയറാം.
ചിന്തിപ്പോക്കെയേററ മാശ്ചര്യപുളകത്താൽ
വന്ദിപ്പാനുള്ളമാന്യൻ, ശ്രീരാമകൃഷ്ണലീലാ-
നാടകസൂത്രധാര,നദ്ദേഹം ദിവ്യദിവ്യ
ഭാവാവേശത്തിലെത്തിയുന്മത്തനായിവാണ
കാലത്ത രക്ഷിതാവും മാതാവും സ്നേഹിതനും
സേവനം ചെയ്യും പരിചാരകനായുംകൂടി
സർവ്വേശലീലാമൂർത്തി കാത്തുരക്ഷിച്ച മാന്യൻ,
ദിവ്യമാം സമാധിവൻ സാഗരലീലചെയ്യ
ദിവ്യനേ യക്കാലത്ത തൊട്ടുപോകരുതാരും
എന്നാലും ഹൃദയന്റെ സംശുദ്ധ സംസ്പർശത്തെ
വർജ്ജ്യമെന്നോതിയില്ല, നിശ്ചയം മഹാധന്യൻ
ഇക്കാലം സർവ്വേശ്വരലീലയിൽ ഭാഗഭാക്കായ്
വർത്തിക്കാനുള്ള മാന്യനാഗമിച്ചിവിടത്തിൽ.
ജ്യേഷ്ഠന്റെ വാക്കിൽനിന്നും മധുരനാഥബാബു-
വിഷ്ടമായെന്തൊജോലി നൽകുവാനിരിക്കുന്ന
വൃത്താന്തം ഗദാധരൻ മുൻകൂട്ടിയറികയാൽ
നിത്യവും ബാബുവിന്റെ സാന്നിദ്ധ്യമൊഴിഞ്ഞുപോയ്
വന്ദ്യനാം ഗദാധര നൊരിക്കൽ ഹൃദയനോ-
ടൊന്നിച്ച പവിത്രമായുള്ളതാം പഞ്ചവടി
തന്നിലായ് ധ്യാനമഗ്നനായിട്ട വർത്തിക്കുന്ന-
തുന്നതനായ ബാബുകാൺകയാലടുത്തെത്തി
നോക്കുമ്പോൾ കാണാം ദിവ്യവിഗ്രഹം ശിവരൂപം
ദിവ്യമാം സമാധിയിൽ വർത്തിച്ചീടുന്ന രൂപം
ആയത്തുപോലെ ദിവ്യസമാധിമഗ്നൻതന്നേ
ദിവ്യനാം ഗദാധര കുമാരനെന്നും കണ്ടു
ആശ്ചര്യസ്തബ്ധനായി വർത്തിച്ച മഹാൻ ബാബു
വിഗ്രഹമാരുതീർത്തതെന്നൊക്കെ ചോദ്യംചെയ്തു.
ഉത്തരം ഹൃദയറാം ചൊന്നെന്റെ യമ്മാമനീ-
വിഗ്രഹമുണ്ടാക്കാനായേററവും മിടുക്കുള്ളോൻ
അദ്ദേഹമുണ്ടാക്കിയ വിഗ്രഹംതന്നെയെന്നായ്.
ഈവണ്ണം ചോദ്യോത്തരം ചെയ്തങ്ങു വർത്തിക്കുമ്പോൾ

സാവധാനമായ് സ്വന്തബോധത്തിലെത്തിച്ചേർന്നു
ദിവ്യനാം ഗദാധരനന്നേരം ബാബുവന്ന
ദൈവിക ഭാവമെല്ലാം കണ്ടതും ബാബുവിൻെറ-
യാഗ്രഹം ശിവമൂർത്തി വിഗ്രഹം കിട്ടാനെന്നും
കാര്യങ്ങളും ഗ്രഹിക്കയാൽ വിഗ്രഹം നൽകീടുവാൻ
സമ്മതമേകി, ബാബു വിഗ്രഹം സ്വീകരിച്ചു.
പൂജകനോടു വീണ്ടും ദേവിക്കു ഗദാധര_
ചാററർജി സേവചെയ്‌വാൻ സമ്മതം തന്നില്ലെന്നോ,
എന്നൊക്കെ ചോദിച്ചീട്ട മെന്നാലുമദ്ദേഹത്തി-
നൊന്നുമേ സമാധാനം ചൊല്ലുവാൻ ധൈര്യമില്ല.
ഇങ്ങിനെ വിശിഷ്ടതകാണുമ്പോളെന്തുകൊണ്ടു-
മിങ്ങിനെയുള്ള ദിവ്യൻ സ്വന്തമായ് തീർന്നീടണ-
മെന്നുള്ള തീവ്രമോഹമുള്ളത്തിലുണ്ടായ്‌വന്നു,
മാന്യശ്രീ മധുരനാം ബാബുവിനെന്നു കാൺമൂ.
അന്നൊരു നാളിൽ കാളീക്ഷേത്രത്തിൽ ഗദാധരൻ
ധന്യനാം ഹൃദയനു മൊന്നിച്ചു വർത്തിക്കുമ്പോൾ
മന്ദമായാമധുരബാബുവങ്ങെത്തിച്ചേർന്നു,
ഖിന്നനായ് ഗദാധരൻ ദൂരവേ മാറാൻനോക്കി
അന്നേരം ഗദാധരചാററർജിതന്നെയൊന്നു
ദർശിക്കാൻ മോഹമുണ്ടെന്നോതിയാബാബുവര്യൻ.
സംഭ്രമംപൂണ്ടുനില്ക്കും കാഴ്ചയാഹൃദയനു
സംഭ്രമമേകി, കാര്യമെന്തെന്നു ചോദ്യം ചെയ്തു.
ബാബുവീക്ഷേത്രത്തിലെ സേവകനാക്കാനെന്നേ
യാവുന്നവണ്ണം യത്നം ചെയ്യുന്നെന്നറിയുന്നു.
ആവതില്ലതിനൊക്കെ യെന്തിന്നു വല്ലവർക്കും
സേവകനായിത്തീർന്നു ദാസ്യത്തെ വരിക്കണം
ഈവണ്ണം ഗദാധരൻ ചോദിച്ചനേരമെന്തു
കാരണംകൊണ്ടു സേവചെയ്യുവാൻ മടിക്കുന്നു,
ബാബുവീക്ഷേത്രത്തിൻെറ സ്ഥാപകൻ മഹാദിവ്യ
ദേവിതൻ ഭക്തോത്തമനെന്തിനും പ്രാപ്തിയുള്ളോൻ
സേവിച്ചാൽ നമുക്കൊക്കെ ഭാവുകമുണ്ടാക്കാനായ്
ആയവക്കൊക്കെയാകമെന്നുഞാൻ വിചാരിപ്പൂ.
ഇത്തരം ഹൃദയൻെറ ഭാഷണം കേട്ടു ചൊല്ലി

''യാതൊന്നും വ്യാഴവട്ടക്കാലത്തേ അഭ്യാസത്താ
ലേതുമേ ശങ്കവേണ്ടാ സിദ്ധിയിലെത്തിച്ചീടും
ബാബുവിൻ ദാസ്യവൃത്തി പന്ത്രണ്ടുകൊല്ലംചെയ്താ-
ലായവൻ ദാസഭാവം സിദ്ധമായ് തീരുമെന്നിൽ,
ഭൌതികശക്തികൾക്ക ദാസഭാവം വരിപ്പാ-
നേതുമേ സാദ്ധ്യമല്ല യീശൻെറ ദാസ്യംമാത്രം
ഏതുലോകത്തുമെൻെറ ജീവിതവ്രതം നൂന''
മീവിധം ഗദാധരവാണികൾകേട്ട സ്തബ്ധ-
ഭാവത്തിൽ ഹൃദയനു മോതിനാനേവം വീണ്ടും.
''എന്തിനു ചിന്തിക്കുന്നു ബാബുവിൻ ദാസനെന്നു
സന്തതം ദേവീസേവ ചെയ്യാമെന്നറിയുക.
ആയതുകൊണ്ടു ദേവീക്ഷേത്രനാം ബാബുവിൻെറ-
യാശയമെന്തെന്നിപ്പോൾ ചെന്നു ചോദിക്കവേണം''
ഇത്തരം ഹൃദയൻെറ ഭാഷണം കേട്ടതിന്നു
മുത്തരമുരചെയ്തു നിർമ്മല ഗദാധരൻ.
''ആശ്രയമെല്ലാം മുന്നം ജ്യേഷ്ഠനേ ധരിപ്പിച്ചു,
ശാശ്വതധർമ്മമല്ലാതൊന്നും ഞാൻ വരിക്കില്ല.
ദേവിയെ സേവിക്കുന്ന രീതിയിൽ ക്ഷേത്രജോലി
യാവുന്ന വണ്ണം ചെയ്യാനേററാലും മഹാഭാരം
ദേവിക്ക ചാർത്തീട്ടുള്ള കാഞ്ചന നിർമ്മിതങ്ങ-
ളായീടുമാഭരണഭണ്ഡാരം സൂക്ഷിച്ചീടാൻ
ആവക ഭാരമെല്ലാം നീയേററാൽ ദേവീസേവ
ബാബുവിൻ മോഹംപോലെ ഞാനേല്ക്കാമെന്നു ചൊല്ലാം''
ആനന്ദത്തുന്ദിലനായല്പവും ശങ്കയെന്യേ
നൂനമാഭാരമേല്ക്കാമെന്നവനുരചെയ്തു
ബാബുവിൻ സമീപത്തിൽ ചെന്നവർ രണ്ടുപേരും
ബാബുവാകാര്യമെല്ലാം ചോദിച്ചു നിനച്ചപോൽ.
ചിന്തിച്ചവണ്ണം തന്നേ ചൊല്ലിനാൻ ഹൃദയറാം
സന്തോഷംപൂണ്ടു ബാബു കാര്യങ്ങൾ തീർച്ചയാക്കി.
ജ്യേഷ്ഠനാം ചാററർജിയാ ദേവിയെ പൂജിക്കേണം,
പുഷ്ടമോദേന ദേവീസേവകളലങ്കാരം
ഈവകയെല്ലാം നന്നായ് ചെയ്യണമനുജനു
മവ്വണ്ണം ഹൃദയറാം വേണ്ടതു സഹായിക്കാൻ

മൂന്നുപേരുമാ കാളീക്ഷേത്രത്തിൽ തന്നേ ദേവീ
സേവകരാം ചെയ്യാനേററു ബാബുവിനത്യാനന്ദം
ജ്യേഷ്ഠനാം ചാററർജിക്കു സന്തോഷമേറീനൂനം
സോദരനോടു പാരം വാത്സല്യമുണ്ടായ് വന്നു.
ജ്യേഷ്ഠന്റെ യതിരററ സ്നേഹവുമതുപോലെ
ശ്രേഷ്ഠമാം ഗംഗാതീര വാസവും ദിവ്യ ദേവീ-
ക്ഷേത്രവും ദിവ്യമായ സാന്നിദ്ധ്യമിവയെല്ലാം
എത്രയും മോദമേകീ ലോകൈകനാഥതന്റെ
യുത്തമ പുരത്തിങ്കൽ വാസവുമിഷ്ടമായി
കാളിയേ സേവിക്കുന്ന വൃത്തിയിലേർപ്പാടായ
നാളിലാ ഗദാധരൻ ദേവിക്കു സമർപ്പിച്ച
ഭോജനം കഴിക്കുവാൻ സമ്മതമേകിയത്രേ.
ജീവിതമന്നുതൊട്ടു നൂതനമായ മാററം
മാറിയതാരുമപ്പോൾ ശ്രദ്ധിച്ചതില്ല തെല്ലും.
ഇത്രയും വിശിഷ്ടമാം സംഭവം വേറെയുണ്ടോ
ചിത്രമാം ദിവ്യജീവൻ ദേവിതന്നംശമല്ലേ
അംശമാം ജീവൻതന്റെ യംശിയാം ദേവീഭാവ
തന്മയനായിത്തീർന്നു, ചിന്മയി ജഗദംബ
നിർമ്മലഗദാധര ജീവിതസർവ്വസ്വമായ്
ധന്യനാം ഗദാധരനന്നു തൊട്ടിഷ്ടദൈവം
ചിന്മയി ജഗദംബതന്നെയായ്ത്തീർന്നു, ചിത്രം
ചൊല്ലൊണ്ടും രാമകൃഷ്ണനാമത്താലക്കാലത്തു
കേതനാം മധുരനാ ദിവ്യനേ നിർദ്ദേശിച്ചു
പിൽക്കാലത്തീവിധത്തിലദ്ദേഹംതന്നേ ചൊല്ലി
കേൾപ്പിച്ചെന്നറിയുന്നു, രാമലാൽ പറയുന്നു
ശ്രീരാമകൃഷ്ണനെന്ന നാമത്താലിനിമേലിൽ
നാമൊക്കെ ഗദാധര ബാലനേ നിർദ്ദേശിക്കാം
ശ്രീരാമകൃഷ്ണ ദിവ്യമാഹാത്മ്യം വെളിവാക്കാൻ
പോരുന്ന സന്ദർഭമൊന്നുണ്ടായി വന്നിതിപ്പോൾ
ശ്രീകൃഷ്ണ ജന്മാഷ്ടമിനാളിലേ പൂജാശേഷം
രാധികാ ഗോവിന്ദജി വിഗ്രഹം വിശ്രമാർത്ഥം
പൂജകനെഴുന്നള്ളിച്ചീടുമ്പോൾ കാൽ വഴുക്കി
വീഴുകമൂലമംഗഭംഗങ്ങൾ വന്നുചേർന്നു

എത്രയും ബഹളമായ്, പൂജകൻ പിരിഞ്ഞുപോയ്
അത്യന്തം ഖിന്നയായി റാണിയുമതുകേട്ട്.
റാണിതൻ മരുമകനാകിയ മധുരനോ-
ടാലോചിച്ചേതുമൊരു പോംവഴി കാണായ്കയാൽ
പണ്ഡിതന്മാരോടൊക്കെ ചോദിക്കാനൊരുദിനം
പണ്ഡിത സദസ്സൊന്നു ക്ഷേത്രത്തിൽ ചേർത്തുവേഗം.
വന്നവരൊക്കെച്ചൊല്ലി പൊട്ടിയ വിഗ്രഹത്തേ
ഗംഗയിലൊഴുക്കീട്ട നൂതനമായിട്ടൊന്നു
കൊത്തിച്ചു സംസ്ഥാപിച്ചു പൂജകൾ തുടങ്ങണം
വിഗ്രഹമംഗഭംഗമുണ്ടായാൽ പൂജിച്ചീടാൻ
നിശ്ചയമുപയോഗമില്ലാത്തതായിത്തീരും
ഈവിധ നിശ്ചയങ്ങൾ പണ്ഡിത സദസ്സിങ്കൽ
മേവുന്നോർ ചെയ്തെന്നാലും റാണിക്കും മധുരനും
ഇത്രയു കാലം പൂജാവിഗ്രഹമായതിനേ
ക്ഷേത്രത്തിൽനിന്നു മാററി ഗംഗയിൽ നിക്ഷേപിക്കാൻ
ഇഷ്ടമല്ലെന്നുവന്നു സന്തപ്ത ചിത്തരായി.
പെട്ടെന്നു ബാബുവിൻെറ യോർമ്മയിൽവന്നു ദിവ്യൻ
ശ്രീരാമകൃഷ്ണദേവൻറിംഗിതമറിയേണം.
ദൈവികാവേശം ദിവ്യസമാധി മഗ്നഭാവം
ദിവ്യമാം ഭക്തിശ്രദ്ധയീവക ഗുണങ്ങളാൽ
ബാബുവിനദ്ദേഹത്തിലീശ്വരചൈതന്യത്തേ
കാണുവാൻ സാധിച്ചെന്നു കാണുന്നു, നാമധേയം
ശ്രീരാമകൃഷ്ണനെന്നു നൽകിയതതുകൊണ്ടാം.
റാണിയോടിക്കാര്യത്തേ യറിയിച്ചപ്പോളവ-
രേററവും സന്തോഷിച്ചു, കാണുവാനാളയച്ചു.
അദ്ദേഹം വന്നുചേർന്നു കാര്യങ്ങളെല്ലാം കേട്ടു
ശ്രദ്ധയോടിരിക്കുമ്പോൾ ഭാവവും ദിവ്യമായി.
അത്യന്തദിവ്യഭാവ വത്തിലുരചെയ്തു,
''കഷ്ടമേ കഷ്ടമിവർ ശാസ്ത്രജ്ഞരാണെന്നാലു-
മെത്രയോ നിന്ദ്യമാണീ മതമെന്നിരിക്കുന്നു
റാണിക്കു ബന്ധമുള്ളോരാപത്തിൽ പെട്ടുകാലോ
കൈകളോ മുറിഞ്ഞാകിലെന്താണു ചെയ്യ വതപ്പോൾ.
ബന്ധുക്കളായുള്ളോരെ വേണ്ടെന്നോ തള്ളീടുമോ

എന്തൊക്കെ ചികിത്സകരം സാധിക്കുമവയെല്ലാം
വേണ്ടപോൽചെയ്തു സൌഖ്യമുണ്ടാക്കാൻ നോക്കീടുമോ?
അവ്വണ്ണമിത്രകാലം പൂജിച്ച രാധാകാന്ത
വിഗ്രഹം നേരെയാക്കി പൂജിക്കതന്നേവേണം''
ഈവാക്യം കേട്ട റാണിയുല്ലാസവതിയായി-
ട്ടെവ്വണ്ണമീമതമെന്നാസഭയേകൽനോക്കീ.
ആയചരിത്രകാലം കേൾക്കാത്ത നൂതനമാം
ന്യായമാണെന്നാലതുമാത്മാർത്ഥമെന്നുചൊല്ലാം
സംശയഹീനം ദൃഢനിശ്ചയസ്വരമായി-
ട്ടാശ്ചര്യഭാവമാർന്നു ചൊന്നതിനെതിരായി
പണ്ഡിതരാരുംതന്നെ യൊന്നുമേ ഉരച്ചില്ല
നിർണ്ണയമതുപിന്നെ റാണിയും സ്വീകരിച്ചു
അല്പനാൾമുമ്പു ബാബു ശംഭുവിൻ വിഗ്രഹത്തേ
ഇമ്പമോടതിദിവ്യം ഭംഗിയേറുന്നതെന്നു്
കണ്ടേറെം മോഹിച്ചില്ലേ റാണിയുമതുകണ്ടു
സന്തോഷം പൂണ്ടതൊക്കെ യോർമ്മയിൽ വന്നമൂലം
ശ്രീരാമകൃഷ്ണനോടു പ്രാർത്ഥിച്ചു വിഗ്രഹത്തേ
നേരെയാക്കീടുവാനാ, യദ്ദേഹമതേവിധം
പൊട്ടിയ കാലു നന്നായൊട്ടിച്ചു കാണുന്നോർക്കു
പൊട്ടിയതെന്നു തോന്നാനാകാത്തവണ്ണമാക്കി.
ഇന്നുമാ വിഗ്രഹത്തേ സൂക്ഷിച്ചുവരുന്നുണ്ടു്,
ധന്യമാ മന്ദിരത്തിലെല്ലാർക്കും ദർശിച്ചീടാം.
ഇങ്ങിനെ പൂർവ്വാചാരനിഷേധം ചെയ്തതൊട്ടും
നന്നായില്ലെന്നു ചൊല്ലിയന്നാട്ടിൽ ചിലരൊക്കെ.
എന്നാലും രാസാമണി റാണിയും മധുരനു-
മന്നവർ ചൊന്നതൊന്നും കൈക്കൊണ്ടതില്ലതെല്ലും
രാധികാ ഗോവിന്ദജീ മന്ദിരപൂജ ചെയ്‌വാൻ
ശ്രീരാമകൃഷ്ണദേവൻ തന്നോടു യാചിക്കയാൽ
അദ്ദേഹം രാധാകൃഷ്ണമന്ദിര പൂജാ കർമ്മ-
മുത്തമമായിതന്നേ ചെയ്യുവാനാരംഭിച്ചു.
ഏകാഗ്രചിത്തനായി ദൈവീകഭാവമാർന്നു
ലോകത്തേയതുപോലെ ദേഹവും വിസ്മരിച്ചു
വിഗ്രഹമതിദിവ്യചൈതന്യപ്രതീകമായ്

നിശ്ചയിച്ചാത്മജ്യോതിസ്സാവേശിപ്പിച്ചുകൊണ്ടു്,
'ദേവനായ്' തീർന്നാലത്രേ ദേവനേ പൂജിക്കാവൂ,
ഈ വണ്ണമുള്ള തത്ത്വസാക്ഷാൽക്കാരത്തിനായി
ഭാവനകൊണ്ടു ദിവ്യബോധത്തിൽ തന്മയനായ്
ആത്മീകസാമ്രാജ്യത്തിൽ ദിവ്യമാമുന്മാദത്തിൽ
ആത്മാത്മമീശ്വരന്റെ സേവയായ് തന്നേ നിത്യം
പൂജകരം ചെയ്തുവന്നു സർവ്വരും വിസ്മയിച്ചു.
റാണിയും മധുരനു മത്യന്തമാനന്ദിച്ചു,
ഭക്തന്മാരതുപോലെ സന്തോഷമുള്ളോരായി
നിത്യവും പൂജാശേഷം ഭക്തിയായ് സ്തുതിക്കുന്ന
പാട്ടുകരം പാടുമീശ സന്നിധി തന്നിൽത്തന്നേ.
ചിത്തത്തിൽ ഭക്തിഭാവമാവേശിപ്പിച്ചും ദേഹ-
മാനന്ദപുളകത്താൽ സ്തംഭിച്ചു മശ്രുധാര
വാർത്തിട്ടുമതിദിവ്യ ഗാനങ്ങൾ പാടുന്നേരം
ഭക്തന്മാർ കേട്ടുനില്ക്കുമാനന്ദ പുളകിത-
ഗാത്രന്മാരായിത്തന്നെ നിത്യവുമതുപോലെ
റാണിയും മധുരനുമാനന്ദം കൊള്ളാറുണ്ടു്.
ക്ഷേത്രത്തിൽ റാണിവന്നാൽ ശ്രീരാമകൃഷ്ണഗാന
മെത്രയും ഹൃദ്യമായതായവർ പാടിച്ചീടും.
ശ്രീരാമകൃഷ്ണനിപ്പോരം പ്രായവുമിരുപതായ്
ശ്രീരാധാഗോവിന്ദജി പൂജയിൽ നിമഗ്നനായ്
സർവ്വദാവർത്തിക്കയാൽ ജ്യേഷ്ഠനു മഹാനന്ദം
സർവ്വക്കും പ്രായമായാൽ വിശ്രമം വേണ്ടതല്ലേ
യവ്വണ്ണമദ്ദേഹത്തിൻ വാർദ്ധക്യകാലം വന്നു.
വിശ്രമം കൊള്ളാനുള്ള മോഹവുമുള്ളിലുണ്ടു്
സോദരനാ സ്ഥാനത്തു ഭാരങ്ങളേററാൽ കൊള്ളാം
എന്നാലുമദ്ദേഹത്തി നേകാന്തവാസമേററ-
മിഷ്ടമാണെന്നു കാണ്മതത്ര സന്തോഷമല്ല.
ക്ഷേത്രത്തിൽ ജോലി തീർന്നാലേകാകിയായി കാണാം
ഗംഗയ്ക്കു സമീപത്തു വർത്തിച്ചു ധ്യാനിക്കുന്നു
അല്ലെങ്കിൽ പഞ്ചവടി തന്നിലോ വളപ്പിലേ
നിർജനപ്രദേശത്തോ വർത്തിച്ചു ധ്യാനംചെയ്യും.
സന്ധ്യയ്ക്കും പ്രഭാതത്തിൽ കാലത്തുമതുപോലെ
യേകാന്തവാസം ചെയ്തു ധ്യാനത്തിൽ മുഴുകുന്നു.

മാതാവേ പിരിഞ്ഞുള്ള ദുഃഖമോ മാനസത്തിൽ
നൂനമീ ഭാവമാററ കാരണമെന്നൊരിക്കൽ
സോദരനോട് ജ്യേഷ്ഠൻ ചോദിച്ചാനാധിയല്ല
കാരണമെന്നുമീശ ഭക്തിയാലുള്ളതാണു
നൂതനമായ മാററമെന്നതുമറിയിച്ചു.
കാലമാററത്താലെല്ലാം നല്ലതായ് വന്നുചേരും
ജോലിചെയ്യുന്നവല്ലോ എന്നതു സമാധാന-
മീവിധം ചിന്തചെയ്തു സന്തുഷ്ടനായി വാണു
പണ്ഡിതൻ ശാസ്ത്രജ്ഞാനമുള്ളവൻ ജ്യേഷ്ഠനപ്പോൾ
ചണ്ഡിവായിക്കുവാനും ശക്തിയേ പൂജിക്കാനും
വേണ്ടപോൽ സോദരനു ശിക്ഷണം ചെയ്തുവത്രേ
ശക്തിയേ യാരാധിക്കാൻ ശക്തി മന്ത്രത്താൽ ദീക്ഷ
ചെയ്യാതെ തരമില്ലെന്നുള്ളതുകൊണ്ടു ജ്യേഷ്ഠൻ
വന്ദ്യനാം വയോവൃദ്ധൻ, തന്നുടെ സഹോദരനും
സാധനചെയ്തു ദിവ്യൻ കേനാറാം ഭട്ടാചാര്യൻ
തന്നോടു ശക്തിമന്ത്രദീക്ഷയേ വരിച്ചിടാ-
നന്നൊരുദിനം സർവ്വമേർപ്പാടു ചെയ്തുഃപലും,
ദിവ്യമാം മന്ത്രംകൊണ്ടു ദീക്ഷ കൈവരിച്ചപ്പോഴം
ദിവ്യമാം ഭാവമുണ്ടായ് രോമഹർഷവുമുണ്ടായ്
ദിവ്യമാം സമാധിയിൽ നിമഗ്നനായും തീർന്നു.
കേനാറാം ഭട്ടാചര്യരുത്ഭുതസ്തബ്ധനായി-
ട്ടാനന്ദത്തോടുകൂടി യാശിസ്സുമരുളിനാൻ
എത്രയുംവേഗം ദേവീദർശനമുണ്ടാകട്ടെ-
യിത്തരമനുഗ്രഹ വാണിയുമുരചെയ്തു.
മന്ത്രദീക്ഷയ്ക്കുശേഷമപ്പപ്പോഴം കാളീപൂജ
സന്തോഷത്തോടുകൂടി സോദരൻ ചെയ്യിച്ചീടും
രാധികാ ഗോവിന്ദജി ക്ഷേത്രത്തിലാദിനത്തിൽ
ജ്യേഷ്ഠനാണത്രേ പൂജചെയ്യുവതെന്നും കേറംപൂ
ശ്രീരാമകൃഷ്ണനവം കാളിയേ പൂജിക്കുന്ന
വൃത്താന്തം മധുരമു ഹൃദ്യമായ്തന്നേ വന്നു
അത്രയല്ലദ്ദേഹത്തെ നിത്യപൂജകനാക്കാൻ
നേരിട്ടുചോദിക്കാനും സന്ദർഭമുണ്ടായ് വന്നു.
തന്ത്രമാർഗ്ഗത്തിലുള്ള മന്ത്രങ്ങൾ പൂജാരീതി

യെന്നിവയൊന്നും നന്നായറിയുന്നില്ല ബാബു.
ഈവണ്ണം ബാബുവിന്റെ ചോദ്യത്തിനുത്തരമായ്
ശ്രീരാമകൃഷ്ണൻ ചൊന്നനേരത്തു ബാബുചൊന്നാൻ,
മന്ത്രതന്ത്രങ്ങളല്ല ഭക്തിയാണമ്മയ്ക്കിഷ്ടം
സന്തോഷമോടുകൂടി ഭക്തനേകുന്നതെല്ലാം
അമ്മഹാദേവി സാക്ഷാലീശ്വരി സ്വീകരിക്കും
ദിവ്യനാമവിടുന്നു ദിവ്യഭാവത്തിലെന്നും
ഭക്തിയിൽ പൂജചെയ്താൽ സാന്നിദ്ധ്യമേകും ദേവി.
ഈവണ്ണം ബാബുവിന്റെ വിശ്വാസം തുളുമ്പുന്ന
വാണികൾ കേട്ടു രാമകൃഷ്ണനും സന്തോഷിച്ചു,
ദേവിയേ പൂജിക്കാമെന്നേല്ക്കുകതന്നേചെയ്തു.
ജ്യേഷ്ഠനമാനന്ദത്തിലാറാടി വിശ്രമിക്കാൻ
വീട്ടിലേയ്ക്കൊന്നുപോകാൻ സമ്മതമേകീ ബാബു.
രാധികാ ഗോവിന്ദജി ക്ഷേത്രത്തിൽ പൂജചെയ്വാൻ
ധന്യനാം ഹൃദയറാമാണെന്നും നിശ്ചയിച്ചു.
ദൈവീക നിയോഗത്തേയാക്കുതാൻ തടുക്കാവു,
ദിവ്യനാം രാമകുമാർ ചാററർജി കാര്യവശാൽ
കല്ക്കട്ടാനഗരത്തിനുത്തരദിക്കിലായി
സ്നേഹബന്ധത്താൽ പോയി വീട്ടിൽപോകാതെതന്നേ.
മാതാവേകണ്ടതില്ല മാതൃദേശത്തിലേക്കു
പോകാനും സാധിച്ചില്ല ബന്ധുക്കളില്ലചാരേ
ആ ദിക്കിൽ വെച്ചു ദേഹം സംത്യാഗം ചെയ്തു ധന്യൻ
ദിവ്യമാംഗതിനേടിയെന്നത്രേ ചൊല്ലി കേൾപ്പു.
ആരുതാനറിയുന്നു, ദിവ്യനാം രാമകുമാർ
ചാററർജി യീശ്വരന്റെ ലീലയിൽ ഭാഗഭാക്കായ്
ആദ്യകാലത്തുവേണ്ട സേവകം ചെയ്തു മേലിൽ
നിത്യലീലക്കുവേണ്ട രംഗവും തയ്യാർചെയ്തു
ആ ദിവ്യനല്ലേ ദേവീസാന്നിദ്ധ്യമരുളവം-
നാചാരനീതിയെല്ലാം ഭേദിക്കും മാർഗ്ഗദാതാ
ജ്യേഷ്ഠന്റെ ദേഹത്യാഗ മത്യന്തദുഃഖമേകി
ഭക്തനാം സോദരനു മക്കാലത്തെന്നുചൊല്ലാം
ചിന്മയി ജഗദംബാപ്രാപ്തിയല്ലാതെ വേറെ
സാധിക്കാനൊന്നുമില്ല സോദരനെന്നായ് വന്നു

രാപ്പകൽ ദേവീധ്യാനതല്പരനായിത്തീർന്ന
സോദരവിയോഗത്തിൻശേഷം ശ്രീ രാമകൃഷ്ണൻ
നിത്യവും കാളീപൂജശ്രദ്ധയായ് ചെയ്യുമെന്നാൽ
ശുദ്ധമാം ഭക്തിയോട മെത്രയും ദിവ്യമായും
സത്യമായ് ദേവീമൂർത്തി വർത്തിക്കുന്നെന്നുതന്നേ
ചിത്തത്തിൽ നിനച്ചുമാ വിഗ്രഹം ചിദാനന്ദ
വിഗ്രഹമെന്നുറച്ചു സേവകരം ചെയ്തുവന്നു
പൂജാമദ്ധ്യത്തിൽ ധ്യാനലീനനായ് മേവുമേറെ
നേരമാ മഹാദിവ്യൻ, ദേവിയേ ധ്യാനിച്ചീടും
കീർത്തനസ്തവനങ്ങളെന്നിവകൊണ്ടുദേവീ-
സന്നിധിതന്നിൽ ദിവ്യ ചൈതന്യ സഞ്ചാരത്തേ
ഉത്തേജിപ്പിച്ചു ദേവീസാന്നിദ്ധ്യമുണ്ടാക്കീടും
സത്സംഗമല്ലാതൊന്നുമിഷ്ടമില്ലാതെയായീ
ഉത്സാഹമില്ലാതായി ലൌകിക കാര്യമൊക്കെ
ആരാധനസ്ഥശേഷമാരുമില്ലാത്ത കാട്ടിൽ
ആരുമേയറിയാതെ സാധന ചെയ്യാൻപോകും
നെല്ലിവൃക്ഷച്ചുവട്ടിലെത്രയുമഗാധമായ്
നല്ലൊരു കണ്ടു മുന്നം വർത്തിച്ചുവത്രേ കാട്ടിൽ
ആയതിലിറങ്ങിയാൽ ആരുമേ കാണുകില്ല
സാനന്ദം ധ്യാനമഗ്നനായീടാനുദ്യമിക്കും
മദ്ധ്യാഹ്നപൂജാശേഷം, സന്ധ്യയ്ക്കുമുമ്പേവീണ്ടും
മെത്തീടും ക്ഷേത്രംതന്നിൽ പൂജകരം നടത്തുവാൻ
രാത്രിയിൽ ഹൃദയൻെറ നിദ്രയാരംഭമായാ-
ലെത്തുമാ ഭാഗത്തേയ്ക്ക നിദ്രയോ ഇല്ലാതായി.
ഭക്ഷണശ്രദ്ധയില്ല, ദേഹത്തെയോർമ്മയില്ല
സർപ്പങ്ങരം ഭൂതപ്രേത മിവക ഭീതിയില്ല,
മഴയൊ മഞ്ഞോ എന്ന ചിന്തയുമില്ലതെല്ലും,
ആനന്ദമയീദേവീദർശനം സാധിച്ചീടാൻ
ധ്യാനത്തിൽ മുഴകീടും രാത്രികാലങ്ങളെല്ലാം.
ദൈവിക നിയോഗത്താലീവണ്ണം ചിദാനന്ദ
ചൈതന്യസാന്ദ്രരൂപിണിയാകിയ ജഗദംബാ-
തന്മയനായിത്തീർന്ന ശ്രീരാമകൃഷ്ണ ദേവൻ
സർവ്വേശ്വരൻെറ ലീലയീവിധം നടക്കുമ്പോരം

ഉർവ്വിയിലാഗമിച്ചു ലീലയിൽ പങ്കുകൊള്ളാൻ
ദിവ്യരാം ശക്തിവൃന്ദം വൈകുണ്ഠദിവ്യതകൾ
സർവ്വരു മണഞ്ഞീടുമെന്നല്ലേ പുരാണങ്ങൾ
പ്രഖ്യാപിച്ചീടുന്നെന്നു കാണുന്നു നാമെല്ലാരും
ശ്രീ രാമകൃഷ്ണദേവൻ സാധന ചെയ്യകാല-
ത്താരൊക്കെ യദ്ദേഹത്തിനാനന്ദമേകിയെന്നു്
മാനുഷലോകമന്നു തെല്ലുമേയറിഞ്ഞില്ല.
പിൽക്കാലത്തദ്ദേഹത്തിൻ ഭാഷണമല്ലാതൊന്നു-
മക്കാലത്തുള്ള കാര്യം വ്യക്തമാക്കുന്നതല്ല.
ദൈവീക ശക്തിവൃന്ദ മന്നൊക്കെ സംസാരിച്ചു
ദിവ്യന്മാരായ ദേവവൃന്ദങ്ങൾ വന്നുകണ്ടു
ദിവ്യസംന്യാസിയേകനുള്ളത്തിൽ വർത്തിച്ചെന്നും
ദിവ്യമാമുപദേശം സാധനാമാർഗ്ഗമായും
ആത്മീക വിജ്ഞാനവും നൽകിയെന്നായും ചൊല്ലി.
അത്ഭുതമായ ലീല യത്ഭുത സമ്പ്രദായ-
മത്ഭുതനിഷ്ഠ ഘോരസാധനയിതേവിധം
ചിൽപുമാൻ ഭൂതലത്തിലാവിർഭവിച്ചുകാട്ടി
സൽഗതി നേടാനുള്ള മാർഗ്ഗണം ചെയ്യുംകാലം.
സാധന ചെയ്യുന്നോർക്ക മാർഗ്ഗദീപമായ് തീരാൻ
സാധിക്കത്തക്കവണ്ണം സർവ്വേശൻ ലീലചെയ്തു
സാധനാ സമാധികൾ ഗുരുവിന്നുപദേശ-
ശേഷമേ സാദ്ധ്യമാകയെന്നല്ല ചൊല്ലികേൾപ്പൂ.
ഈശ്വരസാക്ഷാൽക്കാരം സിദ്ധിക്കാനുള്ള മാർഗ്ഗ-
മീശ്വര മണ്ഡലത്തിൽ വർത്തിക്കും നിത്യന്മാരാൽ
ശാശ്വതമായ ധർമ്മനീതികൾ വേദങ്ങളായ്
ശ്രൗതങ്ങളെന്ന പേരിൽ നൽകുന്നു യുഗംതോറും
സാധനചെയ്യാനുള്ള നിർദ്ദേശമാവിധത്തിൽ
സാദ്ധ്യമാണെന്നും ദിവ്യഭാവത്തെ സാധകർക്ക
നൽകീടുമെന്നു മനുഭൂതികൾ നൽകുമെന്നും
ശ്രീ രാമകൃഷ്ണലീല ലോകത്തിൽ കാണിക്കുന്നു.
അദ്ദേഹമാവിധത്തിൽ നിത്യന്മാരായ ദിവ്യ
ശക്തികൾ നിയോഗിച്ച മാതിരി സാധനകൾ
ഓരോന്നായ് ചെയ്തതൊക്കെ സംക്ഷിപ്തമായിച്ചൊല്ലാം.

ദേവിയേ പൂജിക്കുമ്പോഴും സശ്രദ്ധ സജീവയായ്
മേവുന്ന മബാധമാർന്നു ശുശ്രൂഷചെയ്തീടുന്നു
സ്വന്തമാം ദേഹത്തിങ്കൽ സർവ്വേശ വസിക്കുന്നു
വിഗ്രഹമതുപോലെ ദേവിതൻ ജീവൽഭാവം
രണ്ടിലുമൊരുപോലെ യർച്ചന നടത്തീടും
രണ്ടിലും ഗന്ധപുഷ്പമർപ്പിക്കുമാനന്ദിക്കും
ധ്യാനത്തിൽ മുഴുകീടു മാനന്ദ ഗാനം ചെയ്യും
നൂനമാ ദിവ്യ ദേവിസന്തുഷ്ടിനേടീടുവാൻ.
ഉന്നതഭാവംപൂണ്ടു ഭാഷണം ചെയ്യും ദേവി
സന്നിധിതന്നിലേറെയുച്ചത്തിൽ ചിരിച്ചീടും
ഭോജനം സമർപ്പിച്ചാലംബികയെഴുന്നള്ളി
ഭോജ്യസാധനമെല്ലാം ഭക്ഷിക്കുന്നെന്നു തോന്നും
ആവേശത്തോടു ദേവീദർശനം ലഭിച്ചീടാ_
നാവലാതികളോതും ഖിന്നനായ് കരഞ്ഞീടും
പിന്നെയും ചിരിച്ചീടും ഭാഷണം ചെയ്യുംദേവീ
സന്നിധിതന്നിലേവം ലീലകളുണ്ടായ്‌വന്നു
ക്ഷേത്രത്തിലുള്ള സേവാവൃത്തികൾ ചെയ്‌വോരെല്ലാം
ഭ്രാന്തെന്നുതന്നേ ചിന്തിച്ചെപ്പോഴും കാത്തുനിന്നു
ഖിന്നനായ് ഹൃദയറാം മുഖോപാദ്ധ്യയൻ തന്റെ
ധന്യനാമമ്മാമന്റെ മാററത്തേ കാണുംതോറും
എന്നാലുമേതോ ദിവ്യഭാവപ്രഭാവം ദേവി
സന്നിധി തന്നിലുണ്ടെന്നാശ്വാസംകൊള്ളും പിന്നെ
രാത്രികാലത്തു നിദ്രയില്ലാതെയേതോ ദിക്കി-
ലെത്രയോ നേരംപോയി വർത്തിച്ചീടുന്നതായി
സംശയം തോന്നീട്ടൊരു രാത്രിയിൽ കാത്തിരുന്നു,
എത്രയോ ഭയങ്കരമാട്ടുകളാരും പകൽ-
നേരത്തുമടുക്കാത്ത കാട്ടിന്റെയുള്ളിലേയ്ക്കു
പെട്ടെന്നുമറഞ്ഞുപോയെന്തിനെന്നാരറിഞ്ഞു
പിറേറന്നു പുലർച്ചയ്ക്കമാതുലനോടു മെല്ലെ-
യൊററയ്ക്കുതന്നേയങ്ങു പോകുന്നതെവിടേയ്ക്കാം
ഈവണ്ണം ചോദിച്ചപ്പോഴാ മാതുലനരുചെയ്തു
ദിവ്യമാം ധ്യാനം ചെയ്‌വാനേകാന്തവാസം വേണം
ആരുമേ കാണാതുള്ള കാനനമുണ്ടതിങ്കൽ
ആനന്ദമോടു നെല്ലിച്ചുവട്ടിൽ ധ്യാനിപ്പു ഞാൻ

ആമര മാദ്ധ്യാത്മിക സാക്ഷാൽ ക്കാരത്തേയേകം
നെത്രയും വിശിഷ്ടതയുള്ളതാണെന്നു ചൊൽവൂ.
ആകയാലായിടത്തിൽ ധ്യാനിച്ചു മരുവുന്നു,
രാവിലേ നേരമായാൽ ദേവിയേ പൂജിക്കുന്നു.
അന്നേരം ഹൃദയനും മാതുലനോടുചൊല്ലീ
രാത്രിയിൽ നിദ്രയില്ലാതീവണ്ണം കഴിക്കുകിൽ
ഗാത്രത്തെ സൂക്ഷിച്ചീടാനെങ്ങിനെ സാധിച്ചീടും
മാതുലനിനിമേലിലീവണ്ണം നിദ്രാഹീനം
സാധനചെയ്തീടാനായ് പോകരുതെന്നുമോതി
പിന്നീടും രാത്രിയായാൽ ശ്രീ രാമകൃഷ്ണദേവൻ
മുന്നേപോൽ സാധനയ്ക്കു കാനനം തന്നിലെത്തും
സംഭ്രാന്തൻ ഹൃദയനും പിന്നാലെ ചെന്നുനോക്കും.
മമ്മാമൻ ഭീതിപൂണ്ടു വന്നേക്കാമെന്നുചിന്തി-
ച്ചമ്മഹാൻ കാട്ടിലേക്കു കല്ലുകൊണ്ടെറിഞ്ഞത്രേ
നിഷ്ഫലമെന്നുകണ്ടു തന്നുടെ ശ്രമമെല്ലാ-
മെന്നിട്ടും പലനാളിലീവണ്ണം ചെയ്തുനോക്കി
യാതൊന്നു മറിഞ്ഞില്ല മാതുലൻ ധ്യാനനിഷ്ഠ-
നാകയാലൊരുദിനം ധീരതയോടുതന്നേ
മാതുലനിരിക്കുന്ന ചാരത്തു ചെന്നുനിന്നു.
നഗ്നനായ് പൂണുനൂലുമില്ലാതെ വിഗ്രഹംപോൽ
ധ്യാനത്തിലിരിക്കുന്ന മാതുലനെന്നുകണ്ടു,
ധ്യാനത്തേയുണർത്താനായാവുന്നവണ്ണംനോക്കി
നൂനമാ മഹാത്മാവു ബോധവാനായില്ലപ്പോഴും
എത്രയോനേരംകാത്തു, കണ്ണുകളും തുറന്നപ്പോഴും
''ചിത്രമെന്തിതുകഷ്ടം മാതുലൻ ജാതിധർമ്മം
വേണ്ടെന്നുവെച്ചോ ദീക്ഷായജ്ഞോപവീതം വിട്ടോ,
നഗ്നനായിരിക്കുന്നോ കഷ്ടമേ കഷ്ടം കഷ്ടം''
ഈവണ്ണം ഹൃദയനാം മാതുലനോടുചൊല്ലി.
'ജാത്യാഭിമാനം തന്റെ വൈഭവ മിവയെല്ലാം
നിത്യമാ മനുഭൂതി വിഘ്നകരം തന്നേ നൂനം
ഈവകയെല്ലാംവിട്ടു ജീവിത സർവ്വസ്വമാം
ദേവിയേ ധ്യാനംചെയ്തു മേവുന്നു നിരന്തരം
നീയെന്തി നകാലത്തിലീവണ്ണം ഭീകരമാ-
മീഭാഗത്തേക്കുവന്നു, ചെയ്യൊല്ലാ ഇനിമേലിൽ''

ശ്രീ രാമകൃഷ്ണനേവ മരുളിച്ചെയ്യതേററ-
മാശ്ചര്യസ്വപ്നനാക്കീ സേവകൻ ഹൃദയനേ
അന്നുതൊട്ടിഷ്ടംപോലെ ചെയ്യട്ടെ എന്നു വിട്ടു
സാധനാ നിഷ്ഠവീണ്ടുമാവിധം നടന്നുപോയ്
ദേവീദർശനമല്ലാതൊന്നുമാദിവ്യനന്നു
ഭൂവികൽ ജീവിക്കവാനാശയേകുന്നതില്ല.
ദേവിയേ വിളിച്ചീടും കേണീടും ദർശനത്തേ
യേകുവാനർത്ഥിച്ചീടു മാവേശപൂർവ്വമോതും
''എത്രയോ മഹാത്മാക്കൾ ദർശനം ചെയ്തു മുന്നം
ചിത്രമേ ചിത്ര മെത്ര കഷ്ടമീയെൻെറയാശ
എന്തുകൊണ്ടമ്മ കേൾപ്പാനിത്ര വൈകുന്നു ദേവീ
ഭക്തിയില്ലാതെ നിന്നേ വഞ്ചകനായിഞാനീ
ഭക്തൻെറ ഭാവംകാട്ടി സേവനം ചെയ്യുന്നെന്നോ,
എത്രയോ ദിനം നിന്നെ ദർശനം ചെയ്യാനായി
കാത്തുഞാനെന്തുകൊണ്ടോ കാരുണ്യ വാരാന്നിധി
എന്നൊക്കെപ്പറഞ്ഞാലു മല്ലവും കനിവെന്നിൽ
ധന്യയാംദേവി യേകുന്നില്ലല്ലോ മഹേശ്വരീ
ഇന്നത്തെ ദിനംപോയി ആയുസ്സമൊട്ടുങ്ങുന്നു''
എന്നൊക്കെ ചൊല്ലിക്കൊണ്ടു ഭൂമിയിൽ വീണു ദിവ്യ-
മുന്നത ഭാവാവേശാല്വരുളും ശിരസ്സിട്ടു
തല്ലീടും കാണുവോർക്ക ഭ്രാന്തെന്നുതന്നേതോന്നും.
മാറിടമതുപോലെ മുഖവും രക്തവർണ്ണ-
മേറുന്നതായി നിത്യം മാറുന്നു, ഹൃദയൻെറ
സംഭ്രമം നിരന്തരം വർദ്ധിച്ചുതന്നേ വന്നു
മററുള്ളോരൊക്കെത്തന്നേ ഭ്രാന്തെന്നു പറഞ്ഞാലും
പററില്ല ചാററർജിക്ക ക്ഷേത്രത്തിൽ വസിച്ചീടാൻ
ക്ഷേത്രത്തേ നീചവൃത്തി ചെയ്യുന്ന രംഗമാക്കി
മാത്രമേ തീക്കുന്നുള്ളവനൊക്കെയുരച്ചാലും
ക്ഷേത്രത്തിന്നുടമസ്ഥർ റാണിയുമതുപോലെ
ഭക്തനാം മധുരനു മത്യന്തമാനന്ദിച്ചു.
'നമ്മുടെ മഹാഭാഗ്യമീവണ്ണമുള്ള ദിവ്യ-
നമ്മയേ സേവിച്ചീടാനുള്ളതുതന്നേനൂനം,
അമ്മയീ മന്ദിരത്തിൽ സാന്നിദ്ധ്യം കൊള്ളും നിത്യ

മിമ്മഹിതന്നിലാരുമീവണ്ണം മുമ്പെങ്ങാനും
ദിവ്യമാമുന്മാദത്താലാവേശപൂർവ്വമുള്ള
ദൈവീകസേവചെയ്യതായിട്ട കേൾക്കാനില്ല'
ഈവണ്ണമമ്മയോട്ട ചൊല്ലീടുമെന്നല്ലാതെ
വേറൊന്നും ചിന്തിച്ചില്ല ദൈവീക നിയോഗത്താൽ
ശ്രീ രാമകൃഷ്ണദേവൻ ദൈവികോന്മാദമഗ്നൻ
നേരായി ദേവിയുണ്ടോ, ഉണ്ടെങ്കിലെന്തായാലും.
ദേവിയേ ദർശിക്കാതെ ജീവിക്കയില്ലമേലിൽ
ദിവ്യമാ മുന്മാദത്തി ലീവണ്ണം ചിന്തചെയ്തു.
ദേവിതൻ സവിധത്തിൽ മേവുമ്പോ ളൊരുദിനം
ദേവിതന്നുടവാള ത്തൂങ്ങുന്നതായിക്കണ്ടു
വേഗത്തിലതുകൊണ്ടു ശീർഷത്തെ ഛേദിച്ചീടാ-
നോങ്ങുമ്പോഴാം മഹാത്ഭുത ചൈതന്യസ്വരൂപിണി
വിദ്യുൽപ്രകാശരൂപ, സച്ചിൽ പരാത്മസത്ത
അത്യന്ത ദിവ്യദിവ്യ വിദ്യുൽപ്രകാശമായി-
ട്ടാദിവ്യനേകിയത്രേ ദിവ്യമാമനുഭൂതി.
നിർഗ്ഗുണം നിർവ്വികാരം നിഷ്ക്കളം നിരാധാരം
നിഷ്ക്രിയമനാദ്യന്ത മത്ഭുത ചൈതന്യത്തെ
ബ്രഹ്മമെന്നല്ലേ ചൊൽവൂ പണ്ടുള്ള മഹാത്മാക്കൾ.
നിർമ്മല ചൈതന്യത്തിൻ വൈകാരികത്വഭാവം
ചിന്മയി ജഗദംബയാണെന്ന മറിയുന്നു.
ആദ്യന്തമില്ലാതുള്ള വിദ്യുൽപ്രകാശഭാവ-
മത്യന്തമഹാത്ഭുത വൈദ്യുതജ്വാലാപൂരം
നിശ്ചല തത്വത്തിന്റെ ചഞ്ചലഭാവം ദേവീ-
തത്വമായ് ചൊൽവൂ ദേവീഭക്തന്മാരെന്നു കേൾപ്പൂ
അത്ഭുതമായ വിദ്യുൽപ്രകാശം തിരതള്ളി-
യുത്ഭവിച്ചവിടൊക്കെ വ്യാപിച്ചിട്ടുവന്നു
ഉള്ളിലും പുറമെയും തന്നെയുമാവേശിച്ചാ-
വെള്ളിപ്രകാശബോധം മാത്രമായത്യാനന്ദം
ഈവണ്ണം രാമകൃഷ്ണദേവന്റെ യനുഭൂതി
ദിവ്യമായുണ്ടായ്‌വന്നു സ്വബോധമില്ലാതായി-
ട്ടുർവ്വിയിൽ വീണു ദേവീ സന്നിധിതന്നിൽതന്നേ
എന്തെല്ലാം നടന്നെന്നോ എങ്ങിനെയുണ്ടായെന്നോ
എന്തിതിനർത്ഥമെന്നോ ഒന്നുമേ അറിയാതെ

അന്തരംഗത്തിൽ ദിവ്യമാനന്ദമനുഭൂതി
സന്തതമാർന്നു ഞാനു മന്നേയ്ക്കും പിറേറന്നാളും
ബോധാതിഗമ്യമായ മണ്ഡലമതിലെത്തി
മേവിയെന്നാമഹാത്മാ പിന്നീടു പറഞ്ഞത്രേ
ശ്രീരാമകൃഷ്ണൻതൻെറ യാദ്യത്തേതായ ദിവ്യ-
ദർശനം കഴിഞ്ഞപ്പോളമ്മയെന്നുച്ചരിച്ചു.
ആകയാലതുതന്നേ യത്ഭുത ജഗദംബാ
ദർശനമെന്നും ദേവീസ്വരൂപമെന്നുംചൊല്ലും
മർത്ത്യന്മാർ വ്യക്തിമൂർത്തിയാണെന്നു ധ്യാനിക്കുന്നീ
ചിത്സ്വരൂപിണിതന്നേ സ്ത്രീരൂപ മാരോപിച്ചും
ഭാവനയത്രേയതിന്നാധാരമതുപോലെ
ദേവതയനുഭൂതി നൽകീടുന്നെന്നുംചൊല്ലാം
ശ്രീ രാമകൃഷ്ണദേവൻ ദേവിയേ ചിൽപ്രകാശ-
രൂപത്തിൽ ധ്യാനംചെയ്തതായേക്കാമീവിധത്തിൽ
വിദ്യുൽപ്രകാശരൂപയാവിർഭവിക്കാൻ മൂലം
ദർശനംകൊണ്ടു ദിവ്യമാനന്ദഭാവമാർന്നു
ദിവ്യമാമുന്മാദത്തിൽ മഗ്നനമായിത്തീർന്നു
അല്പവും നടക്കുവാനാകാതെ യുന്മത്തനായ്
ഉല്പത്തിസ്ഥിതിലയകാരണശക്തിതന്നിൽ
വർത്തിച്ചു ചിലനാളിൽ പിന്നീടുമുന്നേപോലെ-
യത്യന്ത ഭാവാവേശ പൂജയുമാരംഭിച്ചു
എന്നാലും ദേവീദർശനാനന്ദം നഷ്ടമായി
പിന്നീടും കാണാനുള്ള വെമ്പലും വന്നുചേർന്നു
അംബികാ വിരഹത്തിലന്തരംഗത്തിൽ നീററ-
ലുണ്ടായി യപ്രകാരം ദേഹവും ചുട്ടുനീറി.
നീററലു സഹിക്കുവാനാകാതെ പരിഹാരം
കിട്ടുവാൻവേണ്ടി ഗംഗമഗ്നനായ് വർത്തിച്ചീടും
എത്രയോ ശ്രമിച്ചിട്ടുമത്തലു നീണ്ടുനിന്നു
ചിത്രമേ ചിത്രമെന്തോ രോഗമാണെന്നു തോന്നി
എന്നിട്ടുമേകാന്തമാം ധ്യാനവുമതുപോലെ
തന്നെയാ പൂജാദികളൊക്കെയും ചെയ്തുവന്നു,
സാധന ചെയ്യുവാനായ് മാർഗ്ഗങ്ങളാം നൽകീടുവാൻ
ഭൈരവനതിദിവ്യ സന്ന്യാസിവേഷം പൂണ്ടു
തന്നുടെയുള്ളിൽതന്നേ വർത്തിച്ചുവെന്നും പിന്നെ

മുന്നിൽവന്നദ്ദേഹത്തെ ശിക്ഷണം ചെയ്തുവെന്നും
തന്നോടുകൂടി ധ്യാനമഭ്യാസം ചെയ്തുവെന്നും
പിന്നീടു പറഞ്ഞതിൽനിന്നു നാം ഗ്രഹിക്കണം.
ധ്യാനത്തിനിരിക്കുമ്പോഴം ഭൈരവ സമാനമാ-
യാനന്ദമൂർത്തിദേഹം വർത്തിക്കാൻ ശ്രമിച്ചത്രേ.
വിഗ്രഹംപോലെദേഹം വർത്തിച്ചു ഏതോശക്തി
യത്ഭുതമായി പൂട്ടുമാസനം സ്ഥിരമാകും
ധ്യാനത്തിൽ മുഴുകീടും ബോധവുമറ്റുനേരം
ആനന്ദധാമമെത്തും വർത്തിക്കുമീവിധത്തിൽ.
പൂട്ടുകളം തുറന്നാലേ ദേഹബോധം ലഭിക്കൂ
മട്ടുകളിതുതന്നേ നിത്യവുമെന്നായ് തീർന്നു.
സംസ്കാരബീജംകൂടി ഭസ്മമായ് തീർന്നല്ലാതെ
സംഭവിക്കില്ല യിഷ്ടദേവന്റെ സാക്ഷാൽക്കാരം
ശാസ്ത്രങ്ങളീവിധത്തിൽ ചൊല്ലുന്നതൊക്കെ സത്യ-
മാണെന്നു കാണിക്കുന്നതായീടുമനുഭൂതി
അന്നൊരു നാളിൽ ദേവനുണ്ടായി മഹാത്ഭുതം
പാപസംസ്കാരമൊക്കെ യൊന്നായിട്ടൊരുരൂപം
ബീഭത്സനരനായി ദേഹത്തിൽനിന്നു ചാടി
ആയതിൻ പിമ്പേ ദിവ്യസന്ന്യാസി ശൂലമേന്തി-
യായോധനത്തിലപ്പോഴം പാപിയാം പുരുഷനേ
നിഗ്രഹം ചെയ്തതായ ദിവ്യമാമനുഭൂതി
യുണ്ടായതായി പിന്നെയദ്ദേഹം ചൊല്ലാറുണ്ടു്
വൈദ്യുതമണ്ഡലത്തിൽ വിദ്യുൽപ്രകാശരൂപ-
യാദ്യന്തവിഹീനയാം ചിന്മയി ജഗദംബ
പ്രത്യക്ഷമൂർത്തിയായി വർത്തിച്ചീടുന്ന ദിവ്യ-
നെത്രയും പരിശുദ്ധൻ ജന്മനാതന്നേ നൂനം
പോരെങ്കിൽ ശിവജ്ഞാന ജ്യോതിസ്സു തന്നിലേക്കു-
ന്നാവേശിച്ചെന്നു മാതാവോതിയതില്ലേ മുന്നം
ചിന്മയജ്യോതിർമൂർത്തിയായുള്ള മഹാത്മാവു
നിർണ്ണയം പാപിയാകാൻ സാദ്ധ്യമല്ലെന്നുതോന്നാം
അത്രയുമല്ല മർത്ത്യദേഹത്തിൽ വന്ന ശേഷ-
മെത്രയും ദിവ്യനായി ജീവിച്ചുവെന്നും ചൊല്ലാം
പാപ പൂരുഷനേവമുണ്ടാകാനെന്തുകാര്യ്യ
മീവണ്ണമുള്ളചിന്ത വന്നേക്കാം മററുള്ളോർക്കു്

ദൈവീകമണ്ഡലത്തിലീശ്വര ചൈതന്യങ്ങൾ,
നിത്യന്മാർ സിദ്ധന്മാരുമെന്നെന്നും വർത്തിക്കുന്നു.
ദൈവീക വിജ്ഞാനത്തേ മാനുഷന്മാൎക്ക ദിവ്യ
ലീലകൾ ചെയ്തുകൊണ്ടുമേകുന്നു നിരന്തരം
ദേവന്മാർ പണ്ടുകാലത്തഹങ്കാരം പൂണ്ടഹങ്കാര-
ഭാവത്തിൽ തങ്ങളാണീ കാൎയ്യങ്ങൾ നടത്തുവോർ
ആശ്ചൎയ്യശക്തിയുള്ളോരാരെയും തോല്പിച്ചീടാ-
മെന്നൊക്കെ നിനച്ചത്രേ, യന്നേരമുണ്ടായ്‌വന്നു
എന്തെന്നു ചൊല്ലാനാകാത്ത യക്ഷഭാവ-
മന്നവരോടു ചെയ്തു ലീലകൾകൊണ്ടു സൎവ്വ-
മീശ്വരശക്തി, വേറെ യാതൊന്നുമില്ലെന്നുള്ള
തത്ത്വത്തിൻ സാക്ഷാൽക്കാരം നൽകിയെന്നായി കേൾപ്പൂ
കേനോപനിഷത്തെന്ന ദിവ്യമാം ശ്രുതി ഗ്രന്ഥ-
മീജ്ഞാനം വെളിവാക്കിത്തന്നീടുന്നുണ്ടു പാരിൽ
ശ്രീരാമകൃഷ്ണദേവനീവണ്ണം ലീലകൊണ്ടു
ദേവിയിൽനിന്നു പാഠം പിന്നെയും പഠിച്ചത്രേ
സാധന ചെയ്തീടുന്നോരിത്തരം ദിവ്യ നീച
മാനസ ഭാവയുദ്ധം ചെയ്യുന്നമെന്നും പിന്നെ
ദിവ്യതകൊണ്ടു നീചഭാവത്തേ നിഗ്രഹിച്ചു
ദിവ്യത മാത്രമായിത്തീരണമെന്നുമാകാം
ഭൈരവനോടു പാപപുരുഷയുദ്ധസാരം
അദ്ദേഹം ദിവ്യശക്തി ശിഷ്യത്വം വരിപ്പോള
മീ വണ്ണം ഭൈരവന്റെ ശിക്ഷണമുണ്ടായത്രേ.
സാധനചെയ്‌വോൎക്കെല്ലാം മാനസ ഗുരുഭാവം
കാലംകൊണ്ടനുഭൂതിയായേക്കാമെന്നു ചൊൽവൂ
ആവിധ രഹസ്യങ്ങൾലീലയായ് കാണിക്കുന്ന
രീതിയുചിതന്നേയെന്നു നാം കാണുന്നില്ലേ.
ഇങ്ങിനെയുള്ള നീചമാനസനിഗ്രഹത്തേ
സാധിച്ചശേഷം ചുന്നിറല്പ കുറഞ്ഞുപോൽ
എന്നാലും ദിവ്യദേവീ ദർശനം സാധിച്ചീടാ-
ന്നുന്നത ഭാവമാർന്നു മാവേശമോടും തന്നേ
പിന്നെയും യത്നമായീ ഏന്തടം വെന്തുനീറീ

ദേവിയേ നിരന്തരം ദർശിക്കതന്നേ വേണം
ദിവ്യമാമാനന്ദാബ്ധിതന്നെയാ ജഗദംബ.
ഉന്മത്തഭാവമല്ലാതൊന്നുമേ യില്ലെന്നായി
മിന്നൽപ്രകാശമെങ്ങും തിങ്ങുന്നതായിക്കാണും
കണ്ണുകൾ തുറന്നാലുമില്ലെന്നു വന്നാകിലും
മിന്നുന്ന പ്രകാശത്തിൽ തന്നെയായ് വർത്തിച്ചീടും
ആനന്ദോന്മത്തഭാവം ധ്യാനത്തിൽ ലയിച്ചീടും
നിഷ്കളം ചിദാനന്ദ ചൈതന്യസ്വരൂപിണീ-
തന്മയഭാവമേവമേറെയും തീവ്രമായ
സാധനകൊണ്ടു ദേവീദർശനമിച്ഛിക്കുമ്പോൾ
സാദ്ധ്യമെന്നായിത്തീർന്നു, സർവ്വേശ ലീലയേവം
അത്ഭുതചിദാനന്ദ ചൈതന്യമായിത്തന്നേ
ചില്പുമാൻ സർവ്വേശ്വരഭാവത്തെ ദർശിച്ചീടും.
ദിവ്യമാം സമാധിയിലവ്വണ്ണം സർവ്വനേരം
ദിവ്യമാം വിദ്യുത്തിരമാലകൾ തിരതല്ലി
നവ്യങ്ങളായിവന്നു ലീനമാം തന്റെയുള്ളിൽ.
ദൈവീകശക്തി വൃന്ദമെപ്പോഴും സംസാരിക്ക-
മെന്നിട്ടും തൃപ്തിയില്ല ദേവിയേ മൂർത്തിയായി
തന്നെഞാൻ കാണുന്നില്ലയെന്നല്ലേ വെമ്പലൊക്കെ
ദൈവീകഭാവമാർന്നു ചിന്മയി ജഗദംബ
ദിവ്യയാംമാതാവായി ദർശനമേകി ചിത്രം
വിഗ്രഹംതന്നേ ദേവീചിന്മയമൂർത്തിയായി.
ആഗ്രഹമൊക്കെച്ചൊല്ലാ മിച്ഛപോൽ ക്രീഡിച്ചീടാം
സച്ചിദാനന്ദരൂപയുത്തരമരുളീടും
നിശ്ചയം സന്തോഷിച്ചു ചിരിക്കും വിനോദങ്ങൾ
വിജ്ഞാനദായകങ്ങളാകിയ ലീലയാക്കി
ചെയ്യീടും സേവാകർമ്മം ചെയ്യുമ്പോളെന്നു വന്നു,
വിശ്രമം ചെയ്യാനുള്ള ശയനഗൃഹം തന്നിൽ
സഞ്ചരിച്ചീടും നേരം കാൽചിലങ്കതൻ ശബ്ദം
കേട്ടീടും ഗംഗ നോക്കിനില്ക്കുന്ന ദിവ്യരൂപം
കാട്ടീടുമീവിധത്തിൽ ദേവിയേ സർവ്വനേരം
വിദ്യുൽപ്രകാശമായും മൂർത്തമാം രൂപമായും
ചിൽഘനവിഗ്രഹത്തിൽ വർത്തിച്ചീടുന്നതാം

തന്നുടെയുള്ളംതന്നിൽ മേവുന്ന സർവ്വേശ്വരീ
ജ്യോതിസ്സ്വരൂപമായും ദിവ്യമാം സമാധിയിൽ
ആദ്യന്തഹീനമായ വൈദ്യുതപ്രഭയായും
ദർശനമനുഭൂതിയാനന്ദം നേടിയത്രേ
ദിവ്യമാമുന്മാദത്തിൽ സർവ്വത്ര ദേവീബോധ-
മല്ലാതെയൊന്നുമില്ലാതുന്മത്തനെന്നപോലെ
നൈവേദ്യപദാർത്ഥങ്ങൾ താൻതന്നേ ഭുജിച്ചീടും
ദേവിയേ പിന്നെ സ്വന്ത കൈകൊണ്ടു ഭുജിപ്പിക്കും
ദേവിയേ ശയിപ്പിക്കും മെത്തയിൽ താൻ കിടക്കു-
മീവിധം ദേവീഭാവ തന്മയനായിത്തീർന്നു.
സർവ്വേശ സർവ്വജീവ രൂപയാണെന്നു ചൊൽവൂ
ദിവ്യങ്ങളായ ശാസ്ത്രഗ്രന്ഥങ്ങളൊക്കെത്തന്നേ
ദേവിയാണെന്നുതന്നേ കണ്ടിട്ടു മാർജ്ജാരത്തിൻ
സേവകം ചെയ്തുഭോജ്യം ഭക്ഷിപ്പിച്ചൊരുദിനം
വ്യക്തിഭാവത്തിൽ ദേവീദർശനം സർവ്വജീവ-
ജാലങ്ങൾ ദേവീമൂർത്തിതന്നെയായനുഭവം
സ്വന്തമാമാത്മഭാവം ദേവിയായനുഭവ-
മാദ്യന്തവിഹീനമായ് സർവ്വത്ര വ്യാപിക്കുന്ന
ചിന്മയവിദ്യുൽപ്രഭാപൂരമായ് നിലനില്ക്കും
നിർമ്മല ദേവീഭാവ സാക്ഷാൽക്കാരവുമെല്ലാം
ശ്രീരാമകൃഷ്ണദേവൻ നേടിയെന്നിരിക്കിലും
ഭ്രാന്തനാണെന്നുതന്നേ ക്ഷേത്രത്തിൽ ജോലിചെയ്യും
സേവകർ നിശ്ചയിച്ചു ക്ഷേത്രത്തിന്നധികാരി
മാന്യശ്രീ മധുരനാം ബാബുവേ കത്തുമൂലം
വാർത്തകളറിയിച്ചു, കാര്യങ്ങൾ നേരിൽ കാണാൻ
അദ്ദേഹം വന്നുനോക്കി, ദിവ്യമാമുന്മാദത്തിൽ
ദേവിയിൽ നിമഗ്നനായ് സേവകം ചെയ്തീടുന്ന
ശ്രീരാമകൃഷ്ണലീല ദിവ്യമേ ദിവ്യമെന്നും
ഭക്തന്മാർക്കൊക്കെ മഹാഭാഗ്യമാണെന്നും കണ്ടു.
ദിവ്യനാമദ്ദേഹത്തിനാരുമേ യിനിമേലിൽ
സങ്കടമേകിക്കൂടാ എന്നൊക്കെ നിർദ്ദേശിച്ചു
ശ്രീരാമകൃഷ്ണൻ തന്റെ വാസ്തവനിലയെന്നു്

ആവേശപൂർവ്വമുള്ള പൂജകരം ഭ്രാന്താണെന്നോ,
ദിവ്യമാമനുഭൂതിതന്നെയോ തനിക്കുള്ള–
തെന്നൊക്കെ ദേവിയോടു ചോദിക്കുമതിനെല്ലാം
ദൈവികനിയോഗത്തിലിവണ്ണം സംഭവിപ്പൂ
സർവ്വവും സന്ദേഹമെന്നെയെന്നരുരം ചെയ്യുംദേവീ.
ദേവിയേ നിരന്തരം ദശിക്കാനുള്ള ഭാഗ്യം
കൈവന്ന ദിനംതൊട്ടു സർവ്വവും ദേവിതന്നേ
ചെയ്യിക്കും മഹാത്ഭുത മെന്നല്ലാതെന്തുചൊല്ലാം.
ദിവ്യയാം രാസാമണീറാണിയേ മരുമകൻ
സർവ്വവുമറിയിച്ചു റാണിയുമൊരുനാളിൽ
ദേവീദർശനംനേടാനായിട്ടു വന്നു ചേർന്നു
ആരാധനയ്ക്കുശേഷം ശ്രീ രാമകൃഷ്ണൻചെയ്യും
മാവേശപൂർവ്വമുള്ള പൂജകരം കണ്ടുനിന്നു
ആനന്ദഭാവംപൂണ്ടു ഗാനങ്ങരം ചെയ്യുന്നേരം
ധ്യാനത്തിൽ വത്തിച്ചീടാമെന്നോർത്തു ചെന്നിരുന്നു,
ദൈവികാനന്ദമഗ്നനദ്ദേഹം ചെയ്യും ഗാനം
ശ്രദ്ധിച്ചു തന്മയമായ് ധ്യാനത്തിൽ വത്തിക്കുമ്പോരം
ഭൌതിക വ്യാപാരത്തിൻ ചിന്തകരം പൊന്തിവന്നു
ചേതസ്സു മനോരാജ്യമഗ്നമായ് റാണിക്കപ്പോരം,
ആനന്ദോന്മത്തഭാവഗാനത്തെ ചെയ്യും ദേവൻ
ധ്യാനത്തിലിരിക്കുന്ന റാണിയേ താഡിച്ചത്രേ.
''എന്തുകൊണ്ടിവിടെയും നീച ചിന്തകരം ചെയ്‌വാൻ
വന്നു നീ'' എന്നു പിന്നെ ചോദ്യവുമരുരംചെയ്തു.
അപ്പോഴേ ബഹളമായെല്ലാരു മോടിയെത്തി
റാണിയേ തല്ലിയെന്നങ്ങുച്ചത്തിൽ വിളിയായി
റാണിയോ മഹാശ്ചര്യ ഭാവത്തിലിരിക്കുന്നു,
ആനമീ മഹാ ദിവ്യനെന്നുടെയുള്ളിലുള്ള
ഗൂഢമാം ചിന്തയൊക്കെയെങ്ങിനെയറിവായി,
സാധന മെത്രനന്നായീ വിധം ദിവ്യദേവീ
സാന്നിദ്ധ്യമണയുമ്പോരം നീചവൃത്തികരം ചിത്തേ
നന്നായില്ലെന്നുതന്നേ ധന്യയായ് ചിന്തിച്ചപ്പോരം.
സേവകരക്രമങ്ങരം ചെയ്യാതെ ഇനിമേലിൽ
ഭാവുകമരുളുന്ന ദിവ്യനോടൊന്നുംതന്നേ

ചോദിച്ചുകൂടാ, യെന്റെ നീചമാം മനോവൃത്തി
കാരണമീവിധത്തിൽ ശാസിച്ചതാണ നിങ്ങളാം
യാതൊന്നും ചെയ്തുകൂടാ യെന്നൊക്കെ യാജ്ഞാപിച്ചു.
സംഭ്രാന്തൻ ഹൃദയന്റെ സംശയംപോലെയൊന്നും
സംഭവിച്ചില്ല ദോഷമൊന്നുമേയുണ്ടായില്ല.
ശ്രീരാമകൃഷ്ണൻ തന്റെ സാധനാഫലമായി
ദേവിയേ നിരന്തരം ദർശിക്ക മാത്രമല്ല
ദേവിയാ ജീവിതത്തിൻ നാഥയായ് തന്നെ തീർന്നു,
സാധനാമാർഗ്ഗങ്ങൾക്ക നിർദ്ദേശം ചെയ്‌വതൊക്കെ
ദേവിയാണെന്നു പിന്നെ വന്നതും സ്മരിക്കണം.
വൈഷ്ണവമാർഗ്ഗമേററമാനന്ദപ്രദായകം
ഭക്തിയേ വർദ്ധിപ്പിക്കമെന്നൊക്കെ ച്ചൊല്ലുന്നില്ലേ
പഞ്ചഭാവത്തിലുള്ള സാധനാ സമ്പ്രദായ-
മൊന്നൊന്നായഭ്യസിച്ചു ലക്ഷ്യത്തിലെത്തിയത്രേ
ശാന്തവും ദാസ്യം സഖ്യം വാത്സല്യം മധുരവും
സർവ്വും സമർപ്പിക്കമർപ്പണം ഹരിതന്റെ
ദിവ്യമാ മുപാസനാമാർഗ്ഗങ്ങളിവയഞ്ചു
മമ്മയാ മാർഗ്ഗമൊക്കെയഭ്യാസം ചെയ്യിച്ചത്രേ
ശ്രീരാമദാസനായ മാരുതീ ഭാവമർന്നു
ശ്രീരാമസീതാ ദാസ്യഭക്തിയിൽ വർത്തിക്കുമ്പോൾ
വാനരവേഷം കെട്ടി വൃക്ഷത്തിലിരിപ്പായി
കായ്കനിതിന്നുതന്നേമേവാനുമാരംഭിച്ചു.
വസ്ത്രത്തേയരക്കെട്ടിൽ കെട്ടീട്ടും കയറാക്കി-
ട്ടത്രയപ്പതിനഗ്രം വാലാക്കി തൂക്കം പിന്നിൽ
എത്രയോ വിചിത്രമാ ദിവ്യന്റെ മുഖമൊക്കെ
മർക്കടനെന്നപോലെയായെന്നും ചൊല്ലിടുകേം പൂ.
നോട്ടവും കണ്ണുമെല്ലാം വാനരനെന്നപോലെ
കാട്ടമാ കരങ്ങിന്റെ വൃത്തികളെല്ലാംതന്നേ,
ചിത്രമേ ചിത്രംചിത്രം രണ്ടിഞ്ചു വാലുമുണ്ടാ-
യിത്തരം ഭാവമാററം ഭാവനകൊണ്ടുവന്നു
"അന്നൊരു നാളിൽ ദിവ്യഭാവത്തിലിരിക്കുമ്പോൾ
സുന്ദരിയായ നാരിയുത്തരഭിക്കിൽനിന്നും
അത്ഭുതപ്രകാശത്താലാവൃതയായിട്ടെന്നാ-
ലെത്രയോ ദുഃഖഭാവം ശാന്തമാം മുഖഭാവം

വാത്സല്യം പ്രേമമെല്ലാം ചിന്തുന്ന സ്വരൂപത്തി-
ലെത്തിയെൻ സമീപത്തിലാരിതെന്നോർത്തുഞാനും.
അന്നേരം മരത്തിന്റെ കൊമ്പത്തുനിന്നു ചാടി
വന്നൊരു മർക്കടനാ നാരിയെ സമീപിച്ചു,
ധന്യയാമവരുടെ മുന്നിലായ് വന്നിരുന്നു.
മിന്നൽപോലൊരു ബോധമെന്നുടെ യുള്ളിലുണ്ടായ്
മന്നവനായ രാമൻ തന്നുടെ ഭാര്യയായ
ധന്യയാം സീതാദേവി തന്നെയീദിവ്യനാരി.
എന്നുടെ ഭാവനയ്ക്കു ചേർന്നതായ് ഭാവമാർന്നു
വന്നതുതന്നെയെന്നു മോർമ്മയിൽ വന്നുദിച്ചു.
അംബികേയെന്നുചൊല്ലി സാഷ്ടാംഗം നമിക്കുവാ-
നാരംഭിച്ചീടുമ്പോഴേയ്ക്കാ ദിവ്യനാരിയെന്റെ
ഉള്ളത്തിൽ പ്രവേശിച്ചു തൽക്ഷണം മറഞ്ഞുപോയ്.''
ഇത്തരം മഹാത്ഭുത ദർശനമുണ്ടായ-
തുത്തമപുമാനേവം പിന്നീടു ചൊല്ലികേട്ടു.
ഭാവമാററവും ദേഹം ക്ഷീണിച്ചുവരുന്നതും
കാരണം പൂജചെയ്യാൻ സാദ്ധ്യമല്ലാതെയായി
ആകയാലൊരുദിനം ബാബുവിനോടു ചൊല്ലി
''യംബികാ പൂജമേലിൽ ചെയ്യുവാൻ ഹൃദയനേ
നിശ്ചയിച്ചീടിൽ ദേവി സന്തൃപ്തിയരുളീടും''
ഈശ്വരഹിതമെന്നു ബാബുവാ ഹൃദയനെ-
യീശ്വരീ മന്ദിരത്തിൽ പൂജകനാക്കിത്തീർത്തു
പൂജയിൽനിന്നു മാറി സാധന ചെയ്യാനുള്ള
സ്വസ്ഥമാമൊരുഭാഗം വേണമെന്നുറയ്ക്കയാൽ
കാടുകൾ വെട്ടിനീക്കി യശ്വത്ഥവൃക്ഷം വെച്ചു
വേറുള്ള മരങ്ങളും ദിവ്യമാം തുളസിയും
ഈവകയൊക്കെവെച്ചു രക്ഷയ്ക്കായ് വേലിവേണ
മെന്നൊരു ചിന്തയുണ്ടായ് പിറേറന്നാൾ വേലികെട്ടാൻ
വേണ്ടതു സകലതും ഗംഗതൻ തീരത്തിങ്കൽ
കണ്ടുപോൽ കെട്ടായിട്ടു വന്നടിഞ്ഞിരിക്കുന്നു
ഇച്ഛാമാത്രത്താൽ സർവ്വം സാധിക്കും ഭഗവാന്റെ
ആശ്ചര്യലീലയല്ലേ ഭുവിങ്കൽ നടക്കുന്നു
സാധനമെല്ലാം ചേർത്തു വേലിയും കെട്ടിത്തീർത്തു

സാധന ചെയ്യാനുള്ള ജീവിതമായിത്തീർന്നു.
മാനുഷരാരുംതന്നേ ഇങ്ങിനെ ചെയ്തിട്ടില്ല
മാനുഷജന്മത്തിന്റെ ലക്ഷ്യമാമനുഭൂതി
സാനന്ദം നേടിയാലും പിന്നെയും മററുമാർഗ്ഗം
വേണമെന്നാരു മാശിച്ചീടുകയില്ല നൂനം.
ആനന്ദമയീദേവി തന്മയനായശേഷം
നൂനമാ ദേവിതന്നേ സർവ്വവും നടത്തിച്ചു.
ഓരോന്നായ് നാനാമാർഗ്ഗ മെന്തെല്ലാമുണ്ടോ ഭുവിൽ
സാരമെന്തായവയെന്നാരാഞ്ഞുകൊണ്ടുമേലിൽ
നൂതനധർമ്മത്തിന്റെ സ്ഥാപകനാകാനുള്ള
ജീവിതമാരംഭിച്ചു ദൈവീക നിയോഗത്താൽ
റാണിയേ ശാസിച്ചതായ് കേട്ടതുകൊണ്ടു ബാബു
ശ്രീരാമകൃഷ്ണഭക്തി വിശ്വാസമുണ്ടെന്നാലും
ആളുകൾ പറയുന്നമാതിരി ഭ്രാന്തുണ്ടാമോ
നാമതു കണ്ടുകൊണ്ടു മേവാമോ എന്നീവണ്ണം
ചിന്തകൾ ചെയ്തു നല്ല ശുശ്രൂഷ ചെയ്യാനായി-
ട്ടുത്തമ കവിരാജൻ ഗംഗാപ്രസാദസേനൻ
തന്നുടെ ചികിത്സയ്ക്കുള്ളേർപ്പാടു മചെയ്തുനോക്കി.
ദിവ്യമാമുന്മാദത്തേ ഭൗതികമാർഗ്ഗംകൊണ്ടു.
നിർണ്ണയമില്ലാതാക്കാൻ സാദ്ധ്യമല്ലെന്നുകണ്ടു.
ആകയാൽ ചികിത്സകൾ നിഷ്ഫലമായിത്തീർന്നു
ബാബുവിനന്നുതൊട്ടു ഭക്തിശ്രദ്ധകളേറി
സത്സംഗംകൊണ്ടു ഭക്തിയുണ്ടാക്കാനേറെനേരം
ദിവ്യനാം ഭഗവാന്റെ സന്നിധി തന്നിൽ മേവി.
ആയിടയ്ക്കൊരുനാളിൽ ശ്രീരാമകൃഷ്ണനോടു
ബാബുവും ചോദ്യംചെയ്തി ''തീശ്വരനിയമങ്ങ-
ളീശനും ബാധിക്കേണ മായതു ധർമ്മമല്ലേ''
ഉത്തരം ഭഗവാനുമിത്തരമരുൾചെയ്തു,
''എത്രയോചിത്രം നിന്റെ യാശയ മേതുശക്തി
യീവിധ നിയമങ്ങളുണ്ടാക്കുന്നാമഹത്താം
ശക്തിക്ക സ്വേച്ഛപോലെ ചെയ്യാനും സാധിച്ചീടും''
അന്നേരം ബാബുവോതിയെന്നാലീ ചെമ്പരത്തി
നന്നായി ചുവപ്പായ പുഷ്പങ്ങൾ നൽകീടുന്നു.

ആയതിൽ വെള്ളവർണ്ണപുഷ്പങ്ങൾ വിരിയുവാൻ
സാദ്ധ്യമായീടുമെന്നുതന്നെയാം മത്ഥമപ്പോൾ.
ശ്രീരാമകൃഷ്ണനപ്പോളീശ്വരനിച്ഛിച്ചീടി-
ലായതും നിഷ്പ്രയാസം സാധിക്കമെന്നുചൊല്ലി
പിറേറന്നു കാണുന്നേററമത്ഭുത മായിത്തന്നേ
ഒററയാം ഞെട്ടിതന്നിൽ വെള്ളയും ചുവപ്പുമായ്
രണ്ടുമാതിരിപുഷ്പമെല്ലാരും ചെന്നുകണ്ടു.
ബാബുവും കണ്ടതൊക്കെയാശ്ചര്യം പൂണ്ടുപിന്നെ
ദിവ്യനാമദ്ദേഹത്തിൻറിച്ഛയാലീവിധത്തിൽ
ഉണ്ടായിത്തീർന്നതാകാം മദ്ദേഹം ദിവ്യദിവ്യ-
നാണെന്ന ചിന്തചെയ്തു സ്വാന്തത്തിലദ്ദേഹത്തേ
സ്വാന്തമാം ഗുരുവാക്കി സ്വീകരിച്ചെന്നും കേൾപ്പൂ.
എന്നിട്ടും തൃപ്തിവന്നില്ലാശ്ചര്യമെന്നേ ചൊൽവൂ,
ബ്രഹ്മചര്യത്തേ ലംഘിച്ചെന്നാലീ ഭ്രാന്തുമാറും
എന്നൊക്കെചിന്തചെയ്തു വേശ്യമാരായ രണ്ടു
തന്വംഗിമാരേവിട്ടു ദേവൻെറ സവിധത്തിൽ.
ശ്രീരാമകൃഷ്ണദേവനായവർ ദർശനത്താൽ
ദിവ്യമാം ഭാവാവേശാലമ്മേയെന്നുച്ചരിച്ചു,
ദൈവികസമാധിയിൽ മഗ്നനായ് തീർന്നു പിന്നെ
ദൈവീകശക്തിയുള്ളോനിദ്ദേഹം, മഹാനീച-
വൃത്തിക്കു പ്രേരിപ്പിച്ചതെത്രയോ കഷ്ടമായി
ഇങ്ങിനെ ചിന്തചെയ്തിട്ടംഗനമാരാ ദിവ്യ
പാദങ്ങൾ നമസ്ക്കാരം ചെയ്തുപോയെന്നു കേൾപ്പൂ.
ബാബുവാവിധമുള്ള വേറൊരു നീചവൃത്തി
ചെയ്യുവാൻ ഭഗവാനേ വേശ്യമാർ ഗൃഹംതന്നിൽ
കൊണ്ടുപോയ് വിട്ടുവെന്നും മുന്നേപോലവിടെയു-
മായവരാശ്ചര്യത്താൽ സ്തബ്ധരായ് സാഷ്ടാംഗമായ്
വന്ദിച്ചു പിരിഞ്ഞെന്നും പിന്നീടു ബാബുവേററം
ലജ്ജിതനായെന്നാലു മാശ്ചര്യവിശ്വാസത്തിൽ
ഭക്തി വർദ്ധിച്ചുതന്നേ ശുശ്രൂഷ ചെയ്തുവെന്നും
അന്നത്തേ ലീലാരംഗം കണ്ടവർ ചൊല്ലിക്കേൾപ്പൂ
ഭക്തന്മാർ സംസർഗ്ഗവും ക്ഷേത്രസാന്നിദ്ധ്യംകൊണ്ടും
ശുദ്ധമായ് തീരാനന്നു മദ്ദേഹമിച്ഛിച്ചപോൽ.

ഭക്തനാം മധുരനായിച്ഛകളൊക്കെ സാദ്ധ്യ-
മാക്കീടാൻ വേണ്ടതൊക്കെ ചെയ്യെന്നും കേൾക്കുന്നുണ്ട്
കാളീഘട്ടത്തിൽ ദേവീദർശനം ചെയ്യാറുണ്ട്
പാണിഹത്തിയിൽ പോകമുത്സവം പങ്കുകൊള്ളും
'വൈഷ്ണവാചര'നെന്ന പണ്ഡിതശ്രേഷ്ഠൻ ദിവ്യ-
നാദ്യമായ് ഭഗവാനെ ദർശിച്ചതിവിടത്രേ
അദ്ദേഹം കണ്ടപ്പോഴേ യാശ്ചര്യമഹാത്മാവീ
ശ്രീ രാമകൃഷ്ണനെന്ന മീശ്വരചൈതന്യത്തിൻ
മൂർത്തിമത്തായ ഭാവമാണെന്നും തീർച്ചയാക്കി.
ഭക്തനായ് തീർന്നു ദിവ്യഭാവത്തിലാരാധിച്ചു
ഭക്തിയിൽ സ്തുതിചെയ്തുവെന്നൊക്കെ യറിയുന്നു.
ഇപ്പോഴേയ്ക്കേകദേശം നാലോളം കൊല്ലമായി
ശ്രീ രാമകൃഷ്ണദേവനുഗ്രമായ് നിഷ്ഠയായി
സാധനചെയ്യാനുള്ള പ്രാരംഭമുണ്ടായിട്ട്
ഇത്രയുംകൊണ്ടു ദിവ്യലീലകൾ പൂർത്തിയായി
ദൈവീക ഗുരുക്കന്മാരഭ്യാസം ചെയ്യിച്ചേവം
ദിവ്യാനുഭൂതി നേടിയെന്നിട്ടും മഹാദേവി
തന്നെയാ മഹാത്മാവിന്നന്തർജ്ജീവിതത്തെ
പിന്നെയും നാനാമാർഗ്ഗമാർഗ്ഗണം ചെയ്യിച്ചീടാ-
നന്നന്നു വേണ്ടതെല്ലാം ചെയ്യുന്നു മഹാത്ഭുതം
അച്ഛന്റെ സഹോദരപുത്രനാം ഹലധാരി-
യുദ്യോഗമിച്ഛിച്ചിട്ടാ പട്ടണമെത്തിച്ചേർന്നു
ബന്ധുക്കൾ വസിക്കുന്ന ക്ഷേത്രത്തിൽ വന്നുകണ്ടു
ബന്ധമോർത്തയാളേയും ക്ഷേത്രത്തിൽ നിയമിച്ചു.
കാളിയേ പൂജിക്കുന്ന ജോലിയേല്പിച്ചു ബാബു
ആളതിവിദ്വാൻ ശാസ്ത്രപണ്ഡിതനാകയാലെ
വൈഷ്ണവ സമ്പ്രദായനിഷ്ഠകളുള്ള വിദ്വാ
നെങ്കിലും കാളീദേവീപൂജകൾ ചെയ്തുവന്നു.
പാണ്ഡിത്യമദംകൊണ്ടു ഭക്തനാം ഭഗവാന്റെ
ഭാവങ്ങളാവേശങ്ങൾ ചേഷ്ടകളൊന്നുംതന്നേ
നന്നല്ലയെന്നല്ലാതെ യദ്ദേഹം ചൊല്ലുകില്ല.
കാളിയെന്നുള്ള മൂർത്തി താമസീ യന്ധകാര
മൂർത്തിയാണെന്നുതന്നേയദ്ദേഹം വിശ്വസിച്ചു.

ജീവനേ ഹിംസിക്കുന്ന ബലികളിഷ്ടമുള്ളോരും
ദിവ്യയെന്നാരുചൊല്ലു മെന്നൊക്കെപ്പറഞ്ഞീടും
കാളിക്കു ബലിയുള്ള നാളിലാ ക്ഷേത്രപൂജ-
യിഷ്ടമല്ലാതെതന്നേ ചെയ്യുമെന്നായിവന്നു
അന്നൊരുനാളിൽ ദേവി യുഗ്രമാം ഭാവമാർന്നു
വന്നയാളും മുമ്പിൽനിന്നു ''വേഗത്തിൽ പോയീടുക
ഇഷ്ടമില്ലാതെയെന്നേപൂജിക്കുകൊണ്ടു നിന്റെ
പുത്രനു മൃത്യു വേഗമുണ്ടാകു'' മെന്നീവണ്ണം
എത്രയോ ഭയങ്കരശാപിണിയോതിയത്രേ
ഭീതനായ് ഹലധാരി രാധികാ ഗോവിന്ദജീ
സേവകനായെന്നാലുമെത്രയും വേഗം സ്വന്ത
പുത്രന്റെ മൃത്യുവുണ്ടാമെന്നതും ചൊല്ലിക്കേൾപ്പൂ
ഗംഗാസാഗരമെന്ന തീർത്ഥമാടുന്നതിന്നായ്
പോകുന്ന സാധുവൃന്ദ മന്നൊക്കെ കല്കട്ടായിൽ
ദേവിതൻ നികേതനം താവളമാക്കിത്തീർത്തു
ആയവർ ശിക്ഷണത്താലായേക്കാ മല്ലെന്നാകിൽ
ദിവ്യയാം മാതാവിന്റെ ശിക്ഷണംകൊണ്ടുമാകാം
യോഗവുമഭ്യസിച്ചു ശ്രീരാമകൃഷ്ണദേവൻ
ആവകയൊന്നും ലോകമേതു കാലത്തും നേരേ
ബോദ്ധ്യമാക്കീടാൻ തീരെ സാദ്ധ്യമല്ലെന്നു കാൺമൂ
ഈശ്വരലീലയല്ലേ യാശ്ചര്യമാരംഗങ്ങളും
ആർക്കുമേയറിവില്ല യപ്പപ്പോളദ്ദേഹത്തിൻ
വാക്കുകൾ മത്രമല്ലാതോർക്കുവാനാരുമില്ല.
എന്നാലു മത്യാശ്ചര്യ മാഹാത്മ്യം കാണുന്നുണ്ടു
ചിന്മയ ഭഗവാന്റെ ജീവിതംകൊണ്ടുനമ്മൾ
ലോകങ്ങളെല്ലാം രക്ഷിച്ചീടുന്ന ലീലചെയ്യ്‌വാം-
നീവണ്ണമിക്കാലത്തു ലീലചെയ്തതുഭാഗ്യം
പണ്ഡിതൻ ഹലധാരി വൈഷ്ണവമാർഗ്ഗത്തിലേ
നിന്ദ്യങ്ങളായ ചില നിഷ്ഠകൾ പുലർത്തുന്നു
എന്നൊക്കെ നാട്ടുകാരു നിന്ദിക്കുന്നെന്നു കേട്ടു
ശ്രീരാമകൃഷ്ണദേവൻ നേരിട്ടു പറഞ്ഞുപോൽ
പണ്ഡിതൻ ഹലധാരി കോപിച്ചു ചൊന്നാനപ്പോൾ
''നീയെന്റെ ബന്ധു നീചവാണികളുരച്ചയാൽ
നിന്നുടെ വായിൽനിന്നു ചോരപ്രവാഹമുണ്ടാം''

ഈവണ്ണം ശാപമേകീ വാക്സിദ്ധിയുള്ളോനെന്നു
സർവ്വരുമറിയുന്നു മുന്നമേ ഇദ്ദേഹത്തെ
ആകയാലാരുംതന്നേ നേരിട്ടു പറഞ്ഞില്ല
ഭീതിയാലിത്രകാലമെന്നതും ചൊല്ലിക്കേൾപ്പൂ.
അല്പനാളുകളിലായി ശ്രീരാമകൃഷ്ണൻ രക്തം
ഛർദ്ദിക്കാനിടയായി തൊണ്ടപൊട്ടീട്ടുതന്നേ.
സംഭ്രമമുണ്ടായ്‌വന്നു ശാപത്തിൻ ഫലമാകാ-
മെന്നൊക്കെയോ മഹാത്മാ ശങ്കിച്ചു മററുള്ളോരും
പേടിച്ചു ജീവാപായമുണ്ടാകാമെന്നുമോർത്തു
ധന്യനാമൊരു സാധു രക്തത്തിൻ നിറമല്പം
മഞ്ഞളുതന്നേ കൃഷ്ണവർണ്ണമായ് കാണുന്നുണ്ട്
ആകയാൽ പ്രാണായാമം ചെയ്കയാൽ നാഡിപൊട്ടി-
യുണ്ടായ രക്തമാണു നല്ലതാണീവിധത്തിൽ
ധാരയായ് വായിൽനിന്നു പോയതു മല്ലെന്നാകിൽ
ശീർഷത്തിലെത്തി ദോഷം ചെയ്യുക മെന്നുംചൊല്ലി.
പണ്ഡിതൻ ഹലധാരി ശാപത്തിൽ പശ്ചാത്താപ-
മുള്ളവനായിത്തീർന്നു വെന്നാലും സാധുവിൻെറ
സാന്ത്വനവാക്കുകേട്ടിട്ടെല്ലാരും സന്തോഷിച്ചു
പാണ്ഡിത്യഡംഭംകൊണ്ടു ശ്രീരാമകൃഷ്ണനുള്ള
ദൈവീക ഭാവമൊന്നും പണ്ഡിത ഹലധാരി
ദിവ്യമായ് കണ്ടതില്ല യെങ്കിലും ചിലനേരം
അത്ഭുതസ്തബ്ധനാകും പിന്നെയും ദ്വേഷിച്ചീടു
മമ്മയേതന്നേ തമോമൂർത്തിയെന്നുരചെയ്യും
അങ്ങിനെയുള്ള ദേവീഭാവത്തെയുപാസിച്ചാ-
ലെങ്ങിനെ യാദ്ധ്യാത്മിക മുന്നതിയുണ്ടായീടും
എന്നൊക്കെയൊരുദിനം ചൊന്നപ്പോൾ ഭഗവാനാ-
ചിന്മയി തന്നോടെല്ലാം ചോദിച്ചശേഷം ചെന്നു
രാധികാ ഗോവിന്ദജി പൂജയിൽ വർത്തിക്കുന്ന
പണ്ഡിതൻ തൻെറ തോളിലിരുന്നുംകൊണ്ടു ചൊല്ലി.
''എന്നുടെയമ്മ സർവ്വ ഭാവവുമുള്ള ദിവ്യ
സാത്വികമൂർത്തിതന്നേ നീചയല്ലൊരുനാളും''
ഈവണ്ണം ഭാവോജ്ജ്വലവാണികൾ കേട്ടു ജ്യേഷ്ഠൻ
ദിവ്യമാ മത്യാശ്ചര്യ്യ ഭാവത്തിലാവിഷ്ടനായ്

പുഷ്പഗന്ധാദികൊണ്ടു പൂജിച്ചു രാമകൃഷ്ണൻ
ദിവ്യനാണീശ്വരന്റെ യംശമാണെന്നും ചൊല്ലി.
പിന്നെയും ചിലനേരം ബ്രാഹ്മണ ജാത്യാചാര
ഹീനനായ് ബ്രഹ്മദൈത്യ ബാധിതനെന്നുമേറ്റം
ജ്യേഷ്ഠന്റെ പാണ്ഡിത്യമോ പുസ്തകജ്ഞാനമല്ലേ
ജ്ഞാനമവയെല്ലാ മനുഭൂതിയാലറിയുന്നു
ഇങ്ങിനെ ഭഗവാന്റെ വാണികൾ കേട്ടു കോപി-
ച്ചെങ്ങിനെ ഗഹനങ്ങളാകിയ ശാസ്ത്രജ്ഞാനം
നിന്നുടെ യനുഭൂതി നൽകുന്നു പോടാ ദൂരെ.
എന്നൊക്കെ ജ്യേഷ്ഠൻ ചൊന്നനേരത്തു ഭഗവാനും
''മുന്നമേ ചൊന്നതില്ലേ എന്നുടെയുള്ളിൽ ദിവ്യ-
മീശ്വരചൈതന്യത്തെ ജ്യേഷ്ഠനും കാണുന്നെന്ന്
ആശക്തി യെന്നോടെല്ലാം ചൊല്ലുന്നുണ്ടെ''ന്നു ചൊല്ലി
പണ്ഡിതനുരചെയ്തു, ''വിഷ്ണുവിന്റവതാരം
പത്തുണ്ടെന്നല്ലേ ശാസ്ത്രനിർദ്ദേശം, ഖഡ്ഗിയല്ലേ
ഇന്നിമേലുണ്ടാകേണ്ട ദിവ്യമാമവതാരം''
ഈവിധമവർ തമ്മിലെപ്പോഴും വാഗ്വാദങ്ങൾ
ചെയ്യുക സ്വഭാവമായ് തീർന്നെന്നും ചൊല്ലിക്കേൾപ്പൂ
പണ്ഡിതനൊരുനാളിൽ ഭക്തനാം ഭഗവാന്റെ
ദിവ്യമാമനുഭൂതിയൊക്കെയും മിഥ്യയെന്നും
ഈശ്വരചൈതന്യത്തേവാക്കിനും മനസ്സിനു-
മപ്പുറമുള്ള സത്തയാണെന്നും പറഞ്ഞപ്പോൾ
ശ്രീ രാമകൃഷ്ണൻതന്റെ ദേവിയോടെല്ലാം ചോദി-
ച്ചന്നേരം ദിവ്യമായ ദർശനമുണ്ടായ്‌വന്നു
ദിവ്യമാം വാണി 'ഭാവമുഖത്തിൽ വർത്തിക്ക നീ'
എന്നായി കേട്ടുവെന്നും പിന്നെയുമിതുപോലെ
സങ്കടം പറഞ്ഞപ്പോളാവിധം ദിവ്യവാണി-
യുണ്ടായിയെന്നുമെല്ലാം ചൊല്ലുന്നു മഹത്തുക്കൾ
ഏഴെട്ടുകൊല്ലക്കാലം പണ്ഡിത ഹലധാരി
ശ്രീ രാമകൃഷ്ണലീലാ ഭാഗഭാക്കായിരുന്നു.
എത്രയും വിചിത്രമാമീശ്വരലീലപാരി-
ലത്യന്തദിവ്യമായി നടക്കുന്നെത്തുകാലം

ശ്രീ രാമകൃഷ്ണൻഭുവിലാമോദമോട് ദിവ്യ
ലീലകൾ ചെയ്തുമേവിയെന്നാലും മാനുഷന്മാർ
ഭ്രാന്തെന്നുതന്നേ ചൊല്ലി, വാർത്തകൾ നാട്ടിലെത്തി
മാതാവു ദുഃഖംപൂണ്ടു നാട്ടിലേക്കാഗമിക്കാ-
നോതുന്ന കത്തയച്ചു, പോവുകതന്നേ ചെയ്തു
ലോകൈക നാഥയായ ചിന്മയിജഗദംബ
ലോകത്തെ രക്ഷിച്ചിടും ശക്തിയാണെന്നു ചൊൽവൂ
ആശക്തിതന്നേ വിഷ്ണുവെന്നും നാം പറയുന്നു
ണ്ടാകാരമില്ലാതുള്ള ചൈതന്യഭാവം തന്നിൽ
അങ്ങിനെയുള്ള ദിവ്യഭാവത്തിൽനിന്നുതന്നേ
ഭൂമിയിലവതാരം ചെയ്തൊരു മഹാദിവ്യൻ
ശ്രീരാമകൃഷ്ണദേവനീവണ്ണം ലീലചെയ്തു
ഭൂമിയെ ശുദ്ധമാക്കിത്തീർക്കുന്ന രംഗമേവം
സാധന ചെയ്തുചെയ്തു സാദ്ധ്യമാക്കിടേണ്ടതാം
ദിവ്യാനുഭൂതിനേടി ദിവ്യമായ് ലീലചെയ്തു.
ദൈവീകരംഗംവിട്ടു നാട്ടിലേക്കാഗമിച്ചു
ദിവ്യമാം ദേവീധാമം താല്ക്കാലം വിട്ടുവത്രേ

---

## ലീലാസഹചാരിണി.

### അദ്ധ്യായം—7

ശ്രീ രാമകൃഷ്ണദേവൻ കാമാരിപുരമെത്തി
യാദരാദമോട് വീണ്ടുമാനന്ദഭാവമോന്നു
മുന്നേപോൽ ഭക്തിഭാവ തന്മയനായിതന്നേ
ധ്യാനവുമതുപോലെ സമാധി മഗ്നഭാവം
ആനന്ദഗാനമേവം ലീലകൾ ചെയ്തുമേവി
രണ്ടുണ്ടു സ്മശാനങ്ങളാദിക്കിൽ ദിനംതോറും
മിണ്ടാതെ പോയിരിക്കും ധ്യാനത്തിൽ നിമഗ്നനാം
പണ്ടത്തെ സ്നേഹിതന്മാർ സ്നേഹമുള്ളവർ ഗേഹം
ലീലകൾ ചെയ്യുതായ രംഗങ്ങളിവയൊന്നും

ഇഷ്ടമായ് കണ്ടതില്ല നാട്ടുകാരേതോ ദിവ്യ
മാററമാഗദാധര ചാററർജിക്കുണ്ടെന്നോതി,
മാതാവാം ചന്ദ്രാദേവി ഭർത്താവിൻ വിയോഗവും
ഏതാനും കാലശേഷം ദൗഹിത്രീ വിയോഗവും
പിന്നീടു മൂത്തപുത്രൻ തന്നുടെ വിയോഗവു-
മെന്നിവകൊണ്ടു പാരം ഖിന്നയായ് മേവീടുമ്പോൾ
നാട്ടുകാർ ചൊല്ലിക്കേട്ടു നന്ദനൻ ഗദാധര-
നൊട്ടുമേ സുഖമില്ല, ചിത്തവിഭ്രാന്തിയെന്നു്
വീട്ടിലേക്കെത്തിയപ്പോൾ കാര്യങ്ങൾ കേട്ടതൊക്കെ
സത്യമാണെന്നുതന്നേ കാണുന്നുവെന്നും വന്നു.
ആനന്ദമഗ്നനായി ധ്യാനിക്കുമെത്തുപോലെ
യാവേശപൂർവ്വംപൂജചെയ്തീടും കാണുന്നോർക്കു
ഖിന്നനോഎന്നുതന്നേ തോന്നുമാഭാവമെല്ലാം
ഉന്നത ദേവീഭാവ തന്മയനായിത്തീർന്നി-
'ട്ടമ്മേ' എന്നുരചെയ്തു ദൈവീകഭാവമാർന്നു-
കണ്ണുനീരൊഴുക്കീടുമാവിധം മേവുംപിന്നെ
തന്നത്താനോരോന്നൊക്കെ സംസാരിച്ചീടും മെല്ലെ-
യെന്നിവയമ്മകണ്ടു ഭ്രാന്തെന്നുതന്നേ തോന്നി
ഭ്രാന്തല്ലെന്നാകിൽ പ്രേതബാധയോ ബ്രഹ്മദൈത്യൻ
ബാധയോ മറേറാ ആകാമെന്നൊക്കെ ചിന്തചെയ്തു
ചിന്മയി ജഗദംബാ തന്മയനായിത്തീർന്നു-
ള്ളുന്മാദം ദിവ്യദിവ്യമെന്നൊന്നുമറിഞ്ഞില്ല.
കണ്ണുനീരാനന്ദാശ്രുവാണെന്നും തന്നേ ചെയ്യും
ഭാഷണം ദേവിയോടു ചെയ്യുന്നതാകാമെന്നും
മാതാവും വീട്ടുകാരും മററുള്ള മനുഷ്യരു-
മേതുമേ അറിയുവാൻ പ്രാപ്തരല്ലതുന്നേരം
വൈദ്യന്മാർ വന്നുകണ്ടു യത്നങ്ങൾ ചെയ്തുനോക്കി
നിഷ്ഫലമെന്നുകണ്ടു പിന്നീടുമുറപോലെ
സൽക്കർമ്മം ചെയ്തുനോക്കി ക്ഷേത്രത്തിലാരാധിച്ചു
മന്ത്രവാദികൾ തങ്ങൾക്കാകുന്നതെല്ലാം ചെയ്തു
ഈ വകയൊന്നുകൊണ്ടും ഭാവമാററത്തിനൊട്ടും
മാററമന്നുണ്ടായില്ല നിത്യവും ദിവ്യാവേശ
പൂർണ്ണനായ് നിരന്തര ദൈവീകമണ്ഡലത്തിൽ

ദൈവീകചൈതന്യത്തിൽ തന്മയനായി മേവി
പ്രായമോ ഇരുപത്തിമൂന്നായി വയസ്സപ്പോ
ളായതുകൊണ്ടു തന്റെ ജീവിതം പുതുതായ
രംഗത്തിലെത്താനുള്ള കാലമായെന്നുവന്നു

മാതാവും സഹോദരനാകിയ രാമേശ്വര–
ചാറ്റർജി താനുംചേർന്നു ഗൂഢമായാലോചിച്ചു
കല്യാണം ചെയ്യുവെന്നാലീമട്ടിലുള്ള ഭാവ–
മില്ലാതെയാകുവാനും ലൗകീകകാര്യമെല്ലാം
ശ്രദ്ധിച്ചുജീവിക്കാനും സംഗതിയുണ്ടായേക്കാം
ആകയാലതിനുള്ള കന്യകാദാനം ചെയ്യാ-
നേതോരു മഹാനുണ്ടെന്നാരാഞ്ഞു നോക്കാമിനി
ഇക്കാര്യമന്വേഷിച്ചു വേണ്ടപോലെല്ലാം ചെയ്‌വാ–
നക്കാലം രാമേശ്വരചാറ്റർജി യത്നംചെയ്തു
ദാരിദ്ര്യംകൊണ്ടുവേണ്ട സ്ത്രീധനം നൽകീടുവാ-
നായവർക്കൊന്നുകൊണ്ടും മാർഗ്ഗമില്ലെന്നു കണ്ടു
ബംഗാളീസമ്പ്രദായം കന്യകാഗൃഹത്തിന്നു
സ്ത്രീധനം നൽകീടേണമെന്നാണു നടപ്പത്രേ
ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിലാകാര്യങ്ങ-
ളത്ഭുതമായിത്തന്നേയറിയാനിടയായി

എന്തിനു വെമ്പീടുന്നു നിങ്ങളീവണ്ണമെന്റെ
ജീവിതംഭാഗമാക്കായീടുവാനുള്ള കന്യ
യാവിധമടയാള സമ്പന്നയായിത്തന്നേ
അന്യത്ര ജയരാമവാടിയിൽ വാണീടുന്ന
മാന്യശ്രീ 'രാമചന്ദ്രമുഖോപാദ്ധ്യായൻ' തന്റെ
കന്യകയെനിക്കായി നൽകുവാനുള്ളതത്രേ
ഇത്തരം കഥിക്കയാൽ സോദരനാവിധത്തിൽ
വിശ്വാസമില്ലെന്നാലും ചെയ്യുവാൻ തീർച്ചയാക്കി
ആരാഞ്ഞുനോക്കുന്നേരമാവിധമെല്ലാമുള്ള

ശാരദാമണിയെന്ന കന്യകയുണ്ടെന്നായി
സ്ത്രീധനമതുപോലെ തുച്ഛമായൊരു സംഖ്യ
മാത്രമേ കൊടുക്കേണ്ടുവെന്നതും വന്നുകൂടി
മുന്നൂറു രൂപമാത്രം സ്ത്രീധനം നിശ്ചയിച്ചു

സർവ്വരും സമ്മതിച്ചു സന്തോഷപുരസ്സരം
ശ്രീരാമകൃഷ്ണൻ തുഷ്ടി കാണിച്ചുതന്നേ വാണു
ശാരദവിവാഹവും മംഗളമായിവന്നു.
ആമോദമോടു തന്റെ ലീലയിൽ പങ്കുകൊള്ളാൻ
ലോകേശഭൂമിയിങ്കൽ വേറൊരു രൂപമായി
സ്ത്രീരൂപം പൂണ്ടുവന്ന ശാരദാമണീദേവി
സാരജ്ഞതതന്നേയെന്നു ഭാവിയിൽ കാണാമക്കേ
സർവ്വേശലീലാരംഗമീവിധസഹധർമ്മ-
ചാരിണി സംയുക്തമായ്ത്തീർന്നെന്നു മാത്രമോതാം
പഞ്ചമവയസ്സിലാകന്യകതന്നേ വേട്ടു
ചഞ്ചലമെന്യേതന്റെ ദിവ്യഭാവത്തിൽ വാണു
വഞ്ചന ചെയ്യുവെന്നു മാതാവു ഖേദം പൂണ്ടു-
സംഭവമൊന്നുണ്ടായതെത്രയും രസകരം
ലാഹമാർ കുഡുംബത്തിൽനിന്നാണു സ്വർണ്ണംകൊണ്ടു-
ള്ളാഭരണങ്ങളൊക്കെ വാങ്ങിയാ വധുവിനേ
ഭംഗിയായലങ്കാരം ചെയ്തു ചന്ദ്രാദേവി
എങ്ങിനെയാണിതിപ്പോൾ തിരിച്ചേകേണ്ടതെന്നു
സങ്കടമായി മാതാവങ്ങിനെയിരിക്കമ്പോൾ
എന്തുകൊണ്ടമ്മ ദുഃഖപൂർണ്ണയായ് മേവീടുന്നു
എന്തതിൻ മൂലമെന്നു നന്ദനൻ ഗദാധരൻ
അമ്മയോടപ്പോൾ ചോദ്യംചെയ്തതിനുത്തരമായ്
വാർത്തകളോതിയമ്മയന്നേരം പുത്രൻചൊല്ലി
''ഖിന്നതവേണ്ടാ രാവിലിന്നതു നൽകീടാം ഞാ-
നെന്നുടെ സവിധത്തിലല്ലയോ ശയിക്കുന്നു''
രാത്രിയിൽ മെല്ലെ തന്റെ പന്തിയിൽനിന്നതൊക്കെ
യെത്രയും രഹസ്യമായദ്ദേഹം വേർപെടുത്തി
അമ്മയ്ക്കു നൽകി നേരംപുലർച്ചയാകുംമുമ്പ്
ശാരദാമണീദേവി ബാലികമാത്രമല്ലേ
ആഭരണങ്ങൾ കാണാഞ്ഞെത്രയും കരഞ്ഞുപോൽ
നിന്നുടെ ഭർത്താവെല്ലാം തന്നീടുമിനിമേലിൽ
ഖിന്നതയെന്യേ വാഴ്കയെന്നോതി ചന്ദ്രാദേവി
ശ്രീരാമകൃഷ്ണൻ തന്റെ ലീലകൾകൊണ്ടുമെല്ലെ
യാരാമമേകീ ലോകമാതാവാം ശാരദയ്ക്കു്

ശാരദാദേവി തൻെറ മാതുലനീവിധത്തിൽ
വൃത്താന്തമറിഞ്ഞപ്പോൾ കോപിച്ചു ബാലികയെ
സ്വഗൃഹമതിലേക്കു കൊണ്ടുപോയെന്നും കേൾപ്പൂ
അന്നേരം ലീലാലോലൻ ശ്രീരാമകൃഷ്ണദേവ-
നിന്നിമേലവരെന്തുചെയ്താലും വിവാഹത്തേ
എങ്ങിനെ നിഷേധിക്കുമീത്രയേ കാര്യമുള്ളൂ
ഇങ്ങിനെ യോതിയവർക്കും സങ്കടമില്ലാതാക്കി.
സർവ്വേശ്വരൻെറ ലീലാനാടകമീവിധത്തിൽ
സർവ്വർക്കുമാദർശത്തേ കാട്ടുവാനുള്ളതായി
ഗാർഹസ്ഥ്യധർമ്മം ദിവ്യമാക്കുവാൻ പരിശുദ്ധ
ദാമ്പത്യജീവിതത്തിൻ മാതൃക കാട്ടാനായി
സമ്പൂർണ്ണദിവ്യഭാവം ചിന്മയമൂർത്തിയായി
ദാമ്പത്യജീവിതത്തേ സംവരിച്ചെന്നു കാൺമൂ.
ലോകത്തിലെങ്ങും മുമ്പു സംഭവിച്ചില്ലാത്തുള്ള
നൂതനധർമ്മമാർഗ്ഗമാണെന്നു കാണാമാർക്കും
ശാരദാരാമകൃഷ്ണജീവിത മഹാത്ഭുത
നാടകമെന്നു തന്നെ കാണും നാമിനിമേലിൽ
സംയമം ചെയ്‌വോർദിവ്യ സന്ന്യാസിശ്രേഷ്ഠന്മാരും
സംശയമില്ല പാരിലുണ്ടാകാറുണ്ടുപണ്ടും
ദാമ്പത്യജീവിതത്തേ സമ്പൂർണ്ണസംയമത്താ-
ലാനന്ദ ലീലാരംഗമാക്കിയോരില്ലനൂനം
ഭൂലോക മഹാശ്ചര്യം തന്നെയീചിദാനന്ദ
രൂപിണിയായ ദിവ്യശാരദാമണീദേവി
ദേവിയിൽ മഹാനന്ദ മേകുവാനുള്ള ധർമ്മ
നവ്യത്വം സ്ത്രീലോകത്തിനേകുവാൻ ജഗദംബ
ഭൂമിയിലവതാരം ചെയ്തതി ദിവ്യമായ
ധാർമ്മികദീപസ്തംഭം ധർമ്മസംസ്ഥാപകർത്രി
ധർമ്മത്തിൻ മൂർത്തീഭാവം തന്നെയീമഹാദിവ്യ.
കാലാനുരൂപധർമ്മം ലോകത്തിലുദ്ധരിക്കാൻ
ലീലചെയ്യുവാനുള്ള മൂർത്തികളൊത്തുചേർന്നു
ശ്രീരാമകൃഷ്ണനേററ മാനന്ദഭാവമാർന്നു
ദൈവിക ലീലചെയ്തു പിന്നേയും മുന്നേപോലെ
ഗ്രാമത്തിലുള്ള തൻെറ സ്നേഹിതരോടും മററു
മാമേദമോടുതന്നേ ധന്യമായ് പെരുമാറി

എന്നാലുമിടയ്ക്കൊക്കെയുന്നത മാവാവേശം
തന്നെയായ് ശ്മശാനത്തിലേകാകിയായിപോകും
നൈവേദ്യം കൊണ്ടുപോയി ഭൂതവൃന്ദത്തിനേകും
ദൈവീകശക്തിവൃന്ദം സാനന്ദമവയെല്ലാം
ആകാശമണ്ഡലത്തിൽ കൊണ്ടുപോകുന്നതായി
കാണുന്നതായും പിന്നെയദ്ദേഹം ചൊല്ലാറുണ്ട്
രാത്രിയിൽ ചിലനാളിലകാലമായാൽകൂടി
വീട്ടിലേക്കെത്തുന്നില്ലെന്നാകുമ്പോൾ സഹോദരൻ
തേടുവാൻ പുറപ്പെടും ശ്മശാനപാർശ്വമെത്തി
പേടിപൂണ്ടത്യുച്ചത്തിൽ സോദരൻ തന്റെ നാമം
ഗർജ്ജിക്കമതുകേട്ട ''ഞാനിതാവരുന്നുണ്ട്,
ഭൂതങ്ങൾ പേടിപ്പിക്കും വേഗത്തിൽ പോയീടുക''
ഈവണ്ണം സഹോദരനുച്ചത്തിൽ പറഞ്ഞിട്ടും
ഗേഹത്തിലണഞ്ഞീടും പിന്നാലെയെന്നും കേൾപ്പു
ആനന്ദലീലയേവം ചെയ്തുകൊണ്ടവിടത്തി–
ലൊന്നരകൊല്ലംകൂടി പിന്നെയും കഴിച്ചപ്പോൾ
അത്രയും കാലംകൊണ്ടു ബന്ധുക്കൾ മിത്രങ്ങളീ–
മട്ടുള്ളോർ ഗൃഹങ്ങളിൽ പോയെന്നും കേൾക്കുന്നുണ്ട്
പിന്നീടു ജയരാമവാടിയിൽ ചെന്നു തന്റെ
ബന്ധുക്കളൊയുള്ളോരെ കണ്ടെന്നും പറയുന്നു
ശാരദാമണിദേവി കാമാരിപുരംതന്നിൽ
പാരമാനന്ദമോടു വന്നുപോയെന്നുംചൊൽവൂ
ദാരിദ്ര്യം പാരമുള്ള തന്നുടെ കുടുംബത്തേ
ഓർത്തിട്ടാണെന്നുതന്നേ മറ്റുള്ളോർ പറയുമ്പോൾ
പാരിന്റെ നാഥയായ ചിന്മയി ജഗദംബ
പാരമാനന്ദമോടു മേവുന്ന ധാമമെത്താൻ
മോഹിച്ചുകൊണ്ടുതന്നേ ശ്രീരാമകൃഷ്ണദേവ.
നാഗമിച്ചിതുവീണ്ടുമംബികാ സവിധത്തിൽ
കല്ക്കട്ടാ നഗരത്തിൽ ദക്ഷിണേശ്വര കാളീ
മന്ദിരമെത്തിച്ചേർന്നു ലീലകൾ തുടരുവാൻ

## തന്ത്രസാധനകൾ

### അദ്ധ്യായം 8

ആനന്ദമന്ദാകിനീ തീരത്തിൽ ചിദാനന്ദ
സാരത്തെ വീണ്ടുമേററ മാനന്ദാൽനുകരുവാൻ
ശ്രീരാമകൃഷ്ണദേവനുന്മേഷത്തോടുതന്നേ
വന്നെത്തി കാളീക്ഷേത്രപൂജകളാരംഭിച്ചു
ദിവ്യമാമാവേശവുമാനന്ദോന്മത്ത ഭാവ-
മൊക്കെയും മുന്നേപോലെ തന്നെയായ് വന്നുചേർന്നു
എന്തെന്നില്ലാത്ത ദിവ്യഭാവങ്ങളൊന്നൊന്നായി
സ്വാന്തത്തിൽ മേൽക്കുമേലെ വന്നെന്നു തന്നേ പിന്നെ
യദ്ദേഹം ചൊല്ലാറുണ്ടു പിൽക്കാലത്തെന്നുദകാംപൂ
ധ്യാനത്തിൽ മുഴുകീട്ടമാനന്ദ സമാധിയിൽ
ലീനനായ് മേവും പിന്നെ യാനന്ദഗാനം ചെയ്യും
ആനന്ദരൂപദേവീഭാവവും ദിവ്യബോധ-
മീവകയല്ലാതൊരു ബോധവുമില്ലാതായി
പക്ഷികൾ ശീർഷശുദ്ധി ചെയ്യുവാനിട്ടതായ
അക്ഷതം കൊത്തിത്തിന്നുമായതുപോലെതന്നേ
സർപ്പങ്ങളോടും മേലിലെന്നാലും ധ്യാനലീനൻ
ഒന്നുമേയറിയാതെ വർത്തിക്കും ദിനംതോറു
മുന്നതദിവ്യഭാവ സമാധിയുണ്ടായീടും
ദിവ്യനായുള്ളിൽമേവും സന്ന്യാസിവേഷംപൂണ്ട-
ഭൈരവനാണു വേണ്ട നിർദ്ദേശം കൊടുക്കുവാൻ
ത്യാഗിയാണെന്ന ഭാവനിഷ്ഠയ്ക്കു സാക്ഷാൽക്കാര
മുണ്ടാക്കാൻ മണ്ണും പൊന്നു മൊന്നുപോൽ ഗണിച്ചിട്ടു
ഗംഗയിലെറിയിച്ചു പിന്നെയുമതുപോലെ
ജാതിയുമാചാരവു മേതുമേ ഗണിക്കാതെ
ജ്യോതിസ്സാണാത്മാവെന്നു ധ്യാനിപ്പാനല്ലേ ശാസ്ത്രം
ഓതുന്നതതുകൊണ്ടു ജാതിയെ ഗണിക്കാതെ
യാചകൻ തിന്നബാക്കി തിന്നീടും വൃത്തിഹീന-
മായുള്ള സ്ഥലങ്ങളെ തോട്ടിയെപ്പോലെതന്നെ
രാത്രികാലത്തുചെന്നു വൃത്തിയാക്കീടുംപിന്നെ

ചന്ദനമലങ്ങളെ ഒന്നുപോൽ നക്കിനോക്കം
നിന്ദ്യമാമമേദ്ധ്യത്തേ തിന്നുന്ന സാരമേയം
തിന്നതിൻ ബാക്കിപോലും തിന്നെന്നും കേശംക്കാറുണ്ടു്
അത്ഭുതമായരീതി യത്ഭുതമനുഷ്ഠാന-
മിത്തരമാരും ചെയ്യുമെന്നുമേ കേട്ടിട്ടില്ല.
ഈവണ്ണമുള്ളഭാവം കാൺകയാൽ ഭ്രാന്താണെന്ന
ധാരണമധുരനും വന്നുചേർന്നതുമൂലം
ഗംഗാപ്രസാദസേനൻ തന്നോടുമതുപോലെ
ബംഗാളിൽ പൂർവ്വദേശത്തെത്രയും കീർത്തികേട്ട
ദുർഗ്ഗാപ്രസാദസേനനെന്നിവർ ചികിത്സിച്ചു.
ഭ്രാന്തല്ല ദിവ്യോന്മാദമാണെന്നു ഔഷധത്താൽ
മാറുന്ന രോഗമല്ല ചാററർജിക്കെന്നുമപ്പോൾ
ദുർഗ്ഗാപ്രസാദസേനൻ ചൊല്ലിപോലെന്നും കേശംപ്പു.
മാതാവുകാര്യമെല്ലാം കേശംക്കവാനിടയായി
ഭൂതാധിനാഥൻതന്റെ മന്ദിരം സമ്പ്രാപിച്ചു.
പ്രായോപവേശമെന്ന ഭീകരമഹാവ്രതം,
കായത്തെ ക്ലേശിപ്പിച്ചു ഭക്ഷണപാനീയങ്ങൾ
വർജ്ജിച്ചും നിരന്തരം ശങ്കരചിന്തചെയ്തും
ജീവിതാന്ത്യമെത്തിച്ചീടുന്ന മഹാവ്രതം
കൈവരിച്ചെന്നുകേശംപ്പു ഖിന്നയായാശാഹീനം.
ദിവ്യമാം വാണികേട്ടു "പോവുക'മുകന്ദപ്പൂർ'
ശങ്കരമന്ദിരത്തിലല്ലാതെ മാർഗ്ഗമില്ല"
കാമാരിപുരത്തിന്റെ നായകനായ ശംഭു-
വിവണ്ണമരുശംചെയ്തു കാരണം ചന്ദ്രാദേവി
അവ്വണ്ണം മുകന്ദപ്പൂരമ്പലം തന്നിലെത്തി
പ്രായോപവേശം ചെയ്യാനാരംഭിച്ചെന്നും കേശംപ്പു.
അപ്പോഴും ദിവ്യവാണിയുണ്ടായി മഹാത്ഭുതം
രോഗിയല്ലവനെന്റെ ഭക്തനാണെത്തുകൊണ്ടു
ഭീതി കൈവിട്ടു വേഗമാഹാരം കഴിക്കകെ.
ബാധയുമല്ല ദോഷമേതുമേ ഉണ്ടാകില്ല
ഭൂതാധിനാഥനോരാശിസ്സമരുളവേ
മാതാവാം ചന്ദ്രാദേവിയാശ്വാസമാർന്നുതന്റെ
ഭീകരമഹാവ്രതം വേണ്ടെന്നുതന്നേ വെച്ചു
കാണുന്നതെല്ലാംതന്നേ ദേവിയേ യോർമ്മിപ്പിക്കം

ദൈവീകമഹാഭാവ മാശ്ചര്യമെന്നേ ചൊൽവൂ.
ദിവ്യോന്മാദത്തിലെന്തൊക്കെ ചെയ്യുന്നെന്നു
ചിന്തിപ്പാനാവതില്ല ചിന്മയം ചിദാനന്ദ-
മവ്യയമായ തത്ത്വമദ്വയമനാദ്യന്തം
നിർമ്മലമെന്നുമൊക്കെ വിദ്വാന്മാർ പറയുന്ന
ശാന്തഗംഭീരമാകുമാവിധമുള്ള ഭാവം
ഭ്രാന്തുപോലെന്തുകൊണ്ടോ കാണുന്നുണ്ടിദ്ദേഹത്തിൽ
അവ്യക്തം വ്യക്തമായാമാനന്ദപ്രകാശമാ
മായതിനപ്പുറത്തേ സത്തയാണതീദിവ്യ-
മാകിയ പരംബ്രഹ്മമെങ്കിലും ചിദാനന്ദ
സാഗരമായ ദിവ്യലോകൈകജനനിതൻ
ലീലകളീവിധത്തിലാനന്ദോന്മത്തഭാവം.
സ്ത്രീകളേ കണ്ടാൽ സീതാദേവിയെ സംസ്മരിക്കും
ദിവ്യമാം സമാധിയിൽ പൂകീടുമതുപോലെ
ബാലകന്മാരേ കണ്ടാൽ കൃഷ്ണനേ സംസ്മരിക്കും
നീലനീരദവർണ്ണമാലോചിച്ചനന്തരം
ബോധത്തിൽ ചിത്തമെത്തും ലീനനാം സമാധിയിൽ.
രാജശ്രീമഥുർ ബാബു ശ്രീരാമകൃഷ്ണൻ തന്റെ
സല്ക്കാരം ചെയ്യാനേററം ശ്രദ്ധയുള്ളവനായി
എപ്പോഴും ശ്രദ്ധിച്ചീടു മെങ്ങോട്ടുവേണമെങ്കിൽ
പോകുവാൻ തയ്യാറാകും കൂടവേ ഗമിച്ചീടും
പോരെങ്കിൽ ചിലനേരം വേഷപ്പകർച്ചയോടു
പോയീടുമാരും ബാബുവാണെന്നു കാണുകില്ല
വേണ്ടപ്പോൾ വേണ്ടതൊക്കെ ചെയ്തീടുമെന്തോ കഥ
റാണിതൻ മരുമകനിങ്ങിനെ സേവചെയ്‌വൂ
അന്നൊരുനാളിൽ ശംഭുമന്ദിരം തന്നിൽ ദേവൻ
ഉന്നതഭാവം പൂണ്ടു വന്ദിച്ചുനിന്നുകൊണ്ടു്
ശങ്കരസ്തോത്രം ചെയ്യാനാരംഭിച്ചപ്പോൾ ദിവ്യ
ഭാവത്തിലെത്തിച്ചേർന്നു ബോധവുമുയർന്നുപായ്
ആരറിഞ്ഞീടും നിന്റെ വൈഭവം മഹേശ്വരാ
സാരമേറുന്നതാകും വാണികളീവിധത്തിൽ
സാനന്ദം വീണ്ടുംവീണ്ടുമുച്ചത്തിൽ ചൊല്ലുന്നേരം
മാനുഷരെല്ലാം ചുറ്റുപാടുമായ് നോക്കിനിന്നു
ഭ്രാന്തനാം പൂജാരിയെ പുറത്തേക്കോടിച്ചീടാ

മെന്തിനീ ക്ഷേത്രം നിചവൃത്തിയാൽ ദൂഷിപ്പിപ്പൂ
ഈവിധമോരോവാക്യം ചൊല്ലിക്കൊണ്ടവിടത്തിൽ
മേവുമ്പോളൊരുമന്യൻ വേഗത്തിൽ പുറത്താക്കാം
ഈവണ്ണമോതിക്കേട്ടു, തൊട്ടുപോകരുതാരും
ഗർജ്ജനമീവിധത്തിലുണ്ടായി നോക്കുന്നേരം
ആ ജനങ്ങൾക്കു സർവ്വനായകനായ ബാബു
തങ്ങളോടൊപ്പംനിന്നു സർവ്വവും വീക്ഷിക്കുന്നു,
തങ്ങളേ ശാസിച്ചേവമോതുന്നുവെന്നും കണ്ടു.
എല്ലാരുമീവിധത്തിൽ സ്തംഭിച്ചു നോക്കിനില്ക്കേ
മെല്ലെയാമഹാത്മാവു സ്വബോധ മെത്തിച്ചേർന്നു
എല്ലാരും ചുററുപാടും നില്പതായ് കാൺകയാലെ
വല്ലതും ബോധഹീനം ചെയ്തുപോയെന്നുവന്നോ
എന്നായിച്ചോദിച്ചപ്പോൾ ബാബുവിനോടു ദേവൻ
ധന്യനാം മധുരനുടന്നേരമുരചെയ്തി
തൊന്നുമേ യുണ്ടായില്ല ദിവ്യമാം സ്തുതി ചൊല്ലി
യെന്നല്ലാ തൊന്നുമില്ലയെന്നാലീ സേവകന്മാർ
നന്നല്ലാ കാര്യബോധമില്ലാതെ വല്ലായ്മകൾ
വല്ലതും കാണിക്കാതെ കാത്തുഞാനെന്നേയുള്ളു.
ഇങ്ങിനെ ഭക്തിപൂർവ്വം വന്ദിച്ചു നിന്നുചൊല്ലി
യങ്ങവരെല്ലാം കേട്ടു സ്തംഭിച്ചു നിന്നുപോയി
പിന്നൊരു നാളിൽ ദിവ്യഭാവത്തിൽ ഭഗവാനാ
ധന്യമാം മന്ദിരത്തിൽ മുന്നിലേ വരാന്തയിൽ
മന്ദമായുലാത്തുമ്പോൾ തന്നുടെ മുറിക്കുള്ളിൽ
നിന്നുകൊണ്ടേറം ശ്രദ്ധാപൂർവ്വമായ് ഭഗവാനേ
വീക്ഷിച്ചു വീക്ഷിച്ചങ്ങു വർത്തിച്ചു മധുരനു
മായവയൊന്നും ദേവൻ ദൃഷ്ടിയിൽ പെട്ടതില്ല
തൽക്ഷണമോടിവന്നു ശ്രീരാമകൃഷ്ണപാദേ
സാഷ്ടാംഗനമസ്കാരം ചെയ്തുന്നാമധുരനും
ആവേശപൂർവ്വം വിങ്ങി വിങ്ങിക്കരഞ്ഞുവെന്നു
മെത്രയും സംഭ്രാന്തനായ് ബാബുവേ താൻ മയക്കി
യെന്നാകും തോന്നീടുക റാണിക്കുമിതുകേട്ടാൽ
ഈവിധചിന്തചെയ്തു വേഗത്തിലെഴുന്നേല്ക്കു
റാണിക്കു ജാമാതാവു നീയെന്നു ചിന്തചെയ്തു

കാണുന്നോരൊക്കെ യെന്തുചിന്തിക്കാമെന്നമോക്ഷ
ഇത്തരമരുളംചെയ്തു കൈകളാൽ ഭഗവാനു
മുത്തമനായ ബാബു തന്നേയുമെഴുന്നേല്പ്പാൻ
പൊന്തിച്ചുനോക്കിയെന്നാൽ പിന്നെയുമാവിധത്തിൽ
ഉന്നത ഭാവാവേശൻ തന്നെയായ് കരയുന്ന
ദീർഘമാം നേരംകൊണ്ടു ബാബുവുമെഴുന്നേററു
ഗൽഗദ ശബ്ദത്തോടു ചൊല്ലിനാ നിതേവിധം
''ദിവ്യനാമവിടുത്തേ വീക്ഷിച്ചുകൊണ്ടുതന്നേ
എന്നുടെ മുറിക്കുള്ളിൽ വത്തിക്കും നേരത്തിങ്കൽ
അംബികാ സ്വരൂപത്തിലങ്ങോട്ടു നടക്കുന്നു
ശങ്കരസ്വരൂപയായിങ്ങോട്ടു മടങ്ങുന്നു
ഇങ്ങിനെ വീണ്ടുംവീണ്ടും കണ്ടുഞാനെന്നാലുമെൻ
കണ്ണുകൾ വിശ്വാസാർഹമല്ലെന്നു വന്നേക്കാമോ
എന്നൊക്കെച്ചിന്തചെയ്തു കണ്ണുകൾ തുടച്ചിട്ടു
പിന്നെയും നോക്കിയെന്നാൽ മുന്നേപോൽതന്നേ കണ്ടു
ആശ്ചര്യമെന്നേ ചൊൽവൂ ആവേശപൂർവ്വം ബാബു
ആനന്ദബാഷ്പം തൂകിയിങ്ങിനെ കുറേനേരം
നിശ്ചയം ധുരനീ ഗാത്രത്തേ സൂക്ഷിക്കുവാ-
നാശ്ചര്യസേവചെയ്യാനാദ്യത്തേ രസധരൻ
ഞെട്ടുതവിശ്വാസത്തിലെത്തിയതൊക്കെ ദേവി
യീത്തനു തന്നിലെത്ര ദിവ്യമാം ദർശനങ്ങ-
ളുത്തമ ഭക്തനേകിയാണെന്നു നിനയ്ക്കുവിൻ''
ശ്രീരാമകൃഷ്ണദേവനീവിധമാ രംഗത്തെ
പിൽക്കാലഭക്തന്മാർക്കു ചൊല്ലിക്കേൾപ്പിച്ചുവത്രേ
ചിന്മയി ജഗദംബ തന്നുടെ യംശമായി
നിർമ്മലഭക്തയായിട്ടീശ്വരി മന്ദിരത്തേ
നിർമ്മിച്ചു ഭാവികാലസേവകൾ ചെയ്യാനുള്ള
ഭൂസ്വത്തു നീക്കിവെച്ചു ദാനപത്രങ്ങളെല്ലാം
വേണ്ടപോൽ ചമച്ചുയുമതുപോൽ മഹാദേവി
സ്ഥൂലരൂപത്തിലൂഴി ലീലകൾ ചെയ്വാനായി
സ്ഥൂലലോകത്തിൽ വന്ന ശ്രീരാമകൃഷ്ണദേവൻ
ലീലകൾ ചെയ്വാനുള്ള രംഗമാക്കീട്ടുവേണ്ട
പ്രാരംഭസേവചെയ്തു പിന്നേയും വേണ്ടതൊക്കെ

ചെയ്യുവാൻ ജാമാതാവാം ധന്യനാം മധുരനേ
രംഗത്തിൽ വരുത്തീട്ടമീരംഗം വിട്ടുദേവീ
ധാമത്തിലെത്താനുള്ള കാലമായെന്നുകാൺമൂ.
ഉഗ്രമാ മതിസാരരോഗവും ജ്വരവുമാ-
യെത്രയും ഭയങ്കരം ദീനയായ്ത്തീർന്നു റാണി
അന്തിമഘട്ടമെത്താറായെന്നു നിശ്ചയിച്ചു
ബന്ധുവർഗ്ഗങ്ങൾ കാളീഘട്ടത്തിലുള്ളതായ
സ്വന്തഗേഹത്തിലേക്കു താമസം മാററം ചെയ്തു.
അന്തിമവേളയായാൽ ഗംഗയിലിറക്കുന്ന
സമ്പ്രദായങ്ങളുണ്ടു ബംഗാളിലതുകൊണ്ടു്
ജീവിതനാടകത്തിനന്ത്യമായെന്നു കണ്ടു
ഗംഗയിൽ കൊണ്ടുവന്നു ചുററിലും ദീപജാലം
കത്തിച്ചുവെച്ചു, റാണി കൺപോള മെല്ലെമെല്ലെ
പൊന്തിച്ചു ചുററുംനോക്കി, യത്ഭുതമനാദ്യന്ത
ചിന്മയപ്രകാശമെന്നംബികയാഗമിപ്പൂ
അംബികതന്റെ ചുററു മത്ഭുതപ്രഭാപൂരം
ചിന്നുമമ്പാളീ നിസ്സാരദീപങ്ങളെന്തിനായീ
മാററുക വേഗമെൻറ യംബികയിതാവന്നു''
എന്നെല്ലാമതി ദിവ്യഭാവത്തിൽ പറയുന്ന
ധന്യമാമുഖമപ്പോറം ദിവ്യ തേജസ്സുചിന്തി
ദൈവിക നിയോഗത്താൽ ദൈവിക കാര്യം ചെയ്യാ-
നർവ്വിയിൽ മർത്ത്യജന്മം കൈക്കൊണ്ട ദിവ്യറാണി
ദേവിയെ ദർശിച്ചുകൊണ്ടീദേഹം സംത്യജിച്ചു
ദേവിതൻ ദിവ്യധാമ സംപ്രാപ്തിനേടീ ദിവ്യ
ശാന്തതയനന്തമാ മാനന്ദം മുഖത്തൊക്കെ
ശ്രീ രാമകൃഷ്ണദേവനപ്പോഴാ കാളീക്ഷേത്രം
തന്നിലായ് ദിവ്യമായ ദർശന മുണ്ടായത്രേ
ദൈവിക ശക്തിവന്നു റാണിയേ ദിവ്യജ്യോതീ
മാർഗ്ഗത്തിൽകൂടി ദേവീധാമത്തിലെത്തിക്കുന്ന
ദർശനമുണ്ടായ് ദിവ്യ സമാധിമഗ്നനായി
ഈവണ്ണം നവീകൃതധർമ്മത്തിന്നടിസ്ഥാനം
സ്ഥാപിച്ചു റാസാമണീറാണിയീ ഭൂതലത്തിൽ
സ്ത്രീകൾക്കു ധീരധീരമാവമത്തു കൈവരിച്ചു

ലോകത്തിൽ മഹൽക്കാര്യം ചെയ്യുവാൻ മാർഗ്ഗം കാട്ടീ
ജാതിയുമാചാരവും ഭേദിച്ചു മേലിൽ വേണ്ട
മാതിരിയുള്ള ദേവീമന്ദിരമാരംഭിച്ചു.
സ്വന്തമാം മോക്ഷത്തെക്കാളും കാംക്ഷിക്കത്തക്കതത്രേ
യന്തമില്ലാത്ത ലോകത്തിന്നെന്നും മുക്തിയേകാൻ
ആയുധമായിത്തീർന്ന സാമൂഹ്യ സേവചെയ്‌വ-
തെന്നുള്ള നൂതനമാ മാദർശം കാണിക്കുന്ന
സർവ്വേശ ലീലാരംഗ മാവിഷ്കരിച്ചശേഷം
ദിവ്യയാം റാസാമണി ദിവ്യധാമത്തിലെത്തി
ആയതിൽപിന്നെ റാണീ ജാമാതാവായ ബാബു
വായിരം മടങ്ങായി ശ്രദ്ധിച്ചു ശുശ്രൂഷിച്ചു
ശ്രീരാമകൃഷ്ണദേവ ദൈവീക വിഗ്രഹത്തെ
ദിവ്യമാമീശ്വരന്റെ മൂർത്തിയെന്നോർത്തുതന്നേ
അദ്ദേഹത്തിന്റെ പേരിൽ ഭൂസ്വത്തു വാങ്ങിവെയ്ക്കാ
നദ്ദേശിച്ചുന്ന ബാബു ഭാവിയേ ചിന്തചെയ്തു്
"നീയെന്ന പ്രപഞ്ചത്തിൽ ബന്ധിക്കാനൊരുങ്ങുന്നോ
ഞാനെന്ന മാനന്ദത്തിലമ്മയിൽ രമിക്കുന്നു
മായികവ്യാമോഹങ്ങളും ബാധിക്കയില്ലയെന്നോ
ന്യായമല്ലിനിമേലീവണ്ണം ചിന്തിക്കേണ്ടാ
ധീരനായ് സ്വതന്ത്രനാമീവിധ മരുൾചെയ്തു
സാരജ്ഞൻ മധുരനു മുള്ളത്തിൽ സന്തോഷിച്ചു.
ഏറ്റവും ഭംഗിയുള്ള വസ്ത്രങ്ങളും പട്ടുവസ്ത്രം
മറ്റുള്ള വിലകൂടും വസ്തുക്കളിവയെല്ലാം
ഉത്തമ ഭക്തനായ ബാബുവാ ദിവ്യനായി
ട്ടർപ്പിക്കുമത കണ്ടിട്ടാനന്ദംകൊള്ളും ദേവൻ
അല്പനേരത്തിനുള്ളിലെന്താണീ ഭ്രാന്തിയെന്നു്
ജല്പിച്ചുകൊണ്ടതൊക്കെ ഭൂമിയിലെറിഞ്ഞീടും
കാലുകൊണ്ടവയൊക്കെച്ചവിട്ടി നശിപ്പിക്കും
എന്നാലും മധുരനു സന്തോഷമല്ലാതില്ല.
ധന്യമേ ധന്യം ദിവ്യജീവിതമിതെന്നോർക്കും
അപ്പപ്പോളും സ്വന്തഗേഹം തന്നിലും കൊണ്ടുപോയി
ട്ടപ്പുമാൻ സേവചെയ്തു മത്ഭുത ഭക്തിഭാവം
ഇങ്ങിനെ രാമകൃഷ്ണഭക്തനായ്ത്തീർന്ന ബാബു
തന്നുടെ കുഡുംബത്തിനാചാര്യ ദ്വിജോത്തമൻ

ബാബുവേ മയക്കിയോൻ ശ്രീരാമകൃഷ്ണനെന്നു
ചേതസ്സിലോർത്തു പാരമസ്വസ്ഥനായിത്തീർന്നു
അന്നൊരു നാളിൽ ദേവൻ ബാബുവിൻ ഗേഹംതന്നി
ലുന്നതഭാവമാർന്നു മേവുമ്പോളീയാൾചെന്നു്
എന്നുടെ ബാബുവിനേ യെങ്ങിനെ മയക്കി നീ
എന്നോതി കാലുകൊണ്ടു ചവിട്ടീ മൂന്നുവട്ടം
ശ്രീരാമകൃഷ്ണനപ്പോളൊന്നുമേ ചൊന്നതില്ല
ബാബുവിനോടുപോലു മക്കാര്യം പറഞ്ഞില്ല
അല്പനാരം കഴിഞ്ഞപ്പോരം ബാബുവാ ബ്രാഹ്മണനേ
വീട്ടിൽനിന്നോടിച്ചെന്നു കേരംക്കുന്നു കാര്യമെന്തോ
പിന്നൊരുനാളിൽ ദേവനീകാര്യമെല്ലാംചൊല്ലീ
യന്നുഞാനറിഞ്ഞെങ്കിലപ്പോഴേ ശിരച്ഛേദം
ചെയ്യുമായിരുന്നെന്നു ബാബുവും പറഞ്ഞത്രേ
ഇങ്ങിനെ ദിവ്യമായ ലീലകരം നടക്കവേ
യന്നൊരു നാളിൽ കാലേ പുഷ്പങ്ങളറുക്കുമ്പോരം
ഗംഗതൻ തീരത്തൊരു കാഷായ വസ്ത്രധാരി
യംഗനാമണി മധ്യവയസ്ക്ക വന്നിറങ്ങി
ശ്രീ രാമകൃഷ്ണൻ കണ്ടു വേഗത്തിൽ തൻെറ വാസ
ഗേഹത്തിലെത്തിച്ചേർന്നു വിളിച്ചു ഹൃദയനേ
''ഇപ്പോഴാ ഗംഗാതീരെ വന്നവർ സന്യാസിനീ
ദർശനമിച്ഛിപ്പൂഞാ നിങ്ങോട്ടേക്കാനയിക്ക''
എന്നോതിയതുകേട്ടു ചൊല്ലിനാൻ ഹൃദയനു-
''മിന്നോളം കാണാതുള്ളൊരന്യയാം സന്ന്യാസിനി
എങ്ങിനെ വിളിച്ചീട്ടു മായവർ വന്നീടുമോ
ഇംഗിതമീവിധത്തി ലെങ്ങിനെ വന്നുചേർന്നു''
ഈവാക്യം കേട്ടു വേഗമെന്നുടെ വൃത്താന്തങ്ങരം
ചെന്നു നീ ചൊന്നാലപ്പോരം വന്നീടുമവരെന്നു
ശ്രീ രാമകൃഷ്ണനോതി യവ്വണ്ണം ഹൃദയനാം
ഗംഗാതീരത്തിലെത്തി യോഗിനി തന്നെകണ്ടു
കാഷായവേഷം ജടാപുസ്തക ഭാണ്ഡം ദിവ്യ
തേജസ്സു ജ്വലിക്കുന്ന സന്ദരവദനവും
ഈവിധമുള്ളതായ യോഗിനീമാതാവോടു
മാതുലൻ പറഞ്ഞപോലൊക്കെയു മറിയിച്ചു.

താമസംകൂടാതെയാ യോഗിനി ഹൃദയൻെറ
കൂടവേ വന്നുചേർന്നു ദർശിച്ചു ഭഗവാനേ
നന്ദനാ നിന്നെയെത്രകാലമായ് തിരയുന്നു
ഗംഗയ്ക്കു തീരത്തിങ്ങോ വാസമാണെന്നറിഞ്ഞു
ഇത്രയുംകാലം നിന്നെ തേടിഞാനലഞ്ഞിപ്പോ-
ളെത്രയുമാനന്ദമായ് നിന്നെയും കണ്ടുകിട്ടി
ഈവിധമവർചൊല്ലിയന്നേരം ഭഗവാനാ
യോഗിനി തന്നോടോതിയെങ്ങിനെ ഞാനുണ്ടെന്നും
ഗംഗയ്ക്കു തീരത്താണു താമസമെന്നുമൊക്കെ
നിങ്ങൾക്കുള്ളറിവുണ്ടായത്ഭുതമേറുന്നമേ
ശ്രീ രാമകൃഷ്ണവാക്യമീവണ്ണം കേട്ടനേരം
യോഗിനി മാതാവോതി ഞാനൊരു ബ്രാഹ്മണസ്ത്രീ
ബംഗാളിൽ പൂർവ്വഭാഗം ജെസ്സോറിൽ ജനിച്ചവൾ
ഭോഗങ്ങൾ വെടിഞ്ഞവളാജന്മ ബ്രഹ്മചാരി
യോഗവും തന്ത്രശാസ്ത്രമീവകയെല്ലാം നന്നാ
യഭ്യാസം ചെയ്തശേഷം സന്യാസ മഹാവ്രതം
സംവരിച്ചുന്നതമാം ഭാവത്തിൽ മേവുംകാലം
ഭൈരവി ബ്രാഹ്മിണിയെന്നീശ്വരീനിയോഗത്താ-
ലെന്നുടെ നാമധേയമെന്നുഞാൻ നിശ്ചയിച്ചു
ലോകൈകനാഥയെന്നോടരുളുതമായ വാർത്ത
യീവണ്ണം ഞാംചെയ്തു മൂന്നുപേരുണ്ടീലോകേ
താവകശിക്ഷണത്തിന്നർഹരായ് വർത്തിക്കുന്നു
ബാരിസാളെന്ന ദിക്കിൽ വെച്ചുഞാൻ കണ്ടുമുട്ടി
പാരിച്ച മോദത്തോടു ചന്ദ്രനേ യതിൽപിന്നെ
അടുക്കിൽ തന്നേവെച്ചു കണ്ടു ഞാൻ ഗിരിജനേ
ആയവർക്കൊക്കെ വേണ്ട മാർഗ്ഗങ്ങൾ നിശ്ചയിച്ചു
ദേവിതൻ നിയോഗത്താലിന്നുഞാൻ കണ്ടുമുട്ടി
യീവിധം നിന്നേയെൻെറ നന്ദനാ മഹാനന്ദം.
ഈ വണ്ണമുള്ളവാക്യം ഭൈരവിയുരചെയ്തു
ദൈവീകഭാവമാർന്നു ശ്രീരാമകൃഷ്ണദേവൻ
ഭൈരവി സമീപത്തിലമ്മയോടെന്നപോലെ
യുത്സാഹമായിരുന്നു സംസാരമാരംഭിച്ചു.
ഉന്നതഭാവം പിന്നെ ധ്യാനവും സമാധിയും
ഒന്നൊഴിയാതെ ചെയ്തു സാധനയെല്ലാംതന്നേ

ധന്യയാം മാതാവോട്ട ചൊല്ലുവാൻ മടിച്ചില്ല.
നിദ്രയില്ലായ്ക ദേഹം ചുട്ടുനീററലു പിന്നെ
ബാഹ്യമാം ലോകത്തിൻെറ വിസ്മൃതിയിതേവിധം
സർവ്വവുമവരോട്ട വിസ്തരിച്ചുരചെയ്തു
സർവ്വേശഭക്തികൊണ്ടും സാധനകൊണ്ടുമേവം
സർവ്വരും നിന്ദിക്കേണ്ട പാത്രമായ്ത്തീരാറുണ്ടോ
ഭ്രാന്തെന്നുതന്നേ ചൊൽവൂ സർവ്വരുമിതുകണ്ടു
ഭ്രാന്തനായ്ത്തീർന്നോ ഞാനുമീശ്വരീസേവകൊണ്ട്
അമ്മയുമതുപോലെ ഭ്രാന്തുള്ളോനെന്നുതന്നേ
നിർണ്ണയിച്ചീടുന്നുണ്ടോ എന്നെന്നോടുരചെയ്തു
ഈവണ്ണം രാമകൃഷ്ണഭാഷണം കേട്ടശേഷം
യോഗിനി മാതാവോതി ദിവ്യമാം മഹാഭാവം
ശാസ്ത്രങ്ങൾ വിളംബരം ചെയ്യുന്ന മഹാഭാവം
ശ്രീമതിയതുപോലെ ചൈതന്യമഹാപ്രഭു
എന്നിവർക്കുന്നു കണ്ട ദിവ്യമാം മഹാഭാവം
എന്നല്ലാതൊന്നുംതന്നേ ചൊല്ലുവാൻ കാണുന്നില്ല
ഉന്നതമായ ഭാവവർണ്ണന കേട്ടിട്ടിപ്പോൾ
നന്ദനാ നിൻെറഭാവം ഭ്രാന്തല്ല ഭ്രാന്തിതല്ല
ദിവ്യമാ മുന്മാദത്തിൽ സർവ്വവും മറന്നുനീ
ദൈവികമണ്ഡലത്തിൽ വർത്തിക്കുന്നൊന്നേയുള്ള
മർത്ത്യന്മാക്കീ മഹത്താ മത്ഭുതഭാവമൊന്നും
നിശ്ചയമറിയുവാൻ സാദ്ധ്യമല്ലെന്നു ചൊല്ലാം
അത്ഭുതസന്തുഷ്ടയായി ഭൈരവി ചൊന്നിതേവ
മാശ്വാസം ഭഗവാനുമായതു കൊണ്ടുവന്നു
പിന്നീടു ജഗദംബാ ദർശനം ചെയ്തുവന്നു
ദിവ്യമാം പ്രസാദവും സ്വീകരിച്ചതിൻശേഷം
ദൂരത്തിൽ പഞ്ചവടി പൂകീട്ടു രഘുവീര
പൂജകൾ ചെയ്തുനല്ല നൈവേദ്യപദാർത്ഥങ്ങൾ
ദേവതയ്ക്കായിട്ടർപ്പിച്ചഗാധ ധ്യാനമാർന്നു
ആനന്ദപുളകിത ഗാത്രയായാനന്ദാശ്രു
ധാരയായൊഴുക്കിയും വർത്തിക്കും സവിധത്തിൽ
ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്താലാവേശിതൻ
ചെന്നെത്തി നിവേദ്യങ്ങൾ ഭക്ഷിച്ചുവെന്നു കേൾപ്പൂ

ബ്രാഹ്മണി മെല്ലെ ബാഹ്യബോധത്തിലെത്തിച്ചേർന്നു
നോക്കുമ്പോൾ കണ്ട കാഴ്ചയത്ഭുതമുണ്ടാക്കുന്നു
ധ്യാനത്തിൽ മേവുന്നേരം യാതൊന്നു കണ്ടിരുന്നോ
ന്നാമാകാഴ്ചതന്നേ കൺമുമ്പിൽ കാണുന്നിപ്പോൾ
ആനന്ദമല്ലാതൊന്നുമുള്ളത്തിലുണ്ടായില്ല
യോഗിനി മാതാവിന്നു മന്നേരമെന്നു കാൺമൂ
ശ്രീരാമകൃഷ്ണൻ മെല്ലെ ബോധവാനായനേരം
താൻചെയ്ത തെററുസർവ്വം ക്ഷന്തവ്യമെന്നു ചൊല്ലി
എന്തെന്നില്ലാത്ത ഭാവമാററത്താൽ പിന്നീട താ-
നെന്തൊക്കെച്ചെയ്യുന്നെന്നു നിർണ്ണയമറിവീല
നൈവേദ്യം രഘുവീരനർപ്പിച്ചതെന്നാകിലും
സർവ്വവും മറന്നു ഞാൻ തിന്നുപോയ് ക്ഷമിക്കണം
ഈവണ്ണം രാമകൃഷ്ണഭാഷണം കേട്ടു ദിവ്യ
ഭൈരവിയുരചെയ്തു നന്നായി ചെയ്തതെല്ലാം
ആരുനീയെന്തുകൊണ്ടു കാരണമറിയാതെ
കാരുണ്യപൂർവ്വമേവം ചെയ്യുന്നു ഞാനറിഞ്ഞു
താപസവൃത്തിയെല്ലാം സാഫല്യം നേടിയെൻെറ
ജീവിതസാഫല്യവും വന്നെന്നുതന്നേ ചൊല്ലാം
മാമക ജീവനാഥനാമീശസാക്ഷാൽക്കാര
മീവിധമെത്തിച്ചേർന്നു മേലിലീബാഹ്യപൂജ
യാവശ്യമില്ലെന്നാണു കാണുന്നതതുകൊണ്ടീ
വിഗ്രഹം ഗംഗതന്നിൽ നിക്ഷേപിച്ചീടുന്നിപ്പോൾ
ഇങ്ങിനെ രഘുവീര വിഗ്രഹം ഗംഗാതീർത്ഥ
സംപ്ലുതമാക്കിപ്പിന്നെ യച്ഛിഷ്ടം ഭുജിച്ചവർ
മാനുഷബുദ്ധിക്കേതും ബോദ്ധ്യമല്ലാത്ത മട്ടി
ലീശ്വരലീലപാരിലീവണ്ണമുണ്ടായ്‌വന്നു.
ഒട്ടനാൾ ക്ഷേത്രംതന്നിൽ ജീവിച്ചശേഷം ദൂരെ
പട്ടണഭാഗത്തേക്കു താമസം മാററി ദിവ്യ-
യോഗിനി മാതാവെന്നും നിത്യവും ഭഗവാൻെറ
സാന്നിദ്ധ്യം കൊള്ളാൻ വന്നുചേരണമെന്നും വന്നു
വെണ്ണയും പാലുമായിട്ടാനന്ദഗാനം പാടി
വന്നീടും ഭഗവാനു ഭോജ്യമായർപ്പിച്ചീടും
ഉന്നതതത്ത്വജ്ഞാന ശാസ്ത്രജ്ഞയതുപോലെ

വൈഷ്ണവം യോഗം ശക്തിമാർഗ്ഗങ്ങളിവയൊക്കെ
ധന്യയാം ഭൈരവിക്ക വേണ്ടപോലറിവുള്ളോരാ
ശ്രീരാമകൃഷ്ണൻ തന്റെ സാധനകൊണ്ടു കണ്ട
ശുദ്ധങ്ങളായ സാക്ഷാൽക്കാരങ്ങളെല്ലാം തന്നേ
വേദാന്തവിജ്ഞാനത്തേ ഭക്തി സമ്മിശ്രമാക്കി
തീക്ഷ്ണതായിക്കാണാമെന്നവർ തീർച്ചചെയ്തു
ശാസ്ത്രോക്തമത്രേയിത്ഥമുള്ളതാ മനഃസ്ഥിതി
ശാസ്ത്രജ്ഞയേവംചൊല്ലി യെന്നതിൻ മേലെയായി
ശ്രീരാമകൃഷ്ണൻ തന്റെ ചെയ്തികളഖിലവും
ഭാവാവേശവുംമററും ചിന്തിച്ചു പറഞ്ഞവർ
ലോകൈകനാഥൻ തന്റെയംശമായവതാരം
ലോകത്തിൽ കൈവരിച്ച ഭാവമാണിപ്രകാരം
ആനന്ദോന്മത്തഭാവം കാണുവാൻ മൂലമെന്നും
നിർണ്ണയംചെയ്തു ദിവ്യയോഗിനിയെന്നും കേരംപൂ
ഗൌരാംഗദേവനേവം ഭാവാവേശത്തിൽമേവി
പാരിങ്കൽ വീണ്ടുംവന്നു ചേരുമെന്നോതീ മുന്നം
ആവിധം ഭൂതലത്തേ പാവനമാക്കാനായി
ട്ടാവിർഭവിച്ചതാകാമെന്നുമാ ധന്യചൊല്ലി
ദേഹത്തിൽ നീററലുള്ള കാലമാണപ്പർവന്ന-
താകുന്ന ചികിത്സകരം ബാബുവും ചെയ്തിക്കുന്നു
എന്നിട്ടും ഭേദമില്ല ബ്രാഹ്മണിയതുകേട്ടു
ചൊന്നിതു രോഗമല്ല ദിവ്യമാം ഭക്തിഭാവ
മൊന്നുകൊണ്ടുണ്ടാകുന്ന ചന്ദനം ദേഹമാകെ
പൂശിയും ഗന്ധമുള്ള മാലകളണിഞ്ഞിട്ടും
ആശ്വാസമുണ്ടാക്കീടാ മാവിധം ചെയ്തുനോക്കി
ദിനനാലുകൊണ്ടു നീററൽ മാറിയെന്നായികേരംപൂ
ചിത്രമേ ചിത്രമീശലീലയെന്നല്ലേചൊൽവൂ
അക്കാലത്തതുപോലെ ഭക്ഷണപാനീയങ്ങ
ളെത്രയായാലും തൃപ്തിയാകാതെ വന്നുകൂടി
വേണ്ടോളം പലഹാരമുണ്ടാക്കി ശേഖരിച്ചു
കൊണ്ടൊരു മുറിക്കുള്ളിൽ പൂട്ടുക മഹാശയാ
യോഗിനിയോതിയേവമാവിധം മഥുരനും
ചെയ്യുകതന്നേചെയ്തു വേണ്ടോളം തിന്നുകൊണ്ടു

മൂന്നുനാൾ മുറിക്കുള്ളിൽ തന്നെയായ് വസിച്ചെന്നും
ആയതുകൊണ്ട് ദേവൻ ശാന്തനായെന്നും കേൾപ്പു
മററുള്ളോർ കേൾക്കുന്നേരം പുച്ഛിക്കമാത്രംചെയ്തു
വെന്നാലും ഭഗവാന്റെ രോഗങ്ങളെല്ലാംമാറി
കാര്യങ്ങളെല്ലാം നന്നായ് ചിന്തിച്ചശേഷം നല്ല
ധൈര്യമായുരചെയ്തു യോഗിനി മാതാവപ്പോൾ
ഈശന്റെയവതാരം തന്നെയീ രാമകൃഷ്ണ
നീശ്വരലീലതന്നേയദ്ദേഹം ചെയ്തീടുന്നു
ശാസ്ത്രങ്ങളുദ്ധരിച്ചു സർവ്വവും തെളിയിക്കാം
ശാസ്ത്രജ്ഞർ ചേരാനുള്ള സന്ദർഭമുണ്ടാക്കട്ടെ
ഈവണ്ണം പ്രഖ്യാപിച്ചുകേട്ടപ്പോൾ ഭഗവാനാ
ബാബുവിനോട് സർവ്വകാര്യവുമറിയിച്ചു
അദ്ദേഹമാവിധത്തിൽ വിശ്വസിച്ചില്ലതെല്ലും
പത്തവതാരമത്രേ ശാസ്ത്രങ്ങൾ പറയുന്നു
ഇദ്ദേഹമീശ്വരന്റെ കാരുണ്യം ലഭിച്ചവ-
നുത്തമ സാക്ഷാൽക്കാരം നേടിയോനെന്നും ചൊല്ലാം
പത്തവതാരമല്ലാതൊന്നുകൂടുണ്ടെന്നോതണോ
ഭക്തയാം ഭൈരവിക്ക വിശ്വാസമാരറിഞ്ഞു
സാരമില്ലാത്തമട്ടിലിങ്ങിനെ തള്ളിയപ്പോൾ
ശ്രീരാമകൃഷ്ണദേവനീവണ്ണം പറഞ്ഞത്രേ
ഭൈരവി പറയുന്നീ ദേഹത്തിൽ ലക്ഷണങ്ങൾ
ധാരാളമുണ്ട് പിന്നെയുന്മാദമതുകൊണ്ടാം
സാക്ഷാൽക്കാരങ്ങളൊക്കെയെത്തരമാണെന്നോതി
ശാസ്ത്രോക്തമാണുപോലുമായവർ ചൊല്ലുന്നേവം
ശാസ്ത്രങ്ങൾ പഠിച്ചവർ പുസ്തകക്കെട്ടുകാണാം
ശാസ്ത്രജ്ഞർ ചേരാനുള്ള സന്ദർഭമുണ്ടാക്കാനായ്
എത്രയുമാഗ്രഹിച്ചു വാഴുന്നുണ്ടീയിടത്തിൽ
ഇത്രയും ഭഗവാനാ ബാബുവിനോട് ചൊന്ന
മാത്രയിൽ കാണാം ദിവ്യയോഗിനി ഭാവാവേശ-
പൂർണ്ണയായ് നൈവേദ്യങ്ങൾ തട്ടത്തിലിട്ടുകൊണ്ട്
ഭക്തിയായ് പാട്ടുപാടി മെല്ലവേ വരുന്നെന്നും
ബാബുവിനോട് ദേവിയാഗതയാകുന്നെന്നും
ഭാവത്താലറിയിച്ചു ഭഗവാനതുനേരം

ഭൈരവി വന്നുമെല്ലെ നൈവേദ്യം സമർപ്പിച്ചു
ശ്രീരാമകൃഷ്ണനപ്പോൾ ഭൈരവിയോടു ചൊല്ലി
അമ്മയെന്നോടു ചൊന്ന കാര്യങ്ങൾ സകലതു
മിമ്മഹാൻ മധുരനേയിപ്പോൾഞാനറിയിച്ചു
പത്താവതാരമല്ലേ ശാസ്ത്രങ്ങൾ പറയുന്ന-
തെന്തുകൊണ്ടെന്നേ പിന്നെയങ്ങിനെ പറയുന്നു
സമ്മതമല്ലതൊന്നും ബാബുവിനെന്നും ചൊല്ലി-
യെന്നെല്ലാം കേട്ടനേരം യോഗിനിയരുൾചെയ്തു.
എന്തുകൊണ്ടേവം ചൊല്ലി യീശ്വരനവതാരം
സംഖ്യയില്ലാതെയുണ്ടെന്നോതുന്നു പുരാണങ്ങൾ
ശ്രീകൃഷ്ണചൈതന്യന്റെ യത്ഭുതജീവിതത്തിൻ
സാമ്യത കാണുന്നുണ്ടീ ദിവ്യന്റെ ജീവിതത്തിൽ
അദ്ദേഹം വീണ്ടും ഭുവിൽ വന്നീടുമെന്നും ചൊല്വൂ
വൈഷ്ണവഗ്രന്ഥമൊക്കെയെന്നല്ല പണ്ഡിതന്മാർ
ചേർന്നുള്ള സഭയൊന്നുചേർത്തെന്നാൽ ഞാനതൊക്കെ
എന്നകം തീർച്ചയാക്കാമെന്നുമാ മാതാവോതി
ധീരമീ പ്രഖ്യാപനം ധീരമാം വെല്ലുവിളി
സാരജ്ഞൻ ബാബുവിനേ യത്ഭുതസ്തബ്ധനാക്കി
ശ്രീരാമകൃഷ്ണൻ ദിവ്യൻ ദൈവീകചൈതന്യത്തി-
ന്നാവേശമുള്ള ഭക്തനെന്നല്ലാതെന്തുകൊണ്ടും
ഈശന്റെ യവതാരമാണെന്നു സമ്മതിക്കാ-
നാശ്ചര്യസ്തബ്ധനായ ബാബുവിനായതില്ല
എന്നാലോ രാമകൃഷ്ണൻ കുട്ടിയേപോലെതന്നേ
എന്നാലും പണ്ഡിതന്മാർ വന്നോട്ടെ കാര്യമൊക്കെ
നന്നായി കേൾക്കാമല്ലോ എന്നൊക്കെയുരചെയ്തു
ഭ്രാന്തെന്നു വന്നുകൂടെ പണ്ഡിതന്മാരു വന്നാ-
ലെന്തൊക്കെച്ചൊല്ലുമെന്ന് കേൾക്കാമെന്നാശയുണ്ടായ്
വൈഷ്ണവധർമ്മത്തിന്റെ മേധാവി ശാസ്ത്രജ്ഞാനി
വൈഷ്ണവാചരനെന്ന വിദ്വാനതുപോലെ
പണ്ഡിതഗൌരിയെന്ന സിദ്ധനും കൂട്ടകാരും
വന്നെത്താനുള്ളതൊക്കെയേർപ്പാടുചെയ്തുബാബു
അല്പനാൾക്കുള്ളിലെത്തി വൈഷ്ണവാചരനെന്ന
പ്രഖ്യാതനായ വിദ്വാൻ പണ്ഡിതന്മാരുമായി

മാന്യനാം ഗൌരിയെന്ന പണ്ഡിതനന്നുതന്നേ
വന്നെത്താൻ സാദ്ധ്യമല്ലെന്നുള്ളതുമറിവായി
വന്നവരൊക്കെച്ചേർന്നു പണ്ഡിതസദസ്സൊന്നു
നന്നായി നടത്തുവാനാരംഭിച്ചെന്നുമായി
ശ്രീരാമകൃഷ്ണൻ വന്നു ബാബുവും വന്നുചേർന്നു
യോഗിനി മാതാവേററം ധീരയായ് തന്നേ നിന്നു
ശ്രീരാമകൃഷ്ണദേവൻറാവേശം ദിവ്യഭാവം
ദൈവീകോന്മാദം പിന്നെ സാധനാസിദ്ധിയെല്ലാം
ശാസ്ത്രോക്തം വിവരിച്ചു കേൾപ്പിച്ചശേഷം ദേഹം
വീക്ഷിച്ചാൽ കാണാവുന്ന ലക്ഷണമെല്ലാം ചൊല്ലി
ഈശ്വരൻറംശമായിട്ടാവിർഭവിച്ച ദിവ്യ-
നിദ്ദേഹം മഹാഭാവസമ്പന്നനെന്നും ചൊല്ലി
അല്ലെന്നു ചൊല്ലാനാരുമുണ്ടെന്നു തോന്നുന്നില്ല
തെല്ലുമേ കൂസലില്ല ഞാനതു സ്ഥാപിച്ചീടാം
വാദിക്കാനിഷ്ടമുള്ളോർ വന്നാലും വാദിച്ചീടാം
ഈവിധം ധീരധീരം ഭൈരവി ചൊന്നതൊക്കെ
സാവധാനമായ് കേട്ടു ബാലകനെന്നപോലെ
ഓരോന്നു പറഞ്ഞുകൊണ്ടാനന്ദഭാവം പൂണ്ടു
മേവുന്നു രാമകൃഷ്ണൻ പണ്ഡിതസദസ്സിങ്കൽ
വൈഷ്ണവാചരൻ പിന്നെ മററുള്ള പണ്ഡിതന്മാ-
രെല്ലാരും കേട്ടതൊക്കെ സത്യമാണെന്നു ചൊല്ലി
ദിവ്യമാം മഹാഭാവമീവണ്ണം മുമ്പാരിലും
സമ്പൂർണ്ണഭാവമെത്തിയില്ലെന്നുതന്നേ ചൊല്ലി
വൈഷ്ണവാചരനപ്പോളല്ലാതെ വാദമൊന്നും
ഉണ്ടായില്ലത്ഭുതമാം ഭാവത്തിൽ വാണു ബാബു
കുട്ടികൾ ചൊല്ലുമ്പോലെ ഭ്രാന്തല്ലെന്നാണുകേട്ടോ
പണ്ഡിതർ പറയുന്നു എന്തൊരു സമാധാന-
മെന്നൊക്കെ ഭഗവാനും ചൊന്നുപോലന്നേദിനം
വൈഷ്ണവാചരനെന്ന പണ്ഡിതനന്നുതൊട്ടു
ഭക്തിയും വിശ്വാസവും വർദ്ധിച്ചുതന്നേ വന്നു
ശ്രീരാമകൃഷ്ണദേവനീശ്വരൻറവതാര-
മാണെന്നുതന്നേ മേലിൽ ധീരമായ് ചൊല്ലിയത്രേ
സാധനചെയ്യാൻ വേണ്ടനിർദ്ദേശം ഭഗവാനോ-
ടേതുമേ ശങ്കയെന്യേ ചോദിച്ചു വാങ്ങിച്ചീടും

വൈഷ്ണവഭക്തന്മാരേ കൂടവേ കൊണ്ടുപോക-
മവ്വണ്ണം ഭഗവാനേ വൈഷ്ണവർചേരും സഭാ-
മണ്ഡപം തന്നിലേക്കും ക്ഷണിക്കും കൊണ്ടുപോകും
അക്കൂട്ടർ കാത്തഭോജ വൈഷ്ണവസമ്പ്രദായ
മാചരിച്ചതുകൊണ്ടു സാധനാമാർഗ്ഗമൊക്കെ
എത്രയും വേഗം തെററിപ്പോകുവാനിടയാക്കാ
മെന്നൊക്കെ സംശയിച്ചു ഭഗവാൻ രാമകൃഷ്ണൻ
ഹീനമാം സമ്പ്രദായമെന്നാലുമാത്മാർത്ഥമായ്
സാധനചെയ്താലാരുമുന്നത സിദ്ധിചേരും
ധന്യമാം മാർഗ്ഗമല്ലാതൊന്നുമേ ഭഗവാനു
ചെന്നുമേളിക്കാനിഷ്ടമില്ലെന്നും പറയുന്നു
നാളുകൾ കുറേയായി പണ്ഡിതൻ സിദ്ധൻയോഗി
താന്ത്രികമാർഗ്ഗത്തിന്റെ യാചാര്യൻ ഗൌരിയെന്ന
മാന്യനും വന്നുചേർന്നുമുന്നമേ ചൊന്നപോലെ
അദ്ദേഹം മഹാത്ഭുതസിദ്ധികളുള്ള ദിവ്യ
നേതൊരു സദസ്സിലും വിജയം കൈവരിപ്പോൻ
ചെല്ലുമ്പോഴുംതന്നേ യുച്ചശബ്ദത്തിൽ ചില മന്ത്ര
ഭാഗങ്ങളുച്ചരിക്കും പിന്നീടു സഭതന്നി
ലുള്ളവരെല്ലാം തന്റെകീഴിലായ് തീരുമത്രേ
ആവിധമുള്ള മന്ത്രഭാഗത്തേയുച്ചമായി
ഗർജ്ജനം ചെയ്തുകൊണ്ടു കാളികാമന്ദിരത്തിൽ
വന്നപ്പോളെന്തുകൊണ്ടോ ശ്രീരാമകൃഷ്ണദേവൻ
ഏററവുമുച്ചമായി ഗർജ്ജനം ചെയ്തുപോലു-
മത്തരം മന്ത്രഭാഗമുച്ചരിച്ചെന്നും കേൾപ്പൂ
പിന്നെയും ഗൌരിഘോരശബ്ദത്തിലുച്ചരിച്ചു
ഒന്നുകൂടുച്ചമായിട്ടലറി രാമകൃഷ്ണൻ
ഈവണ്ണം വീണ്ടും വീണ്ടുമുണ്ടായിയെന്നാൽ ഗൌരി
ഖിന്നനായ്തന്നേ തീർന്നു രാമകൃഷ്ണന്റെ ശബ്ദം
എത്രയോമേലെയെന്നു കാൺകയാലെന്നുകേൾപ്പു.
ഇദ്ദേഹമുച്ചശബ്ദം ചെയ്യുമ്പോളെന്തോ ശക്തി-
യാവേശം വന്നുചേരും മററുള്ളോർ ബലഹീന
രായിട്ടും വന്നുകൂടു മെന്നൊക്കെ കേൾക്കുന്നുണ്ടു്
ഈവക കാര്യമൊന്നും കേൾക്കാത്ത ഭഗവാനാ
ഭാവത്തിലേവംചെയ്തതെത്രയോ മഹാശ്ചര്യം

ആളുകളും ഭീതിപൂണ്ടവന്നെത്തിനോക്കന്നേരം
ഭ്രാന്തനാം പൂജാരിയും വേറൊരു മനുഷ്യനും
താന്താനാണേറെ ശബ്ദമുള്ളവനെന്നു കാട്ടു–
ന്നെന്നുകൊണ്ടീ വിധത്തിൽ ശണ്ഠയെന്നാരറിഞ്ഞു
എന്നൊക്കെ സംസാരിച്ചു പിരിഞ്ഞു പോയിയെന്നും
പണ്ഡിതൻ ഗൌരിവേഗം രാമകൃഷ്ണൻറെ ചാരേ
എത്തീട്ടുമേവിയെന്നു മാളുകളും പറയുന്നു
ശ്രീരാമകൃഷ്ണദേവസാന്നിദ്ധ്യം ഗൌരിക്കേറെ
ഹൃദ്യമായെന്നുതന്നേ വന്നതും മഹാശ്ചര്യം
ഭക്തനാം മധുരനു ഗൌരിവന്നെന്ന കാര്യ
മൊക്കെയുമറിവായി, പണ്ഡിത സദസ്സൊന്നു
രണ്ടാമതുണ്ടാക്കുവാനേർപ്പാടു പൂർത്തിയാക്കി
എല്ലാരും വന്നുചേർന്നു വൈഷ്ണവാചരൻ മാത്ര
മല്പമായ് വൈകിവന്നു ദേവിയെ ദർശിച്ചിട്ട്
ശ്രീ രാമകൃഷ്ണപാദം സ്പർശിച്ചു നമസ്കാരം
ചെയ്യപ്പോളെന്തോ ശക്തിയുള്ളിലേക്കാവേശിച്ചു
അത്ഭുതഭാവാവേശമുണ്ടായിയതുപോലെ
ഭക്തിയിൽ സ്തോത്രമൊന്നാ മാത്രയിൽ പുതുതായി
നിർമ്മിച്ചു ഭഗവാനെ വാഴ്ത്തിസ്തുതിച്ചുവത്രേ
പണ്ഡിതരെല്ലാമപ്പോളാനന്ദ പുളകത്താൽ
ഉന്നതഭാവമാർന്നു വർത്തിച്ചുവെന്നും കേൾപ്പൂ
ഇന്നെത്ര മഹാദിനം വൈഷ്ണവാചരൻ ദിവ്യ
മാശിസ്സു വരിച്ചില്ലേ നാമൊക്കെ ധന്യരായി
വാദത്തിന്നവകാശമേതുമേ യില്ലനൂനം
നാമെല്ലാ മൊരേ തീർച്ചയെത്തിയോരെന്നു കാൺമൂ
ഇത്തരം ഗൌരിയെന്ന പണ്ഡിതർ പറഞ്ഞപ്പോ–
ളുത്തരമാരുമൊന്നും ചൊല്ലാതെയിരുന്നപോൽ
ശ്രീ രാമകൃഷ്ണദേവനന്നേരം ഗൌരിയോടു
ചോദിച്ചാനിപ്രകാര മെന്തുനീ പറയുന്നു
വൈഷ്ണവാചരനെന്നേയീശൻറെ യവതാര
മാണെന്നു കരുതുന്നുണ്ടെന്തുകൊണ്ടാരറിഞ്ഞു
ആ വാക്യംകേട്ടു ഗൌരി ഗംഭീരഭാവമാർന്നു
ദിവ്യമാമവതാരമാണെന്നേ ചൊല്ലുന്നുള്ളോ?

യാതൊരു മഹാത്ഭുതചൈതന്യം ഭൂതലത്തിൽ
കാലാനുരൂപധർമ്മസ്ഥാപനം ചെയ്യാനായി
ആവിർഭവിച്ചുകാൺമൂ ആ ദിവ്യചിദാനന്ദ
ചൈതന്യംതന്നെയാണീ ശ്രീരാമകൃഷ്ണദേവൻ''.
ഇങ്ങിനെയുരചെയ്തതാശ്ചര്യമേകിയെല്ലാ-
പണ്ഡിതവര്യന്മാർക്കുമെന്നല്ലാതെന്തുചൊല്ലാം
''ആശ്ചര്യം ഗൌരിയിപ്പോൾ വൈഷ്ണവാചാര്യനേക്കാ-
ളെത്രയും മേലേ പോയി, എന്തു കണ്ടിട്ടതെല്ലാം''
ഇത്തരമൊരുചോദ്യം ചോദിച്ചു ഭഗവാനു-
മുത്തരം ഗൌരിയോതി എന്നുടെ ഹൃദയത്തിൽ
അങ്ങിനെ കാണുന്നുണ്ട്, ശാസ്ത്രങ്ങൾ തുണയുണ്ട്
വാദിക്കാനാരെന്നാലുമുണ്ടെങ്കിൽ വാദമെല്ലാം
ഖണ്ഡിക്കാൻ ഞാനൊരുക്കമാണെന്നു പറയുന്നു
പണ്ഡിത സദസ്സൊക്കെ യീവിധമാണുപോലും
നിർണ്ണയം ചെയ്തതെന്നു വന്നതു മഹാശ്ചര്യം
ഭ്രാന്തനെന്നുള്ളതിപ്പോൾ ഈശന്റെയവതാര
മന്തരമില്ലതൊക്കെ ശാസ്ത്രങ്ങൾ സമ്മതിപ്പൂ.
യോഗിനിമാതാവിന്റെ വൈഭവം മഹാശ്ചര്യ-
മാദ വ്യയാഗമിക്കയാലിത്ഥമായിത്തീർന്നു.
ശ്രീരാമകൃഷ്ണൻ തന്ത്രസാധനചെയ്യാനുള്ള
കാലമായെന്നു വന്നു ദൈവിക നിയോഗത്താൽ.
സാധനയെല്ലാ മിത്രകാലവും മഹാത്ഭുത
ശക്തികൾ തന്നേ ചെയ്യിച്ചെന്നുനാമറിയുന്നു.
മർത്ത്യന്മാർക്കൊക്കെത്തന്നേ ദൃഷ്ടാന്തമാകാനുള്ള
മൂർത്തിയായ് ജീവിക്കേണ്ട ജീവിതമിനിമേലിൽ
മർത്ത്യരാം ഗുരുക്കന്മാരുള്ളതായ്ത്തീർന്നു ലീല
ചെയ്യണമെന്നുള്ളതാം കാലമായെന്നു കാൺമൂ.
ദൈവീക നിയോഗത്താൽ ദേവിതന്നംശമെന്നും
ദിവ്യനാം വിഷ്ണുവിന്റെ ദൈവീകമൂർത്തിയെന്നും
ശംഭുവിൻ ജ്ഞാനജ്യോതിസ്സാരവശംകൊണ്ടുതന്നേ
സംഭവിച്ചുള്ള ദിവ്യ മർത്ത്യനാണെന്നും കണ്ട
സമ്പൂർണ്ണതത്വത്തിന്റെ മൂർത്തിമത്തായ ഭാവം
സമ്പൂർണ്ണ ശിക്ഷണത്തിൽ വർത്തിക്കതന്നെവേണം
ദൈവികശക്തിവൃന്ദം ശിക്ഷണംചെയ്തുപിന്നെ
ദേവിയുമതുപോലെ ശിക്ഷണംചെയ്തുവല്ലോ
എപ്പോഴും ദേവിതന്നേ വേണ്ടതു ചെയ്തീടുന്നു-
വെന്നാലും മർത്ത്യന്മാർക്ക മാതൃക കാണിക്കാനായ്

ധന്യരാം മാനുഷന്മാരാചാര്യരായിവന്നു.
നൂതനധർമ്മത്തിന്റെ യാരംഭമെന്നപോലെ
വൈദികധർമ്മത്തിന്റെ യുദ്ധാരമായും നവ്യ –
ധാർമ്മികവളർച്ചയ്ക്കു വേണ്ടതാമടിസ്ഥാനം
സ്ത്രീകൾക്കുമാദ്ധ്യാത്മിക മുന്നതമണ്ഡലത്തിൽ
സ്വാതന്ത്ര്യം പണ്ടേപ്പോലെയുണ്ടെന്നു സംസ്ഥാപിച്ചു.
യോഗിനിമാതാവായ ഭൈരവിതന്നേയിന്നു
നൂതനയുഗത്തിലേ ദിവ്യാവതാരത്തിന്റെ
ആദ്യത്തേ മാനുഷീകഗുരുവായ്ത്തീർന്നു ചിത്രം
ധന്യമാമാദർശങ്ങൾ മന്നിട വാസികൾക്കി –
ന്നൊന്നുപോൽ കാണിക്കേണമായതുകൊണ്ടുമേലിൽ
ഉന്നതമായ ധർമ്മസ്ഥാപനംതന്നേ വേണ –
മെന്നതുകൊണ്ടുപിന്നെ ധന്യരായ് വന്നുചേർന്നു
മാന്യരാം ഗുരുഭൂതരുണ്ടെന്നു കാണാം മേലിൽ
കാമിനീ കാഞ്ചനത്തിൻ ത്യാഗമാണദ്ദേഹത്തിൻ
ധാർമ്മികമൗലികമാം തത്വമെന്നിരിക്കമ്പോൾ
ധർമ്മത്തേയുദ്ധരിക്കാനുള്ളതാം ജീവിതത്തി –
ലംബികമാർഗ്ഗമെല്ലാം കാണിക്കുന്നെന്നാകിലും
മാനുഷരീത്യ വേണം മാനുഷഗുരുവിന്റെ
ശിക്ഷണം മനുഷ്യർക്കു തീർച്ചയായ് വേണമെന്നു
ഉത്തമദൃഷ്ടാന്തത്തെ കാണിക്കാൻ മാത്രമാകാം
യോഗിനി മാതാവിന്റെ യാചാര്യസ്ഥാനമൊക്കെ.
താന്ത്രികസമ്പ്രദായം മന്ത്രങ്ങൾ ചൊല്ലിക്കൊണ്ടു
മന്ത്രസാധനചെയ്ക മന്ത്രമൂർത്തിയാമിഷ്ട -
ദേവന്റെ ധ്യാനം ചെയ്കയിങ്ങിനെയാരംഭിപ്പു.
ഗൂഢമാമനുഷ്ഠാന പദ്ധതിയുണ്ടതൊക്കെ
കേട്ടുകൂടാതെയെല്ലാമത്ത്യന്തമനുഷ്ഠിക്കാൻ
സാദ്ധ്യമല്ലാത്തതാകാമെങ്കിലുമവയെല്ലാം
ശാസ്ത്രോക്തമനുഷ്ഠിച്ചാൽ സിദ്ധികൾ നൽകീടുന്നു.
യോഗമാർഗ്ഗങ്ങളൊക്കെ താന്ത്രികമെന്നുതന്നേ
ചൊല്ലുണമതിദിവ്യ മത്ഭുതശക്തിയൊന്നു
ദേഹത്തിൽ മൂലാധാരചക്രത്തിൻ ത്രികോണത്തിൽ
നാലിതളുള്ള ദിവ്യപത്മത്തിൽ നൂലുപോലെ

ചുററായിച്ചുരുളായി വർത്തിക്കുന്നുണ്ടുപോലും
ആശക്തിയുണരുവാൻ പ്രാണന്റെ നിയന്ത്രണം
പ്രാണനേ നിയോഗിച്ചു മർദ്ദിച്ചുമുണർത്തുക
ഈവിധമഭ്യാസമുണ്ടായതുചെയ്താൽ ദിവ്യ -
കുണ്ഡലീശക്തി സർവ്വദിവ്യതാനികേതനം
മേല്പോട്ടുതള്ളിക്കേറി സുഷുമ്നാ നാഡിമാർഗ്ഗം
ആധാരചക്രം ഭേദിച്ചെത്തീടും ബ്രഹ്മരന്ധ്രം
അന്നേരം ചിദാനന്ദ പീയൂഷധാരയുണ്ടാ -
മാനന്ദാനുഭവമാമെന്നും പറയുന്നു
ദേവിതൻ വൈഭവത്താലാദിത്യമണ്ഡലാഖ്യ
മീരന്ധ്രമതും ഭേദിച്ചെത്തീടും ബ്രഹ്മധാമം.
ഗൂഢമാം സമ്പ്രദായം മത്സ്യമാംസങ്ങൾ മദ്യ
മൈഥുനം മുദ്രയോടുമുള്ളതാണെന്നു ചൊൽവൂ.
ആവിധമുള്ള തന്ത്രസാധന നിന്ദ്യമെന്നു
കാണുന്നീയാധുനിക ലോകത്തിലെന്നും ചൊല്ലാം
ആകയാൽ മഹേശ്വരി യാദ്യമേ ഭഗവാനേ
ദൈവീകഭാവമുള്ള മാതൃഭാവത്തിലംബാ -
ധ്യാനവുമാരാധനാ ഭാവന സാധനാദി
ദിവ്യമാമുപാസനാമാർഗ്ഗവും പഠിപ്പിച്ചു
ഇന്നുള്ളോരിതല്ലാതെ പൂർവ്വീക തന്ത്രശാസ്ത്രം
നന്നെന്നു വിചാരിച്ചു സാധനചെയ്യുന്നാകിൽ
നിർവ്വാണദായകങ്ങളാണവയെന്നാൽക്കൂടി
നിർവ്വാദമധഃപ്പതിച്ചീടുമെന്നറിഞ്ഞാലും
മോക്ഷേതയമാർഗ്ഗം ശുദ്ധമാക്കീടാനൂഴിയിങ്കൽ
ശക്തിതന്നംശമാം ശ്രീരാമകൃഷ്ണദേവൻ
ശക്തിയേയാരാധിച്ചും ശക്തിതൻ നിയോഗത്തിൽ
ഭക്തിയിൽക്കൂടി ജ്ഞാനലക്ഷ്യത്തിലെത്താനുള്ള
ഉത്തമസമ്പ്രദായം കാണിച്ചും ചിദാനന്ദ
ചൈതന്യസ്വരൂപിണിയാകിയ ജഗന്മാതാ -
ഭാവത്തിൽ മുഴുകിയും ജീവിച്ചുകാണിക്കുന്നു
എന്നാലും മുന്നേപ്പോലെ താന്ത്രികമാർഗ്ഗമെല്ലാം
നന്നായിട്ടനുഷ്ഠിച്ചു ലക്ഷ്യമെന്തെന്നുനോക്കാൻ
ചിന്മയി ജഗദംബയാജ്ഞാപിച്ചതുകൊണ്ടു
ഭൈരവി ചൊന്നപോലെ സർവ്വവുമനുഷ്ഠിച്ചു.

ദിവ്യമാം പഞ്ചവടിതന്നിലും വടക്കുള്ള
കൂവളവൃക്ഷത്തിൻെറയേററവും ചുവട്ടിലും
സാധനചെയ്യാനുള്ള സാധനസാമഗ്രികൾ
വേണ്ടോളം ശേഖരിച്ചു ഭൈരവിതന്നെയപ്പോൾ
താന്ത്രികസമ്പ്രദായം നാലോടൊരാറുപത്തു
മുണ്ടെന്നു തന്ത്രശാസ്ത്രം പ്രഖ്യാപിച്ചീടുന്നുണ്ടു്.
ആയവയെല്ലാമേററം ശ്രദ്ധിച്ചും നിഷ്ഠയോടു -
മഭ്യാസം ചെയ്യാനുള്ള മാർഗ്ഗങ്ങൾ സകലതും
യോഗീന്ദ്രമാതാവന്നു നിർദ്ദേശം നൽകിയത്രേ.
അത്ഭുതദേവീഭാവത്തന്മയൻ ദേവീമൂർത്തി
യെപ്പോഴും കണ്ടുകൊണ്ടു മേവുന്നോൻ ചിദാനന്ദ
ചിൽപ്രഭാമണ്ഡലത്തിൽ വിദ്യുൽപ്രഭാവമായി
ദേവിയെയനുഭൂതിനേടിയോൻ മഹാനന്ദ
ദായകസമാധിയിൽ നിത്യവും മേവീടുന്നോൻ
താന്ത്രികസമ്പ്രദായ സാധനയെല്ലാംതന്നേ
എത്രയും വേഗം ചെയ്തു സിദ്ധികളെത്തിച്ചേർന്നു
അത്ഭുതൈശ്വര്യസിദ്ധികളുണ്ടായെന്നാ -
ലത്തരമൊന്നും കാമ്യമല്ലെന്നുതന്നേ ദേവി
ഉത്തമഭക്തിമാർഗ്ഗ ദായകനോടു ചൊല്ലി.
ഭാവിയിൽ വരാനുള്ള ഭക്തരും ശിഷ്യന്മാരും
ഭാവിയിൽ നടക്കേണ്ട കാര്യങ്ങളൊക്കെത്തന്നേ
താന്ത്രികസമ്പ്രദായ സാധന ചെയ്യുംകാലം
ചിന്മയി ജഗദംബ ദർശനം നൽകിയത്രേ
ഇങ്ങിനെ തന്ത്രമാർഗ്ഗ സാധനയെല്ലാം ചെയ്തു
ദൈവിക ലക്ഷ്യമെത്തിയെന്നല്ല വിഭിന്നമാം
സാധനയെല്ലാംതന്നെ യുന്നതചിദ്രൂപ
വിദ്യുൽസ്വരൂപമുള്ള ദേവിയിലെത്തിച്ചേരാൻ
മാർഗ്ഗമാണെന്നും ദിവ്യഭാവത്തിൽ ജഗന്മാതൃ
പൂജയുമുപാസനാ ധ്യാനങ്ങൾ മാത്രമാണീ
കാലത്തിനൊത്തമാർഗ്ഗമെന്നുമാ മഹാദിവ്യൻ
കാലാനുരൂപമുള്ള മാതൃക കാണിക്കാനായ്
ലീലചെയ്യുന്നദേവീ സ്ഥൂലരൂപത്തിലുള്ളോൻ
ലോകൈകമാർഗ്ഗമായി നിർദ്ദേശം ചെയ്യുന്നതായ്
കാണുന്നു സർവ്വേശ്വരലീലയീവണ്ണം കാൺമൂ.

ശ്രീരാമകൃഷ്ണദേവൻ ദേവിയേ യാരാധിച്ച
രീതിയീ കാലമാററംകൊണ്ടുള്ളതല്ല ഓനം.
അദ്ദേഹം സമാധിസ്ഥനെപ്പോഴും മഹാത്ഭുത
ചിദ്രസ സാഗരത്തിൽ മുങ്ങുവോൻ തന്നെയല്ലേ
സത്താമാത്രാത്മകതത്ത്വത്തെ ബ്രഹ്മമെന്നും
നിത്യമാം ചിദാനന്ദസാക്ഷാൽ ബ്രഹ്മരൂപി-
യാണെന്നുമദ്വിതീയ തത്ത്വമീ രണ്ടുംചേർന്ന
വൈദ്യുത ദിവ്യദിവ്യമണ്ഡലമാകുന്നെന്നും
വിദ്വാന്മാരറിയുന്നു, വേദാന്തമരുളുന്നു.
ആദ്യന്തമില്ലാതുള്ള വൈദ്യുതമണ്ഡലത്തിൽ
വിദ്യുൽപ്ലവകളാകും വീചികളുത്ഭവിച്ച്
വിദ്യുൽവിലാസപൂർണ്ണമാകുന്ന സദാനന്ദ-
സാഗരമദ്വിതീയ തത്ത്വമാണതുന്നതം.
വിദ്യുൽപ്ലവകൾ വീണ്ടും സാഗരാന്തർലീനമാ-
യുത്ഭവിച്ചീടും വീണ്ടുമീവണ്ണമനാദിയായ്
ചിൽപദ നിലനിൽപുണ്ടെന്നാലുമുള്ളിലുള്ളിൽ
നിശ്ചലചിദാനന്ദതത്ത്വമായാത്മഭാവം
വർത്തിക്കുന്നായതത്രേ ബ്രഹ്മമെന്നറിഞ്ഞാലും.
അത്രയുമല്ല പൂർണ്ണമദ്വയമനാദ്യന്ത
മാശ്ചര്യമപ്രമേയമായതിൻ മേലേയായും
സർവ്വമായ് സാർവ്വാതീതമായിട്ടും നിലനില്പൂ..
ബ്രഹ്മവും ബ്രഹ്മരൂപചിന്മയി ജഗദംബ
യെന്നതുമൊന്നുതന്നേ യെന്നുനാമറിയുന്നു.
ഇത്തരം ദേവീഭാവമുത്തമലക്ഷ്യമത്രേ
ഭക്തിയും വിജ്ഞാനവുമൈക്യമായ് തീരാനുള്ള
മുക്തിതൻ നികേതനമാണെന്നുമറിയണം.
ഈവിധമുള്ളദേവീഭാവനതന്നേയെന്നും
ജീവിതലക്ഷ്യമെന്നുമായതു ദിവ്യഭാവ
സാധനകൊണ്ടുതന്നേ പ്രാപിക്കാനുള്ളതെന്നും
ശ്രീരാമകൃഷ്ണലീലാ നാടകം കാണിക്കുന്നു.

— XX —

# സാധകന്മാർ.

## അദ്ധ്യായം – 9

സർവ്വേശലീലാരംഗം സന്ദർശിച്ചീടാനായി
സർവ്വമാർഗ്ഗത്തിലുമുള്ള സാധകന്മാരുമന്ന്
വന്നുകൊണ്ടിരുന്നെന്നുമേതേതുമാർഗ്ഗമാണ്
ശ്രീരാമകൃഷ്ണദേവൻ സാധന ചെയ്യുന്നതാ –
മാർഗ്ഗക്കാർ സാധകന്മാർ സിദ്ധരുമതുപോലെ
ഭക്തരുമദ്ദേഹത്തെ ദർശിക്കാൻ വന്നുവെന്നും
അത്ഭുതം തന്നെ ചൊല്ലാം ദിവ്യനാമദ്ദേഹത്തിൻ
സന്നിധി ദിവ്യമേളാ രംഗമായ് തന്നെ തീർന്നു.
താന്ത്രിക സാധകന്മാർ സിദ്ധരുമതുപോലെ
വൈഷ്ണവമാർഗ്ഗത്തിലെ സാധക സിദ്ധന്മാരും
ഭാവിയിലദ്വൈതത്തെ സന്യാസമഹാവ്രതം
സംവരിച്ചതീദിവ്യ സാധനാസമാധികൾ
അത്ഭുതനിർവ്വികല്പ സമാധിയെന്നീവണ്ണം
സാക്ഷാൽക്കരിച്ചകാലത്തത്തരം മഹാദിവ്യ
സന്ന്യാസിമാരുംവന്നു, പിന്നെയും ക്രിസ്തുധർമ്മ
മതുപോലിസ്ലാംധർമ്മമെന്നിവയഭ്യസിച്ച
കാലത്തു കേൾവികേട്ട ക്രിസ്തുവിൻ ഭക്തന്മാരും
മുസ്ലീമാൻ ഭക്തന്മാരുമൊക്കെയും വന്നിരുന്നു
ചിത്രമേ ചിത്രമീശൻ ലീലകൾ ചെയ്യുന്നപ്പോൾ
ഭക്തരും ലീലാഭാഗഭാക്കുകളാകുന്നുണ്ട്.
ആയവർ ഭഗവാന്റെ ശിഷ്യരും ഭക്തന്മാരു –
മാകുന്നതായും പിന്നെ കാണുന്നുവെന്നും ചൊല്ലാം.
വൈഷ്ണവാചാരനെന്ന ഭക്തനേ നാമറിഞ്ഞു,
വിഷ്ണുവിൻ ഭക്തനന്നു വൈഷ്ണവധർമ്മത്തിലേ
മാർഗ്ഗങ്ങളായ 'ശാന്തം ദാസ്യവും സഖ്യമാദി
ഭിന്നിതസമ്പ്രദായ സാധന ചെയ്യുംകാലം
ദർശനം നേടിയെന്നും പിന്നീടു ഭക്തനായി
ശിഷ്യനുമായിത്തീർന്നുവെന്നതും കേൾക്കാനുണ്ട്
താന്ത്രികമാർഗ്ഗത്തിലേയത്ഭുതസിദ്ധനായ
ഗൌരിയേയതുപോലെ ദർശിച്ചു കഥകേട്ടു.

അദ്ദേഹം മഹാത്ഭുതഭാവത്തിൽ രാമകൃഷ്ണ -
നത്ഭുത ചൈതന്യത്തിന്നാവിർഭാവമാണെന്നും
വാദമുള്ളവരോട് വാദിക്കാൻ തയ്യാറെന്നു -
മോതിയതൊക്കെമുന്നേ ചൊന്നതിൻ പിൽക്കാലത്തിൽ
ഏഴെട്ടുകൊല്ലക്കാല ശേഷമായ് വീടും നാടും
സർവ്വവും പരിത്യാഗം ചെയ്താത്മസമർപ്പണം
ശ്രീ രാമകൃഷ്ണ പാദപത്മത്തിൽ ചെയ്തുവെന്നും
ലോകൈകനാഥ തൻെറ ദിവ്യമാം മന്ദിരത്തിൽ
വാസവുമുറപ്പിച്ചു ശിഷ്യനായെന്നും കേൾപ്പൂ.
ഗാർഹസ്ഥ്യബന്ധമുള്ളോരപ്പോഴും ക്ലേശമേകി -
യാതയാലെന്നെന്നേക്കു മാശിസ്സമഭ്യർത്ഥിച്ചു
നിർവ്വാണപദമെത്താൻ സാധനചെയ്യാൻപോയി.
പിന്നീടും ദിവ്യനായ പണ്ഡിതൻ സിദ്ധിയുള്ളോൻ
പത്മലോചനനെന്ന വിദ്വാനും ഭഗവാനേ
ദർശനംചെയ്തു ദിവ്യമാശിസ്സു വരിച്ചെന്നും
ശിഷ്യനായ് തീർന്നുവെന്നു മീശൻെറയവതാരം
തന്നെയീ രാമകൃഷ്ണനെന്നുള്ള വിളംബരം
പണ്ഡിതർ ചെയ്തുവെന്നും ശ്രീ രാമകൃഷ്ണദേവൻ
മുക്തിവിഘ്നങ്ങളായ സിദ്ധികളില്ലാതാക്കി
മുക്തിമാർഗ്ഗത്തിലേക്കുള്ളീശ്വര സാക്ഷാൽക്കാര
മെത്തിക്കമുപദേശം നൽകിനാനെന്നും കേൾപ്പൂ
യോഗിനി മാതാവിൻെറ യാദ്യത്തേ ശിഷ്യരായ
ചന്ദ്രനും ഗിരിജനും ശ്രീരാമകൃഷ്ണദേവ
ദർശനം സാധിപ്പാനായ് ദക്ഷിണേശ്വരദേവീ -
സന്നിധിതന്നിൽ വന്നതായിട്ടും ചൊല്ലിക്കേൾപ്പൂ
എണ്ണമില്ലാത്ത ദേവീഭക്തന്മാർ താന്ത്രികന്മാർ
വന്നുകൊണ്ടിരുന്നന്നു ദർശനം നേടാനായി
ഉത്തമഭക്തനായ രാജശ്രീ മധുരൻെറ
സ്വത്തുകൾ സൽക്കാര്യങ്ങൾക്കുള്ളതുതന്നേ നൂനം
എന്നാലും നൂതനമായന്നദാനത്തിൽ കൂടി
ധന്യരാമാരാധന ചെയ്യിക്കാനെന്നുതോന്നാം
ജാതിധർമ്മങ്ങൾക്കൊക്കെ മേലത്തേ ധർമ്മമായ
ശാക്തേയധർമ്മഭക്തവൃന്ദങ്ങൾക്കൊക്കെയായി

മൃഷ്ടാന്നഭോജനത്തിനാവശ്യമുള്ളതെല്ലാം
വസ്ത്രങ്ങളും കമണ്ഡലുപാത്രങ്ങളും മദ്യമെന്നായ്
വേണ്ടതു സകലതും നൽകുന്ന സേവചെയ്തു
സാധനയനുഷ്ഠിക്കാനേർപ്പാടും ചെയ്തിതത്രേ
ശക്തേയരെന്നാൽ തന്ത്രമാർഗ്ഗത്തിൽ മന്ത്രദീക്ഷ
യുള്ളവരെന്നേയുള്ളു, ഏതുജാതിയുമാകാം
ഭക്തന്മാർ വന്നുചേർന്നു ബാബുവിൻ ഭണ്ഡാരത്തി-
ലെത്രയോ സാധനങ്ങളും സംഭരിച്ചതു സർവ്വം
ഇഷ്ടംപോൽ നൽകീടുവാൻ ശ്രീരാമകൃഷ്ണനോടു
മർത്ഥിച്ചു മഹാ ധന്യനായീടും മധുരനും
ദിവ്യമാ മാനന്ദത്തിൻ മേളനമനുണ്ടായി
ദേവിതൻ മന്ദിരത്തിലെന്നായിക്കേൾക്കുന്നുണ്ട്
പഞ്ചാബി നാരായണശാസ്ത്രി യെന്നൊരു മാന്യൻ
ദർശനമാറും മററു ശാസ്ത്രങ്ങളെല്ലാം തന്നേ
നല്ലപോൽ പഠിച്ചവൻ പൂർവ്വംബങ്കാളിൽവെച്ചു
ദിവ്യനാം ഭഗവാന്റെ ചെയ്തികളെല്ലാംകേട്ടു
ദർശനംചെയ്യാൻവന്നു ശിഷ്യത്വം നേടിയെന്നും
ശ്രീ രാമകൃഷ്ണനോടു സന്യാസം വരിച്ചെന്നും
സാധനചെയ്യാനായി പോയെന്നും കേൾക്കുന്നുണ്ട്
ശ്രീരാമഭക്തരായ സാധുക്കളെതുപോലെ
ശ്രീ രാമഭക്തന്മാരും വന്നുകൊണ്ടിരുന്നപോൽ
യാതൊരു തത്വം ഭൂവിൽ മാനുഷഭാവംപൂണ്ടു
രാമനായവതാരം ചെയ്തുവോ അതേ തത്വം
സമ്പൂർണ്ണസർവ്വൈശ്വര്യഭാവത്തേ കൈവരിച്ചു
ശ്രീകൃഷ്ണനായി വീണ്ടുമുർവ്വിയിലവതാരം
ചെയ്യുന്നു പുരാണങ്ങളും ചൊല്ലുന്നുണ്ടതേ തത്വം
ശ്രീ രാമകൃഷ്ണനായി വർത്തിച്ചീടുന്നുവെന്നു
അത്ഭുത ഭാവാവേശമോടൊരുനാളിൽ ദേവ
നുത്തമപുമാനായ നരേന്ദ്രൻ തന്നോടോതി
എന്നുനാമിനിമേലിൽ കേൾക്കവാൻ പോകുന്നുണ്ടു
മന്നവൻ രാമചന്ദ്രൻ തന്നെയീ രാമകൃഷ്ണൻ
ശ്രീ രാമ ഭക്തന്മാർക്കുള്ളാരാമകേന്ദ്രംതന്നേ
ശ്രീ രാമൻ കാലംപോലെ കോലത്തേ കൈവരിച്ചു
ലീലകൾ ചെയ്യുന്നെന്നതാരുമേയറിഞ്ഞില്ല

എന്നാലുമേതോ ശക്തി ഭക്തരേയാകർഷിച്ചു
ധന്യമേ ധന്യം ഭക്തവൃന്ദങ്ങളെല്ലാംതന്നേ
വിഷ്ണുവിൻ നിയോഗമുണ്ടദ്ദേഹമവതാരം
ചെയ്യുവാൻ പോകുന്നെന്നു മതിനാൽ വൈഷ്ണവന്മാർ
ദർശനംചെയ്യുവാനുമാനന്ദം കൊള്ളുവാനും
വന്നുകൊണ്ടിരിക്കുന്നുണ്ടാവിധം ശൈവന്മാരും
ചിൽപദമതിദിവ്യമത്ഭുത ചിദാനന്ദ
വൈദ്യുതമണ്ഡലത്തിന്നംശമായുണ്ടായെന്നു
ശ്രീ രാമകൃഷ്ണൻതന്നേ ചൊല്ലുന്നുമുണ്ടുപിന്നെ
ലോകൈകനാഥനായ വിഷ്ണുവും സവികാര
ബ്രഹ്മവുമൊന്നുതന്നെയെന്നു നാമറിയുന്നു.
ആയതുതന്നേ ദിവ്യദേവിയെന്നുള്ള തത്വ
മദ്വൈതഭാവമാർന്നു വർത്തിക്കും ജഗദംബാ
നാമരൂപങ്ങളുള്ള സർവ്വവുമതിൽനിന്നു
സംഭവിച്ചിരിക്കുന്നെന്നുള്ളതും സത്യംതന്നേ
രാമനുമതുപോലെ കൃഷ്ണനും വിഷ്ണുവത്രേ
വിഷ്ണുവിൻ വൈഭവങ്ങളീവണ്ണം കാണുമതെല്ലാം
രാമകൃഷ്ണാദി നാനാമൂർത്തികളേതുദിവ്യ
ധാമത്തിൽനിന്നുവന്നോ ആയതു ജഗദംബാ
അംബികാഭാവത്തിന്റെ മൂർത്തിമത്തായ രൂപം
വൈഷ്ണവരാരാധിക്കും ശ്രീരാമനതുപോലെ
കൃഷ്ണനുമെല്ലാമൊന്നായ് വർത്തിക്കും ദിവ്യരൂപം
സർവ്വാകർഷണകേന്ദ്രമായ് തന്നേ തീർന്നു
ദിവ്യനാമൊരു സാധുവന്നൊരുനാളിൽ വന്നു
പുസ്തകം പൂജചെയ്യും പിന്നീടു വായിച്ചീടും
എപ്പോഴുമിതല്ലാതെ സാധനയൊന്നുമില്ല
ചില്പുമാൻ രാമകൃഷ്ണനീവകയെല്ലാം തന്റെ
ശ്രദ്ധയിൽ വന്നനേരമീവണ്ണമാരാഞ്ഞത്രേ
എന്തുകൊണ്ടിതേവിധം പുസ്തകപൂജചെയ്‌വൂ
എന്തിതിലുള്ളതെന്നു കാണട്ടെയെന്നുചൊല്ലി
രാമനാമത്താൽഗ്രന്ഥം സമ്പൂർണ്ണംനിറച്ചതു
പൂജിക്കും വായിച്ചീടുമാനന്ദംകൊള്ളുംപിന്നെ
യാതൊന്നു ബ്രഹ്മാണ്ഡങ്ങൾ സൃഷ്ടിച്ചു സംരക്ഷിച്ചു
സംഹാരം ചെയ്യുന്നതാമീശ്വരനെന്നു ചൊൽവൂ

ആയതു താരകമാം ബ്രഹ്മമാണതുതന്നേ
യീ രാമനാമമെന്നദ്ദേഹം പറഞ്ഞീടും
ഇത്തരം ദിവ്യന്മാരാലാസ്ഥലമക്കാലത്തു
നിത്യവും പരിശുദ്ധമാക്കുവാനിടയായി
ശ്രീ കൃഷ്ണകിശോരനും ജയനാരായണാഖ്യ
നാകിയ ഭക്തോത്തമൻ ഗോവിന്ദഗോപാലന്മാർ
എന്നിവർ മഹാഭക്തർ ശ്രീരാമകൃഷ്ണശിഷ്യ
രാണെന്നും കേൾക്കുന്നുണ്ടു പിന്നെയുമെത്രയെത്ര
ഉന്നതഭക്തരന്നു വന്നുകൊണ്ടിരുന്നെന്നു
ചൊല്ലുവാനാവതില്ല ദൈവീകലീലതന്നേ.
ദേവേന്ദ്രനാഥടാഗോർ ദിവ്യനാം ഭഗവൻദാസ്
ആര്യന്മാർ സമാജത്തിൻ സ്ഥാപകൻ ദയാനന്ദ
സ്വാമികളീവിധത്തിലുള്ളവർ പേരുകേട്ട
ആര്യന്മാർ ധർമ്മത്തെയുദ്ധരിച്ചീടാൻ യത്നം
ചെയ്തവർ ദർശനത്തെ കാംക്ഷിച്ചു ഭഗവാനും
ചെന്നവർ ദർശനത്തെ സാധിച്ചുവെന്നും ബാബു
അന്നതിനേർപ്പാടെല്ലാം ചെയ്തെന്നും കേൾക്കുന്നുണ്ട്
അന്നദാനത്തിനുള്ള മാഹാത്മ്യംകൊണ്ടുവീണ്ടും
കന്നപോലന്നംകൂട്ടി യജ്ഞമൊന്നുണ്ടായതേ
ശ്രീരാമകൃഷ്ണനേവം ചെയ്യുവാൻ പ്രേരിപ്പിച്ചു
ശ്രീമാനാം മധുരനാമവുണ്ണി ചെയ്യാനുള്ള
സൌകര്യമെല്ലാം ചെയ്തു കൃസ്ത്വബ്ദമായിരത്തി
യെണ്ണൂററിയറുപത്തിമൂന്നാകും കൊല്ലം, നല്ല
ദൈവീകസന്ദർഭത്തിൽ സർവ്വർക്കുമന്നദാനം
ചെയ്യെന്നു ചൊല്ലിടുന്ന ദാനങ്ങളതുപോലെ
പട്ടുകൊണ്ടുള്ളവസ്ത്രം സ്വർണ്ണവും രജതവും
സാൽവകം പലവിധസാധനമെല്ലാമായി
എത്രയോ മഹത്തായ യജ്ഞമൊന്നുണ്ടായെന്നു
മാത്രമല്ല ദിവ്യഗാനങ്ങളും കീർത്തനങ്ങ
ളീവണ്ണം ദൈവീകമാം കാര്യങ്ങളുണ്ടായെന്നും
തന്മയമായി ഭക്തിഗാനങ്ങൾ ചെയ്യുവോർക്കു
നിർമ്മലഭഗവാന്റെ ഭാവാവേശത്തെക്കണ്ടു
സമ്മാനദാനം ചെയ്‌വാൻ നിശ്ചയം ചെയ്തുവെന്നും

സമ്മാനമതേവിധം ബംബുവുമേകിയെന്നും
ചൊല്ലൊങ്ങും കാളീക്ഷേത്രസന്നിധിയിതേവിധം
ദൈവീകലീലാരംഗമയെന്നും കേരംക്കുന്നുണ്ട്
അക്കാലത്തെത്തിച്ചേർന്ന ഭക്തരിലൊരാരം രാമ-
വിഗ്രഹംവെച്ചു പൂജചെയ്‌വവൻ മഹാധന്യൻ
രാമലാ"ലെന്നു രാമചന്ദ്രനേ വിളിപ്പവൻ
സാധുവേഷത്തിൽ ജടാധാരിയായ് വസിപ്പവൻ
ശ്രീരാമകൃഷ്ണൻ തന്റെ സാമീപ്യ സഹവാസം
മാമോദമോടുചേർന്നു മാത്രമോ രാമകൃഷ്ണൻ
വാത്സല്യരോ പഭക്തി സാധനയഭ്യസിച്ച-
തദ്ദേഹത്തോടുതന്നെയായണെന്നും പറയുന്നു.
സർവ്വേശലീലയല്ലേ സർവ്വവും മഹാത്ഭുത
മൂർത്തിയിൽ സംഭവിപ്പാനേററവും വിഷമങ്ങ-
ളുള്ളവതന്നേയെന്നു സംഭവിച്ചെന്നുകാണാം
ദിവ്യനാം ജടാധാരി രാമലാൽ വിഗ്രഹത്തെ
ദിവ്യരാം ചൈതന്യത്തിൻ മൂർത്തിയായ് തന്നേ കണ്ടു
വിഗ്രഹമെന്നബോധമില്ലാതെ ചിദാനന്ദ
വിഗ്രഹമായ ബാലദർശനം തന്നേയുണ്ടായ്
ലീലകളനുപോലെ ബാലകൻ ചെയ്തുമേവി
ലീലാലോലുപനല്ല സർവ്വേശനതുകൊണ്ടു
സർവ്വവും സാധിക്കുന്നുവെന്നു നാമറിയണം.
സാദ്ധ്യമല്ലാത്തതൊന്നുമീശ്വരന്നില്ല നൂന
മദ്ദേഹം കാരണാദി കാര്യങ്ങൾക്കതീതനാം
ദിവ്യനാ സാധു രാമചന്ദ്രനേ വിഗ്രഹത്തിൽ
സ്വാസ്ഥനായ് കണ്ടുമേവം സേവകൾ ചെയ്തു, പിന്നെ
വിസ്തരിച്ചുള്ള പൂജചെയ്തീടും ലീലകാണും
ബാലകൻ വികൃതികൾ വേണ്ടോളം കാണിച്ചീടും
സാധുവാം ജടാധാരിയീവണ്ണം ദിവ്യഭാവ
സിദ്ധികളുള്ള ദിവ്യ നേററവും ധന്യധന്യൻ
ശ്രീരാമകൃഷ്ണലീലാനാടക രംഗരാക്കായ്
ഏതാനുംകാലം ദേവീമന്ദിരം തന്നിൽമേവി
ശ്രീരാമകൃഷ്ണദേവൻ വാത്സല്യരാപഭക്തി
സാധനയെല്ലാം സാധുശിക്ഷണാലഭ്യസിച്ചു

ശ്രീരാമലാംലാലീലചെയ്യുമ്പോാം ഭഗവാന്റെ
ചാരത്തുചെല്ലും തന്റെ കൂടവേ പോകംപിന്നെ
സാധുവിൻ സമീപത്തു കാണാതെയാകമേവം
ബാലക ലീലയെല്ലാം ശ്രീരാമകൃഷ്ണദേവ-
ലീലയിൽ ചേർന്നതായി കാൺകയാൽ ജടാധാരി
ആനന്ദപുളകിതനെന്നാലും വിരഹത്താൽ
ഖിന്നനായ് തീർന്നുപോയോൻ തന്നെയെന്നായും വന്നു
തന്നുടെ ഇഷ്ടദൈവമാനന്ദം കൊള്ളുന്നെങ്കി-
ലായതുതന്നേ തന്റെയാനന്ദമെന്നഭാവ-
മായിതീവ്യൂനുണ്ടായ്വന്നതു കാരണത്താൽ
രാമലാൽ വിഗ്രഹത്തെ രാമകൃഷ്ണന്റെചാര-
ത്താമോദമോടു വിട്ടു സാധനചെയ്യാനായി
കാളികാമന്ദിരത്തെ വിട്ടുപോയെന്നു കോംപ്പു
ശ്രീരാമകൃഷ്ണൻപിന്നെ രാമലാൽ ലീലാഗ്രഗൻ
ചാരത്തുതന്നെ ബാലനെപ്പോഴും ക്രീഡിച്ചീടും
ഭോജനം നൽകും ക്ഷീരപാനവും നൽകും പിന്നെ
പൂജകാംചെയ്യും സ്നാനം നൽകീടും ദിനംതോറും
ശാസിക്കും സന്തോഷിക്കമാനന്ദം കൊള്ളമേവ-
മീശ്വരലീലതന്നേയെപ്പോഴുമക്കാലത്തു്
കാലങ്ങാം കഴിഞ്ഞപ്പോാം രാമലാൽ ഭഗവാന്റെ
സ്ഥൂലദേഹത്തിനുള്ളിൽ ലീനനായെന്നുതന്നേ
കാണുന്നുണ്ടതുപോലെ രാമലാൽ വിഗ്രഹത്തേ
കാണാമിന്നവിടത്തിൽ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്
എത്രയോ മഹാത്ഭുതമീവിധമുള്ള ദിവ്യ
വൃത്താന്തമെന്നുതോന്നാമെങ്കിലും മഹാത്ഭുത
ദൈവീകവൈഭവത്തേയെങ്ങിനെ വർണ്ണിച്ചീടാം
ശ്രീരാമകൃഷ്ണൻ തന്റെ ദിവ്യമീയനുഭൂതി
പാരമാനന്ദത്തോടു പിന്നീടുചൊല്ലാറുണ്ടു്
ബാലകൻ ഭഗവാനേയാനന്ദം കൊള്ളിക്കാനായ്
ലീലകാം ചെയ്യതൊക്കെയെത്രയോ വിശിഷ്ടങ്ങാം
തോളിലും ചുമലിലും മേവീടുമതുപോലെ
താളമേളങ്ങാംകൊണ്ടു പിന്നിൽനിന്നാനന്ദിക്കും
ബാലകർ കാട്ടുംപോലെ കൊഞ്ഞനം കാട്ടുമോടും

ചൂട്ടുള്ള വെയിലത്തു വർത്തിക്കും ചാടിത്തുള്ളും
ചൂട്ടുള്ളയിടത്തേക്ക പോകുവാൻ പാടില്ലെന്ന്
ചൊല്ലിയാൽ കേൾക്കുകില്ല തല്ലീടുമതുനേരം
പിന്നീടു ഖിന്നനാകുമെന്നുടെ ഹൃദയത്തിൽ
നീററലുമുണ്ടായീടും എപ്പോഴും തിന്നാൻവേണം
അന്നൊരു നാളിൽ ശുദ്ധിചെയ്യാത്തതാകുമവിൽ
തിന്നുവാൻ കൊടുത്തു ഞാൻ വേറൊന്നുമില്ലായ്കയാൽ
തിന്നുമ്പോൾ നാവുപൊട്ടി രക്തവും കാണായ്‌വന്നു
മന്നവനായ രാമൻ വെണ്ണയും പാലുമുണ്ടോൻ
എന്നുടെ സവിധത്തിലൊന്നിനും കൊള്ളാത്തുള്ള
നിന്ദ്യമാമവിൽതിന്നു ഖിന്നനായ് കാണുന്നല്ലോ
എന്നോർത്തുധാരയായിട്ടശ്രുക്കളൊഴുക്കിഞാൻ
പിന്നെയുമൊരുനാളിൽ സ്നാനഘട്ടത്തിലെത്തി
മന്നവകുമാരകൻ വെള്ളത്തിൽ കളിയായി
വെള്ളത്തിൽനിന്നുകേറാനെത്രയോ പറഞ്ഞുഞാൻ
എന്നിട്ടും കേറിയില്ല വന്നുപോയ് കോപമല്പം
ചെന്നു ഞാൻ കുമാരനേ വെള്ളത്തിൽ മുക്കിയിട്ടു
ഖിന്നനായ് പിടയുന്ന നേരത്തു വിട്ടുമെല്ലെ
കഷ്ടമേ കഷ്ടമെൻെറ ഹൃത്തടമിപ്പോൾക്കൂടി
പൊട്ടുമെന്നാണുകാണുന്നതായതു ചിന്തിക്കുമ്പോൾ
ഇത്തരം വിനോദങ്ങളെത്രയോ ചെയ്തു ബാല-
നുത്തമപുമാൻറംശം സച്ചിദാനന്ദമൂർത്തി.
മർത്ത്യന്മാർക്കിവയൊന്നും വിശ്വാസമുണ്ടാക്കാനായ്
സാദ്ധ്യമല്ലെന്നുതന്നേ വന്നേക്കാമെന്നാകിലും
സത്താമാത്രാത്മകത്വം മിഥ്യാബ്രഹ്മാണ്ഡമായി
വർത്തിക്കുന്നില്ലേ പാരമാർത്ഥ്യതമേകുന്നില്ലേ
സാദ്ധ്യമല്ലെന്നു കാണുന്നതൊക്കെയും സാധിച്ചീടാൻ
സമ്പൂർണ്ണശക്തിയുള്ളോൻ തന്നെയാ സർവ്വേശ്വരൻ
ഭക്തന്മാർ ഭക്തിവൃത്തികൊണ്ടല്ലേ ഭഗവാൻെറ
വ്യക്തമാം രൂപമുണ്ടായിടുന്നു പലമട്ടിൽ
എവ്വണ്ണമാണു മർത്ത്യബോധവും ധ്യാനിക്കുമ്പോൾ
ഭാവന ചെയ്തീടുന്ന ഭാവവും രൂപങ്ങളും
ആവിധം നിരാകാരചൈതന്യം പ്രകാശിക്കും
സാധന ചെയ്‌വോർക്കൊക്കെ സാക്ഷാൽക്കാരത്തെയേകും

അദ്ധ്യാത്മമണ്ഡലത്തിൽ ഭൗതികമല്ലാതുള്ള
ചിൽഘനസ്വരൂപങ്ങൾ ദർശിക്കാൻ സാധിക്കുന്ന
സാധനയാത്മാർത്ഥമായ് ചെയ്‌വർക്കൊക്കെയെന്നാൽ
സാദ്ധ്യമല്ലതുകാണ്മാൻ മറ്റുള്ള മർത്ത്യന്മാർക്കും
എന്താണീയനുഭൂതി സത്യമോ മിത്ഥ്യയാണോ
ചിൽസത്തയല്ലേ ദിവ്യചൈതന്യം സർവ്വേശ്വരൻ
നശ്വരപഞ്ചഭൂതനിർമ്മിത കളേബരം
നിശ്ചയമായും മറ്റു മർത്ത്യന്മാർ കാണുകില്ലേ.
സ്പർശനമതുപോലെ ദർശനമാലാപനം
വിശ്വത്തിൽ ചെയ്യുമ്പോലെയൊക്കെയും ചെയ്യുന്നു
വിശ്വാസപൂർവ്വം ഭക്തിസമ്പന്നൻ ഭഗവാന്റെ
യാശ്ചര്യലീലകൊണ്ടു കോൾമയിർ കൊണ്ടീടുന്നു
സ്ഥൂലമാം ലോകത്തിന്റെ ബോധമോ ഭൗതികമാം
വൃത്തികൾകൊണ്ടു നേടും ബോധമോ നിരന്തര-
ദൈവീകാവേശമുള്ള ജീവനു വേണമെങ്കിൽ
കൈവെടിഞ്ഞിടാം ദിവ്യദൈവീകഭാവമാർന്നു
ദിവ്യമാം മണ്ഡലത്തിൽ ദിവ്യാനുഭൂതിനേടാം
അർജ്ജുനൻ പണ്ടു യുദ്ധസന്നാഹങ്ങൾക്കമദ്ധ്യേ
വർത്തിക്കുന്നേരം വിശ്വരൂപത്തെ ദർശിച്ചില്ലേ
ദൈവീകഭാവം ദിവ്യദൃഷ്ടിയും കാരുണ്യാബ്ധി
സർവ്വേശനേകിയപ്പോൾ സർവ്വവും കാണായ്‌വന്നു
മറ്റുള്ളോർ സകലരും നില്ക്കുമ്പോളർജ്ജുനന്റെ
ചുറ്റുമായ് കണ്ട കാഴ്ചയീവണ്ണമായിത്തീർന്നു
എന്താണു തോന്നലാണോ മറ്റുള്ളോർക്കനുഭൂതി-
യെന്തുകൊണ്ടില്ലയേവ മെന്നൊക്കെച്ചോദിച്ചേക്കാം.
ചിന്മയ ചിദാനന്ദമണ്ഡലത്തിച്ചേർന്ന
നിർമ്മലസാധകന്റെ ബോധവുമാവിധത്തിൽ
ചിന്മയമായിത്തീരും നിസ്സ്യമറിഞ്ഞാലും
എന്നാലും മൃണ്മയമാമന്നഭോജ്യാദിയെല്ലാം
തിന്നീടുന്നെന്നു ചൊൽവതെങ്ങിനെ വിശ്വസിക്കാം,
എന്നൊരു ചോദ്യമുണ്ടാമതയതും ചിന്തിക്കേണം
മൃണ്മയമല്ല ദൃഷ്ടി സാധകനുള്ളതപ്പോൾ
മൃണ്മയഭോജനങ്ങൾ ചിന്മയൻ ഭുജിക്കുമോ

ചിന്മയദൃഷ്ടികൊണ്ടു ചിന്മയഭോജനത്തേ
ചിന്മയൻ ഭുജിപ്പതുകാണുന്നു, സാധകന്മാർ
സാധനകൊണ്ടു ദിവ്യഭാവത്തിലെത്തിയോർക്ക്
സാദ്ധ്യമുള്ളിത്തരത്തിൽ സിദ്ധികൾ നേടീടുവാൻ
ഭക്തന്മാർക്കത്യാനന്ദമേകുവാൻ ഭഗവാന്റെ
നിത്യമായുള്ള ലീലാവൈഭവമെന്നല്ലാതെ
ചൊല്ലുവാനാവതില്ല നിർണ്ണയമീശ്വരന്റെ
ദിവ്യമാം ലീലയ്ക്കുള്ള ഹേതുവും നിയമവും
എങ്കിലും മാനുഷന്റെ ശങ്കകൾ തീർക്കാനുള്ള
സംഗതി ചൊല്ലിയെന്നേ ചൊല്ലാവു നമുക്കിപ്പോൾ.
ശ്രീ രാമകൃഷ്ണദേവൻ വാത്സല്യഭാവമാർന്നു
ദേവുമ്പോൾ മാതാവിന്റെ ഭാവന വന്നുചേർന്നു
സ്ത്രീയെന്നഭാവമായി സ്ത്രീലോകം സ്വന്തമെന്ന
ഭാവത്തിൽ തന്നെ കണ്ടു, ബാബുവിന്നന്തപ്പുരം
സ്വന്തമായ് തീർന്നുവത്രേ സ്ത്രീകളോടൊത്തുചേർന്നു
സന്തതം ദേവിയെന്നും ചൊല്ലിക്കേൾക്കുന്നു പിന്നെ

---

# പരമാനന്ദഭൂതി

---

## അദ്ധ്യായം — 10

വാത്സല്യഭാവഭക്തി സാധനചെയ്തശേഷം
ചിൽസുഖനിലയനാമാനന്ദ ഭാവമാർന്നു
പ്രേമവുമതുപോലെ രാഗവും വളർന്നപ്പോൾ
പ്രേമപീയൂഷമായ കൃഷ്ണനിലനുരാഗ
മുണ്ടായി രാഗാത്മിക ഭക്തിസാധനചെയ്‌വാൻ
ആരംഭമായിവന്നു ദേവിതൻ നിയോഗത്താൽ
എന്തുകൊണ്ടിതേവിധ മോരോന്നു വന്നുകൂട—
ന്നെന്തുകൊണ്ടാമാർഗ്ഗത്തിലാരംഭപടിതൊട്ടു
സാധനചെയ്യാനുള്ള സംഗതിയുണ്ടാകുന്നു
ആദ്യന്തവിഹീനയാം ചിത്സ്വരൂപിണി ദിവ്യ
വിജ്ഞാനപ്രദായിനി തന്നുടെ സാക്ഷാൽക്കാരം

വന്നതുകൊണ്ടു സർവ്വ വിജ്ഞാനമുണ്ടാകുന്നു
നിർണ്ണയ മീശ്വരന്റെ ഭാവരൂപങ്ങളെല്ലാം
ഒന്നെന്നു തന്നെ ബോധം വന്നുകൂടുന്നു പിന്നെ
രാമകൃഷ്ണാദിഭേദമൊന്നുമേയില്ലാതുള്ള
ശ്രീമഹാദേവി ദിവ്യ ചിത്സ്വരൂപിണി തന്നിൽ
ഐക്യമായ് തീരാനുള്ളതല്ലാതെയോരോന്നായി
സഖ്യദാസ്യാദിമാർഗ്ഗമാർഗ്ഗണ മെന്തുകൊണ്ട്
ഈവക ചോദ്യമുണ്ടാമായതും നിരൂപിച്ചു
നോക്കണമെന്നുതന്നെ തോന്നുന്നു നമുക്കിപ്പോൾ
സൃഷ്ടിച്ചു സംരക്ഷിച്ചു സംഹാരം ചെയ്തീടുന്ന
വിഷ്ടപനാഥന്റെ ദിവ്യമാമിച്ഛകൊണ്ടു
താൻതന്നെ സംഭവിച്ചു ലീലകൾ ചെയ്യും ലീലാ-
മൂർത്തിയീ രാമകൃഷ്ണനെന്നുനാമറിയുന്നു
ദൈവീക കാര്യസാദ്ധ്യം നേടുവാനുള്ള ജന്മ-
മാജന്മദിവ്യഭാവാവേശത്തിലുള്ള ജന്മം
ഏതേതുമാർഗ്ഗമാണോ മാർഗ്ഗണം ചെയ്യേണ്ടതായ്
ചേതസ്സിൽ ജഗദംബ കാണിപ്പതതിനുള്ള
ഭാവാവേശത്തെയേകം മററുള്ള ബോധമെല്ലാം
ആവേശംകൊണ്ടുമൂടു മത്ഭുതമെന്നേ ചൊൽവൂ
ദേവിയെ നിരാകാര വിദ്യുൽപ്രകാശമായും
സാകാരിയായും ദിവ്യശക്തികളായുമൊക്കെ
സാക്ഷാൽക്കരിച്ചു ദിവ്യൻ ശ്രീരാമസീതമാരെ
വീക്ഷിക്കാനെത്ര വെമ്പിയത്ഭുത ചിദാനന്ദ-
വിദ്യുൽ പ്രഭാവരൂപമൊക്കെയുമാരംഗത്തി-
ലാദ്യകാലത്തുതന്നേ വിസ്മൃതി വന്നുകൂടി
ഇത്തരം മഹാത്ഭുതലീലകൾ ഭൂലോകത്തി-
ലിത്രയുംകാലമെങ്ങുമുണ്ടായില്ലെന്നു നൂനം
ശ്രീകൃഷ്ണദർശനത്തെ കാംക്ഷിച്ചുമഹാഭാവം
കൈവരിച്ചതു ദിവ്യരാധികാദേവിയത്രേ
ആദ്യമായ് രാധാദേവീ തന്മയഭാവമാർന്നു
രാധയെയാരാധിച്ചു ധ്യാനവും ചെയ്തുപോലും
ദൈവീകപ്രഭാപൂര മദ്ധ്യത്തിൽ രാധാരൂപം
ദിവ്യമായനുഭൂതി നേടുകതന്നേയല്ല

ദിവ്യയാം ദേവിതന്നിലുള്ളിലേക്കാവേശിച്ചു
തന്നുടെയുള്ളംതന്നിലന്തർദ്ധ്യാനവുംചെയ്തു
കൃഷ്ണനേ സമ്പ്രാപിക്കാനാദ്യമായ് ഗോപീജനം
ദേവിതൻ കാർത്ത്യായനീ ഭാവത്തേയാരാധിച്ചു
പ്രാർത്ഥനചെയ്തുവെന്നു ഭാഗവതത്തിലുണ്ട്
ആവിധം ദേവീസേവ ചെയ്യണമെന്നുതന്നെ
ശ്രീരാമകൃഷ്ണനാദ്യം യത്നിച്ചെന്നറിയുന്നു
കന്നിമാസത്തിൽ ദുർഗ്ഗാപൂജക്ക ദേവീദാസ്യ-
വൃത്തികരം ചെയ്യുവാനായ് ബാബുവിൻ ഗേഹംതന്നിൽ
തന്വംഗിവേഷംപൂണ്ടു തന്വംഗിമാരോടൊത്തു
നിന്നതായ് ചൊല്ലുന്നുണ്ടു ദേവീപ്രീതിക്കുവേണ്ടി.
വന്നവരാരും തന്നേ യദ്ദേഹം നാരീവേഷം
കെട്ടിയതാണെന്നല്പംപോലുമേയറിഞ്ഞില്ല
ബാബുവും ഹൃദയനുമെന്തയോ പരിചിത-
രെന്നിട്ടുമേതോനാരി പുത്തനായ് വന്നതാകാ-
മെന്നോർത്തെന്നല്ലാതാരെന്നേതുമേയറിഞ്ഞില്ല
ആനന്ദഭാവാവേശത്തോടെന്നു സേവചെയ്തി-
ട്ടാനന്ദസ്വരൂപിണിയാശിസ്സും നേടിപ്പിന്നെ
രാഗാത്മികയാം ഭക്തി സാധനയാരംഭിച്ചു
യാതൊന്നു ജീവിതത്തിന്നാധാരം ജീവനാഥൻ
യാതൊന്നു ജീവിപ്പീടാനാശയേ നൽകീടുന്നു
യാതൊന്നു പ്രേമാത്മികഭാവമാമനുരാഗ-
ലക്ഷ്യമോ ആ മഹത്താമാനന്ദധാമമെത്താൻ
വേകുന്ന ഹൃദയത്തോടെപ്പോഴും ദിവ്യമായ
ധ്യാനവുമനുസ്മൃതി ഭാവനയെല്ലാമായി
വെമ്പലും ഭക്തികൊണ്ടുള്ളാവേശമെന്നിങ്ങിനെ
ബോധത്തിനപ്പുറത്തേ കൃഷ്ണബോധത്തിൽ മേവും
സാധനതന്നേയപ്പോഴും ചെയ്തുത്രേ ഭഗവാനും
രാധികാദേവി പണ്ടു കൃഷ്ണനേ പ്രാപിച്ചീടാ
നാധിപൂണ്ടതി ദിവ്യഭാവത്തിൽ മേവീടുമ്പോഴം
ദിവ്യതയല്ലാതൊരു ഭാവവുമില്ലെന്നായി
ദിവ്യതതന്നേ കൃഷ്ണനാനന്ദ ഭാവമൂർത്തി
കൃഷ്ണനെന്നുള്ളബോധം കൃഷ്ണഭാവന ചിന്ത

കൃഷ്ണസംസ്മൃതി കൃഷ്ണസാമീപ്യമടയുവാൻ
വെമ്പലുമല്ലാതൊരു ബോധവുമില്ലാതായി-
യെന്നു നാം പുരാണങ്ങൾ ചൊൽവതുകേട്ടിട്ടുണ്ട്
ശാസ്ത്രങ്ങൾ പറയുന്നു പത്തൊമ്പതുണ്ടു ഭാവ-
ഭാവങ്ങളെന്നവയെല്ലാമീരാഗാത്മിക
ഭക്തിയിൽ ചേരുന്നെന്നുമത്ഭുത ഭാവമെന്നും
എന്നാലീരാഗാത്മിക ഭക്തിയെന്നുള്ള ഭാവ
മുന്നത ദിവ്യപ്രേമസാഗരം കടഞ്ഞുള്ള
ദിവ്യമാം പീയൂഷമാണെന്നു നാമറിയണം.
പ്രേമമെന്നുള്ളതിന്റെ സാരവും ലക്ഷ്യമായ
പ്രേമപീയൂഷമെന്ന ദിവ്യതയെല്ലാമതി
ദിവ്യമാമാനന്ദമാണല്ലാതെ മറ്റൊന്നല്ല
സാമീപ്യസാരൂപ്യാദി മുക്തികൾകൊണ്ടു നേടു
മാനന്ദമനുഭവം സായൂജ്യമെന്നതന്ന
സായൂജ്യമെത്താനുള്ള സാധനതന്നേ പ്രേമ-
സാഗരലീലയായ രാഗാത്മികഭക്തി.
കൃഷ്ണനെ പ്രാപിക്കാനായ് രാധികാദേവി വെമ്പി
ശ്രീകൃഷ്ണചൈതന്യന്റെ ഭാവവുമതുതന്നേ
ഇത്തരം ഭാവാവേശമൈക്യവും മഹാത്ഭുത-
മുത്തമപരാഭക്തി ഭാവമെന്നറിയണം
ശ്രീ രാമകൃഷ്ണദേവനാവിധമുള്ള ദിവ്യ
ഭാവത്തിൽ പരാഭക്തി സമ്പന്നനായിത്തീർന്നു.
കൃഷ്ണനെ പ്രാപിക്കാനായേററവുമാകാംക്ഷയിൽ
കൃഷ്ണനെന്നുള്ളബോധമല്ലാതെ മറ്റുബോധം
ഒന്നുമേയില്ലാതുള്ള ദിവ്യമാം പരാഭക്തി
ഭാവത്തിലതി ദിവ്യമണ്ഡലവർത്തിയായി
ദേഹത്തിലതു താങ്ങാനാകാതെ ചുട്ടുനീററ-
ലുണ്ടായി ദേഹമെല്ലാം താപത്താലെരിയുന്ന
രാഗത്തിൽ പ്രേമാത്മികഭക്തിയിൽ മഹാഭാവം
മുമ്പാരുമനുഭൂതിനേടാത്ത സമ്പൂർത്തിയിൽ
മേവുമ്പോൾ രോമകൂപമോരോന്നിൽനിന്നും രക്ത
ധാരയും വന്നുവെന്നു കേൾക്കുന്നു മഹാശ്ചര്യം.

ധ്യാനവും ഭാവാവേശമോടുള്ള വിളികളും
മാനസം നീറിയുള്ള ചിന്തയുമനുരാഗ-
ഭാവവുമെല്ലാമായി കൃഷ്ണബോധത്തിൽതന്നെ
ശ്രീരാമകൃഷ്ണബോധം മഗ്നമായ് മഹാത്ഭുതം
ശ്രീകൃഷ്ണനതിദിവ്യ തേജസ്സു ജ്വലിക്കുന്ന
മോഹനമൂർത്തിയായി പ്രത്യക്ഷമായിത്തീർന്നു.
നീലനീരദവർണ്ണനാനന്ദകുമാരകൻ
ലീലചെയ്താനന്ദത്തേയേകിയെന്തത്യാശ്ചര്യം
ദൈവീകമായരൂപം ദിവ്യനാം ഭഗവാന്റെ
ദേഹത്തിനുള്ളിൽ ചേർന്നു സായൂജ്യമടഞ്ഞുപോൽ
യാതൊരുതത്ത്വം ജഗൽകാരണമവ്യാകൃതം,
ജ്യോതിസ്സുതന്നേ സർവ്വലോകങ്ങൾക്കാധാരത്വം
ആയതുതന്നേ രാമകൃഷ്ണനായവതാരം
ചെയ്തുവന്നിടയായിയെന്നു നാമറിയുന്നു.
ലോകങ്ങളെല്ലാം തന്നേയായതിൽ നിന്നുണ്ടാകു-
ന്നായതുകൊണ്ടു ലോകമാതാവുമതുതന്നെ
സർവ്വവുമുണ്ടായ് കേവിലീനമാം തത്ത്വമായ
സർവ്വേശ്വരേശ്വരനായതുതന്നേ നൂനം
ഈശ്വരഭാവമെല്ലാം സായൂജ്യമടയേണ്ട
വിശ്വവ്യാപകസത്ത തന്നെയീ രാമകൃഷ്ണൻ.
ആകയാൽ പുരാണങ്ങളോതുന്ന നിരാകാര
ചൈതന്യം മൂർത്തിമത്തായ് വന്നതീരാമകൃഷ്ണൻ.
വൈകുണ്ഠസാകാരത്വം സായൂജ്യമടയേണ്ട
ചൈതന്യസ്വരൂപമായ് വർത്തിച്ചുവെന്നും കാണാം.
സാധനകൊണ്ടു സിദ്ധിനേടിയമൂർത്തി ഭാവ-
മാകവേ സായൂജ്യമീ ദിവ്യത തന്നിൽചേർന്ന-
തായല്ലേ കാണുമതൊക്കെയെന്നും നാം സ്മരിക്കണം
ഇങ്ങിനെയനാദ്യന്ത തത്ത്വത്തിന്നാവിർഭാവം
മന്നിടംതന്നിൽ മുമ്പു സംഭവിച്ചില്ല നൂനം
വൈകുണ്ഠനായകന്റെ യാവിർഭാവങ്ങളല്ലാ-
തീയുലകിങ്കലീശന്റംശങ്ങളുണ്ടായില്ല.
നാമരൂപങ്ങളൊക്കെയേതൊരു തത്ത്വത്തിന്റെ
വൈഭവമതുതന്നേ ചിന്മയി ജഗദംബ.

അംബികാ സ്ഥൂലരൂപ മത്ഭുത ദൈവീകത്വം
ചിന്മയനായ രാമകൃഷ്ണനെന്നിരിക്കുമ്പോൾ
മററുള്ള ദേവന്മാരും ദേവിമാരെല്ലാംതന്നേ
നിശ്ചയമിദ്ദേഹത്തിൽ സംലയം പ്രാപിച്ചീടും
ഇത്തരമനുഭൂതിയെത്രയോ കൈവരിച്ച
വൃത്താന്തമദ്ദേഹത്തിൽനിന്നു നാമറിയുന്നു
ആനന്ദോന്മത്തഭാവമെപ്പോഴുമത്രപോലെ
ആനന്ദകന്ദകൻ ശ്രീകൃഷ്ണലീല ദിവ്യം
ഈവണ്ണം ദിനംതോറു മാനന്ദം നുകരുന്നു
സർവ്വവും നടത്തുന്ന സർവ്വേശാനിർദ്ദേശത്താൽ
സർവ്വേശലീലാരംഗം നൂതനഭാവമാർന്നു
ഇത്രയും കാലം ഭക്തിമാർഗ്ഗത്തിൽ സഞ്ചരിച്ച
ഭക്തനും ഭഗവാനുമൈക്യമായെന്നും വന്നു
വേദാന്തമാർഗ്ഗത്തിലേയാചാര്യൻ തോതാപുരി-
യാഗതനായി ദേവീക്ഷേത്രത്തിലൊരുനാളിൽ
ശ്രീരാമകൃഷ്ണനപ്പോൾ ഭാവവേശത്തിൽ ദേവീ
സാന്നിദ്ധ്യമനുഭവിച്ചാനന്ദമായിമുന്നിൽ
മേവുമ്പോൾ തോതാപുരി സ്വാമിജി വന്നുചേർന്നു
ദൈവീകദൃഷ്ടിയുള്ളോനാകയാൽ ഭഗവാനേ
കണ്ടപ്പോൾതന്നെയേതോ മണ്ഡലം തന്നിലുള്ളോ-
നാകുന്നീദിവ്യനെന്നു നിശ്ചയം ചെയ്തവേത
വേദാന്തമാർഗ്ഗദീക്ഷസ്സ്വീഹതയ്ക്കുണ്ടെ
ഞാനതു വേണമെങ്കിൽ നൽകീടാമെന്നുതന്നേ
ശ്രീരാമകൃഷ്ണനോടു കാരുണ്യപൂർവ്വമോതി
യാഗതൻ മഹാദിവ്യനാകിയ തോതാപുരി
അദ്ദേഹം ജടാധാരിനഗ്നനായ് ദേഹമാകെ
ഭസ്മത്തെ ധരിച്ചവൻ, സന്യാസി, നഗ്നന്മാർക്ക്
നായകൻ ബ്രഹ്മവിദ്യാനിഷ്ണാതൻ മഹാദിവ്യൻ
ചോദിച്ചനേരമെൻറയംബിക ചൊല്ലുമ്പോലെ
യല്ലാതെയൊന്നുംചെയ്യാറില്ല ഞാനെന്നും പിന്നെ
അമ്മയോടിപ്പോൾതന്നെ ചോദിക്കാമെന്നുംചൊല്ലി
ശ്രീരാമകൃഷ്ണൻ ദേവീസന്നിധിതന്നിലെത്തി.

ഭാവാവേശത്തിലമ്മേ വേദാന്തമാർഗ്ഗദീക്ഷ
യേകാമെന്നൊരു നഗ്നനോതുന്നു, എന്തുവേണം
അദ്ദേഹം ചൊല്ലുമ്പോലെ ചെയ്യണമെന്നുണ്ടെങ്കി-
ലംബികാനിർദ്ദേശത്തെ തന്നാലുമെന്നു ചൊല്ലി.
ഞാനാണോ സന്ന്യാസിയേയിങ്ങോട്ടേക്കാഗമിക്കാൻ
തോന്നിച്ചതെന്നും നിന്റെ സാധനയിനിമേലിൽ
വേദാന്ത മാർഗ്ഗത്തിന്റെയുത്തുംഗധാമമായ
വേദങ്ങളന്വേഷിക്കും തത്ത്വത്തിലെത്തിച്ചേരാൻ
ബ്രഹ്മാനുഭൂതിനേടാനുള്ളതുതന്നേയെന്നു
ഞാൻതന്നെ നിശ്ചയിക്കകാരണമെന്നുംചൊല്ലാം
ഈവണ്ണം ദേവീവാക്യമുണ്ടായിട്ടതുകേട്ട
വേഗത്തിൽ തോതാപുരി സന്നിധിതന്നിലെത്തി
അംബികയനുവാദം തന്നിനിയാമാർഗ്ഗത്തിൽ
ദീക്ഷയേ കൈവരിക്കാമെന്നൊക്കെയുരചെയ്തു
സന്ന്യാസ മഹാവ്രതം സ്വീകരിച്ചാലേ ദിവ്യ
ബ്രഹ്മാനുഭൂതിനേടാൻ സാദ്ധ്യമായീടു നൂനം
വേദാന്തമഹാവാക്യ സാധനചെയ്യാനുള്ള
പ്രാരംഭമേതുതന്നേയെന്നുമായതിറശ്ശൻ
ചൊന്നപ്പോളതുമാകാമെന്നുടെ മാതാവിന്റെ
സമ്മതമുണ്ടാകില്ല നിഷ്ഠയത്തുകൊണ്ടു
സന്ന്യാസമഹാവ്രതം ഗൂഢമായ് വരിച്ചീടാ-
മെന്നെല്ലാം ഭഗവാനും സന്ന്യാസിയോടുചൊല്ലി.
അല്പനാളായി തന്റെ മാതാവീമന്ദിരത്തിൽ
വിശ്രമംകൊള്ളുന്നുണ്ടു ബാബുവിൻ നിർദ്ദേശത്താൽ
ആയവരറിയാതെ സർവ്വവും ചെയ്തീടേണ-
മീവണ്ണം ഭഗവാന്റെ യാവശ്യം കേട്ടിട്ടതും
ചെയ്തിടാമെന്നുതന്നേ ദിവ്യനാം തോതാപുരി-
സ്വാമിജിയുരചെയ്തു പക്കവും നിശ്ചയിച്ചു.
ആദ്യമേ വേണ്ടതായ ശ്രാദ്ധാദികർമ്മങ്ങളേ
വേദോക്തം ചെയ്യാനുള്ള രീതിയിൽ ചെയ്തുതീർത്തു.
ദിവ്യമാം പഞ്ചവടി തന്നിലായ് ഗൂഢമായി
നിർവ്വഹിച്ചീടാം ദീക്ഷാകർമ്മത്തെയെന്നുവെച്ചു
സർവ്വവുമൊരുക്കിയാ സന്ന്യാസിവര്യൻതന്നേ

ബ്രാഹ്മസന്മുഹൂർത്തത്തിൽ സന്ന്യാസമഹാവ്രതം
കൈവരിച്ചീടാനുള്ള ഹോമവുമതിൽ പിന്നെ
വേദോക്തമായിത്തന്നേ സന്ന്യാസം വരിക്കയും
ചെയ്തതിൻശേഷം ബ്രഹ്മവിദ്യയാമുപദേശം
നൽകിയായതിശ്രേഷ്ഠൻ നഗ്നനാം തോതാപുരി.
ബ്രഹ്മത്തിൻ സ്വരൂപത്തെ വർണ്ണിച്ചു കേൾപ്പിച്ചാലേ
ബ്രഹ്മഭാവനചെയ്വാൻ വിജ്ഞാനമുണ്ടായ്ത്തീരൂ.
ബ്രഹ്മമെന്നുള്ള തത്ത്വമാദ്യന്തവിഹീനമാ-
മാനന്ദജ്യോതിസ്സത്രേ വേദാന്തമോതുന്നവം
ബ്രഹ്മാണ്ഡജാലങ്ങൾക്കുള്ളാധാരമതുതന്നേ
നിർമ്മലദേവീഭാവമാശ്രയിച്ചീടും തത്ത്വം
സർവ്വവുമുണ്ടായ്മേവിവിലയം നേടും തത്ത്വം
സർവ്വത്ര പരിപൂർണ്ണമദ്വയമഖണ്ഡമാം
ദിവ്യത വിജ്ഞാനത്തിൻ പ്രകാശമതുതന്നേ
ഓങ്കാരനാദത്തിൻെറയപ്പുറമനാദ്യന്ത-
മോങ്കാരലക്ഷ്യം പരമാത്മാവുപരാൽപരം
ചൈതന്യമല്ലാതൊന്നുമില്ലാത്തനിരാലംബ
നിഷ്ക്കളനിർവ്വികല്പ നിർഗ്ഗുണനിരാകാര
തത്ത്വത്തേപരംബ്രഹ്മമെന്നുനാമറിയണം
ഓങ്കാരം ലയിക്കുന്ന തത്ത്വമാണതുദിവ്യ
സങ്കാശം നിർവ്വിശേഷമത്യന്ത മഹാശ്ചര്യം
പ്രാകൃത വികൃതികൾക്കപ്പുറമുള്ള നിത്യ
നിശ്ചലതത്ത്വമത്രേ ബ്രഹ്മമെന്നറിയുന്നു
എത്രയുംമഹാത്ഭുതമീതത്ത്വം വികാരിത്വം
കൈവരിക്കുന്നഭാവം സർവ്വത്ര പരിപൂർണ്ണം
സർവ്വേശ്വരേശ്വരൻെറ ഭാവമാണതു ദിവ്യ-
മാനന്ദ നികേതനമാണെന്നും പറയുന്നു
വികാരമില്ലാതുള്ള തത്ത്വത്തിൽ വികാരിത്വം
എങ്ങിനെയുണ്ടായെന്നു ചൊല്ലുവാൻ സാദ്ധ്യമല്ല
എന്നാലും വികാരിത്വം കാണുന്നു മഹാത്ഭുത
മെന്നല്ലാതൊന്നുമോതാൻ സാദ്ധ്യമല്ലതു നൂനം
സർവ്വേശ്വരേശ്വരൻെറ ഭാവത്തിൽ പരിപൂർണ്ണ

സർവ്വാത്മസത്തയായി സഗുണബ്രഹ്മമെന്നും
ചിന്മയി ജഗദംബാ ചിൽശക്തിയെന്നും മററും
നിർണ്ണയമിതുതന്നേ ചൊൽവതു നാമെല്ലാരും
ആയതിൽനിന്നുതന്നേ സർവ്വവുമുണ്ടായ്‌വന്നു
മായികവികൃതങ്ങൾ മായയിൽക്കൂടികാണ്മൂ.
ഈശ്വരഭാവങ്ങളും രൂപവും ഗുണങ്ങള-
മൈശ്വരമണ്ഡലത്തിൻ പ്രകാശമെന്നീവണ്ണം
നിർഗ്ഗുണം ഗുണപൂർണ്ണശക്തിയായതിൽനിന്നു്
നിഷ്ക്രിയ നിഷ്കളത്വമിഛാദിജ്ഞാനക്രിയാ
ശക്തിയായതിൽനിന്നു സംഭവിച്ചീടുന്നുണ്ട്.
കോടാനുകോടിയായ ജീവന്മാർ സംഭവിപ്പൂ
ബ്രഹ്മാണ്ഡജഡതത്വങ്ങളൊക്കെയുമുണ്ടാം പിന്നെ
ചൈതന്യം ജഡമായിത്തീരുന്നതെല്ലാം ബ്രഹ്മ-
മാഹാത്മ്യമൊന്നുകൊണ്ടു തന്നെയാണെന്നു കാണ്മൂ.
നിഷ്കളബ്രഹ്മതത്വം സകളതത്വഭാവം
ചിൽഘനസ്വരൂപങ്ങളീശ്വരജീവന്മാരും
ചൈതന്യവിഹീനമാം ബ്രഹ്മാണ്ഡമീവിധത്തിൽ
നാലുണ്ടുപാദം ബ്രഹ്മതത്വത്തിനറിഞ്ഞാലും
നാലാമതായ പാദം സമ്പൂർണ്ണ ദിവ്യദിവ്യ
മാനന്ദജ്യോതിർഭാവം ജീവന്റെ ജീവഭാവം
താഴത്തെ മൂന്നു പാദമാകവേ വ്യാപിക്കുന്നു-
വെന്നാലും സർവ്വത്തിനും മേലായിട്ടവാച്യമായ്
ബോധവും ബുദ്ധിചേതസ്സൊന്നുമേ എത്താതുള്ള
ജ്യോതിസ്സായ് വർത്തിക്കുന്നുണ്ടായതുതന്നേ ബ്രഹ്മം
ബ്രഹ്മാണ്ഡമെല്ലാമേതു തത്വത്തിൻ പ്രകാശമോ
ബ്രഹ്മമാണതു നൂനമായതുതന്നേ സർവ്വം
വേദങ്ങൾ സർവ്വം ബ്രഹ്മമാണെന്നു പറയുന്നു
ണ്ടാകയാൽ നീയും ഞാനുമെല്ലാമേ ബ്രഹ്മമല്ലേ
ഞാൻതന്നെ ബ്രഹ്മമെന്നു ധ്യാനിച്ചുമരുവീടു,
ദിവ്യമാം ജ്യോതിർദ്ധ്യാനം ചെയ്യുക നിരന്തരം
ചൊല്ലേഴും മഹാവാക്യ 'മഹം ബ്രഹ്മാസ്മി'യെന്നു
ചൊല്ലുക ധ്യാനം ചെയ്കയിങ്ങിനെ ഗുരുവോതി
ബ്രഹ്മധ്യാനത്തിനുള്ള മാർഗ്ഗങ്ങളി[illegible]

നിർമ്മലഭാവമാർന്നു ധ്യാനിക്കാൻ പുറപ്പെട്ട
ഏകാഗ്ര ചിത്തനായി ധ്യാനത്തിലിരുന്നാലു-
മേകമാം തത്ത്വബോധമെത്താതെ ചിദാനന്ദ
സാഗരമായ ദേവീബോധത്തിൽതന്നേ മേവി
ശ്രീ ഗുരുദേവനോടു ചോദിച്ചു ഭഗവാൻ-
"നിർഗ്ഗുണഹീനതത്ത്വമെത്തുവാനാകുന്നില്ല
സർവ്വത്രപൂർണ്ണയായ ദേവിയേ മാത്രമെൻെറ
സർവ്വസ്വമായി കാണ്മു ബ്രഹ്മത്തിലെത്തുന്നില്ല.
ആനന്ദമയി ദേവിയാനന്ദസ്വരൂപിണി
ന്നനമെൻ മുമ്പിൽ നില്ക്കുന്നെന്തിനി വേണ്ടതിപ്പോൾ
സന്ന്യാസിവര്യനോതി യാനന്ദസാഗരത്തി
നപ്പുറമുള്ള ദിവ്യമാനന്ദസാരം ബ്രഹ്മ-
ചൈതന്യം ജ്യോതിർഭാവംതന്നെ നീയറിഞ്ഞാലും
ആയതുകൊണ്ടു വേഗം മായികമണ്ഡലത്തെ
നീയിനി കടക്കുവാൻനോക്കുക ധ്യാനംചെയ്ക
ഇത്തരമുപദേശം കേൾക്കിലും വീണ്ടും വീണ്ടു-
മെത്രയോ യത്നിച്ചിട്ടും മായികദേവീരൂപം
വ്യക്തമായ് കാണുന്നെന്നു കേട്ടപ്പോൾ കോപംപൂണ്ടു
തപ്പിയാഭൂവിൽനിന്നു കുപ്പിതൻ ചില്ലെടുത്തു്
ഭ്രൂമദ്ധ്യകേന്ദ്രത്തിങ്കൽ ശക്തിയായ് കുത്തിക്കൊണ്ടു
ധ്യാനിക്കീകേന്ദ്രം തന്നിലേകാഗ്രഭാവമാർന്നു
മായികദേവീരൂപം വിവേകഖഡ്ഗംകൊണ്ടു
ഛേദിച്ചുനശിപ്പിച്ചാൽ വിജ്ഞാനവെളിവെത്താം
ഈവണ്ണം വീണ്ടുംവീണ്ടും വ്യാമോഹമേകും ദേവീ
രൂപത്തെ വിവേകമാം ഖഡ്ഗത്താൽ ഛേദിച്ചിട്ടു്
ധ്യാനത്തിൽ മുഴുകുവാൻ ശ്രീരാമകൃഷ്ണദേവൻ
ധീരതയോടുകൂടി ഭാവന ചെയ്യുന്നേരം
ബോധാതിഗമ്യംദിവ്യംജ്യോതിസ്സിൻജ്യോതിർഭാവം
കാലദേശങ്ങൾക്കൊക്കെയപ്പുറം ചിദാകാരം
ആനന്ദസാരം സത്യം നിശ്ചലനിർവ്വികാര-
മത്യന്ത മഹാശ്ചര്യതത്ത്വത്തിലെത്തിച്ചേർന്നു
നിശ്ചലമായി ദേഹം ശ്വാസവും നിലച്ചുപോയ്
വൃത്തികൾ വിലീനമായാശ്ചര്യമെന്നേ ചൊൽവൂ

ശ്വാസവുമതുപോലെയില്ലെന്നതന്നേ കണ്ടു.
ആശ്ചര്യഭാവമാർന്ന സന്ന്യാസിവര്യൻ വേഗ-
മാസ്ഥലം മൂടിത്തന്റെവാസത്തിനുള്ളരിക്കിൽ
ധ്യാനിച്ചാനന്ദിച്ചങ്ങന്നൊക്കെ കഴിച്ചപോൾ
പിന്നേയും പിറ്റേദിനം മുന്നേപോൽ സമാധിസ്ഥൻ
തന്നെയാം ശിഷ്യനെന്നുകണ്ടേറ്റമാനന്ദിച്ചു
മൂന്നാംനാളും ചെന്നുനോക്കുന്നേരവുമതുപോലെ
തന്നെയാ ദിവ്യദിവ്യൻ സമാധിമഗ്നൻതന്നേ
ആനന്ദപാരവശ്യഭാവത്തിൽ ഗുരുദേവൻ
ഹരിയോമിതി മന്ത്രമുച്ചത്തിലുച്ചരിച്ചു-
മാറ്റൊലികൊള്ളിച്ചപ്പോളത്ഭുതം മെല്ലെമെല്ലെ
ബോധവാനായിവന്നു ശ്വാസവുമുണ്ടായ് വന്നു
കാരുണ്യവാരാന്നിധിയാകിയ ജഗന്മാതാ-
വാനന്ദസ്വരൂപിണി തന്നുടെ നിയോഗത്താൽ
ഈവണ്ണമെല്ലാമുണ്ടായെന്നുനാം കേൾക്കുന്നുണ്ട്
ജീവന്മാരീശ്വരന്റെ യംശങ്ങൾതന്നേ നൂന-
മീശ്വരസായൂജ്യത്തിലെത്തുവോരെന്നും കേൾപ്പൂ
അത്ഭുതനിരാകാരചൈതന്യം പരബ്രഹ്മ-
ചിൽജ്യോതിസ്സെത്തിച്ചേരാൻ സാദ്ധ്യമല്ലെന്നു കണ്മൂ
സാകാരബ്രഹ്മലോകമെത്തീടാൻ സാദ്ധ്യമത്രേ
ആയതിൻ മേലേയുള്ള ചിന്മയം ചിദാനന്ദം
ചിൽപ്രഭാ മണ്ഡലത്തിലെത്തീടാമെന്നും കാണ്മൂ
ആയതുതന്നേ ദിവ്യദേവിതൻ നികേതനം
മായികമല്ലെന്നാലും മായികശക്തിയെല്ലാം
യാതൊരുശക്തിതന്റെ യംശമോ മഹാത്ഭുത-
മാകിയ സർവ്വേശ്വരീ മണ്ഡലമതുതന്നേ
ആയതിൻമേലേയാരും പോകുവാനവകാശ-
മേകുവതില്ല ദേവീയെന്നുനാമറിയണം
ഞാനെന്നഭാവംവെച്ചുമാനന്ദ മഹാത്ഭുത
സാഗരലീലചെയ്തും ദിവ്യമാം സമാധിയിൽ
ഞാനല്ലോ ബ്രഹ്മമെന്നു കാണുന്ന ബ്രഹ്മാനന്ദം
വേണ്ടപോൽ നുകരുവാൻ സമ്മതമേകീടുന്നു
സർവ്വത്ര പരിപൂർണ്ണ ബ്രഹ്മമായ് മഹാനന്ദ
സാരമായാനന്ദത്തിൻ ജ്യോതിസ്സായ് വ്യക്തിഭാവം

തീരെയില്ലാതെ തീരാനാക്കുമേ യനുവാദം
നൽകുവോളല്ല ദേവിയെന്നാണു കാണ്മതൊക്കെ.
വ്യാമോഹശക്തിയല്ലേ ബ്രഹ്മത്തിൻ വിരോധിയായ്
മായികഭാവമാർന്നു വർത്തിപ്പതല്ലേ ദേവി
ബുദ്ധനേ വ്യാമോഹത്തിലെത്തിക്കാൻ നോക്കിയില്ലേ
യുദ്ധമില്ലാതെയാർക്കും ദേവിയേ കടന്നീടാൻ
സാദ്ധ്യമല്ലെന്നുതന്നേ കാണുന്നു മഹാത്ഭുതം
ചണ്ഡിയിൽ ചൊല്ലുന്നില്ലേ യുദ്ധത്തിൽ ജയിപ്പോർക്കേ
നിർണ്ണയമെന്നു കീഴിലാക്കുവാനാകുവെന്നു്
ജീവന്മാർ ജീവഭാവമെന്നെന്നും നിലനില്ക്കു-
മെന്നല്ലേ ഗീതചൊല്ലും വാദത്തിലൊന്നുപിന്നെ
എല്ലാമേ ബ്രഹ്മമെന്നു ചൊൽവസ്തുതപോലെ
വേറൊരുവാദം ഗീതയോതുന്നതെന്നു കാണാം.
ബ്രഹ്മമോ ചിദാനന്ദ സാഗരമനന്തമാം
വിജ്ഞാനസത്തതന്നേ നിത്യമാം തത്ത്വംതന്നെ.
ആയതുമഹാദേവീ ഭാവമാണപ്പുറത്തേ
ബോധാതിഗമ്യമായ ചിൽസത്തയെത്തിച്ചേരാൻ
മർത്ത്യന്മാർക്കൊക്കുംതന്നേ സാദ്ധ്യമല്ലാത്തവണ്ണം
യുദ്ധമുണ്ടവിടത്തിലായതു ജയിച്ചാലേ
ബുദ്ധനേപോലെ ശുദ്ധസത്തയിലെത്തിച്ചേരാൻ
സാദ്ധ്യമായീടുവെന്നു നിർണ്ണയമറിഞ്ഞാലും
ഏറുമേളർ വ്യക്തിജീവഭാവത്തിൽ ചിദാനന്ദ
സാഗരമെത്തി നിത്യജീവന്മാരായിമേവും
ശ്രീരാമകൃഷ്ണദേവൻ ദേവിതന്നംശംതന്നെ
ദേവിതൻ നിയോഗത്താൽ സാധനചെയ്തീടുന്നു.
എന്നാലും ബ്രഹ്മധ്യാനം ചെയ്യുമ്പോൾ വിഘ്നമേകി,
ചിന്മയി ജഗദംബാ ധ്വംസനം ചെയ്തുതന്നേ
ചിന്മയ ജ്യോതിർധാമം ബ്രഹ്മാനുഭൂതി നേടി
എന്തിനായ് ജഗദംബാ വിഗ്രഹമീവിധത്തി-
ലംബികതന്നേ ധ്വംസിച്ചെന്നൊരു ചോദ്യമുണ്ടാം
ശ്രീരാമകൃഷ്ണലീലാ നാടകം ലോകർക്കൊക്കെ
സാരത്തേയറിയിക്കാനുള്ളതുതന്നേ നൂനം
ധർമ്മങ്ങളോരോന്നായി ജീവിച്ചുകാണിച്ചില്ലേ

ദേവിതൻ മൂർത്തിഭാവം ദേവിയിൽ തന്മയത്വം
നേടിയമൂർത്തി, ദിവ്യദേവിയായ്തന്നേ തീർന്നോൻ
ഈവണ്ണം യുദ്ധമുണ്ട നാമതു ചെയ്തീടേണ-
മവ്വണ്ണം കാണിക്കാനായ് ലീലകളിവചെയ്തു.
ദേവിതൻ നിയോഗത്താൽ ബ്രഹ്മമായ്തീർന്നോന്നാലു
മാവിധം ബ്രഹ്മഭാവസമധിയുണ്ടായാലും
പിന്നെയും വ്യക്തിഭാവം കൈവരിച്ചീടാനുള്ള
വൈഭവം ദേവിതന്നേ നൽകിയെന്നിരിക്കുന്നു
ആദ്യന്തവിഹീനമാം ബ്രഹ്മത്തിലെത്തിച്ചേർന്നാൽ
സാദ്ധ്യമല്ലാർക്കുംപിന്നെ വ്യക്തിത്വം കൈവരിക്കാൻ
ദിവ്യമാം നിർവ്വികല്പസമാധിയെത്തിപ്പിന്നെ
ബോധവാനാകാനാർക്കും സാദ്ധ്യമല്ലറിയണം
ദേവിതൻ നിയോഗത്താൽ സാദ്ധ്യമായ് ഭഗവാനു
ദൈവികകാര്യം ചെയ്യാനുള്ളവനല്ലേ ദേവൻ
ഇങ്ങിനെ വേദാന്തത്തിൻ ലക്ഷ്യമാം നിർവ്വികല്പ
സമാധിയനുഭൂതി കൈവന്നുവെന്നു കാണ്മു
ഭക്തിമാർഗ്ഗത്തിലുള്ള പാരമ്യപദമായ
മുക്തിയാം പരാഭക്തിതന്നെയാണതുംപിന്നെ
ഉന്നതപരമാനന്ദഭൂതിയാം ബ്രഹ്മവിദ്യ
തന്നിലുമുണ്ടായ്വന്നു ദൈവീകനിയോഗത്താൽ.
ആശ്ചര്യതത്വം പാരിലാശ്ചര്യലീലചെയ്വ-
താശ്ചര്യം നമുക്കൊക്കെ യേകുന്നു നിരന്തരം.
ദിവ്യനാം തോതാപുരിയത്ഭുതസ്തബ്ധനായി
ദൈവീകനിയോഗമാണെന്നായി ചിന്തയപ്പോൾ.
നാല്പതു കൊല്ലക്കാലം ഞാൻചെയ്ത മഹായത്ന-
മെത്രയോ ദുഷ്കരമാകുമാനന്ദമേകുന്നെന്നിൽ
നിർവ്വികല്പാത്ഭുതത്വ സമാധി ലഭിക്കുവാൻ
സർവ്വർക്കും സാദ്ധ്യമല്ല നിർണ്ണയമതുകൊണ്ടാം
അല്പാല്പമാനന്ദത്തിൻ ജ്യോതി പ്രകാശം മാത്ര-
മത്ഭുതമനുഭൂതിനേടി ഞാനെന്നു വന്നു.
എത്രയോ ദിവ്യനാണീ ശ്രീരാമകൃഷ്ണനേറ്റ-
മത്ഭുതം ദീക്ഷാമാത്രാൽ ഭുതസമാധിയിൽ
നിശ്ചലമായി മൂന്നുനാളുകൾ കഴിഞ്ഞില്ലേ

ഈവണ്ണം ചിന്തചെയ്തുമാനന്ദമോടും തന്റെ
ദിവ്യനാം ശിഷ്യൻതന്റെ സാന്നിദ്ധ്യം കൊള്ളാനായി
മൂന്നുനാളൊരുദിക്കിൽ വാസമെന്നുള്ളതായ
ധന്യമാംവ്രതം തെററിച്ചേതാനും മാസക്കാലം
കാളികാമന്ദിരത്തിലാനന്ദമായിവാണു
ശ്രീരാമകൃഷ്ണലീലാ ഭാഗഭാക്കായിത്തീർന്നു,
അക്കാലം മഹാദിവ്യ സന്ന്യാസിവൃന്ദം ദിവ്യ-
സാധുക്കൾ ഹംസവൃത്തിയുള്ളവരൊക്കെയാണാ-
ദൈവികമന്ദിരത്തിൽ കൂടവോരെന്നുകേൾപ്പൂ.
ഭേദാഭാവങ്ങളററുമുച്ചനീചതാമററു
എച്ചിലും പ്രസാദവുമൊന്നുപോൽ കരുതിയും
ഭിക്ഷക്കാർ തിന്നശേഷം തിന്നിട്ടും സാരമേയം
തിന്നതിന്നുച്ഛിഷ്ടത്തെ തിന്നിട്ടുമൊരേമട്ടിൽ
ധന്യതയെന്നുതന്നേയെന്നായി കീർത്തിപ്പോരായ്
ധന്യന്മാർ വന്നുചേരുമാനന്ദമെന്നേ ചൊല്‍വൂ
ശ്രീരാമകൃഷ്ണനേവ മദ്വൈത സാക്ഷാൽക്കാര
ലീലകൾ ചെയ്യുന്നേരമായതിലാനന്ദിക്കാൻ
ഈവണ്ണമുള്ള ദിവ്യസിദ്ധന്മാർ വന്നുചേർന്നു
ദൈവികലീലയല്ലേ കാരണാതീതമല്ലേ
സർവ്വേശനീവിധത്തിൽ ലീലകൾ ചെയ്യും കാലം
സർവ്വരും ലീലാരംഗമെത്തുന്നു സ്വയമായി.
ആരുമേ കാര്യമൊന്നും ബോദ്ധ്യമായ് വന്നതല്ല
യെന്നാലും കാലംപോലെ സിദ്ധന്മാർ വന്നുചേർന്നു
ദേവന്മാർപോലും ലീലാരംഗത്തേ കാക്കാനായി
മേവിയാമന്ദിരത്തിലെന്നൊക്കെ കേൾക്കുന്നുണ്ട്
ക്ഷേത്രത്തിൻ വളപ്പെല്ലാം ആവശ്യമെന്നുചൊല്ലി-
ട്ടിസ്റ്റിൻഡ്യാ കമ്പനിക്കാർ കൈവശമാക്കാൻവന്നു.
ശ്രീരാമകൃഷ്ണദേവൻ ഖിന്നനായതുകേട്ട
സാധനചെയ്യാനുള്ള സ്വാതന്ത്ര്യം നഷ്ടമാകാൻ-
പോകുന്നുവെന്നുതന്നേ സംഭ്രാന്തനായിത്തീർന്നു
അന്നൊരുനാളിൽ ദിവ്യനാകിയ ദേവൻ ദേവീ-
മന്ദിരവാസംചെയ്യോരാൻ ശ്രീരാമകൃഷ്ണനോട്
സംഭ്രമംവേണ്ടാ സർവ്വം വേണ്ടപോൽനടന്നീട-
മുമ്പർകോൻ തന്റെ ലോകം തന്നിൽനിന്നതിനായി
വന്നവനാണു ചൊൽവതെന്നൊക്കെ പറഞ്ഞത്രേ.

ആവിധംതന്നേ തന്റെ യിംഗിതമതുപോലെ
സാധിച്ചുവെന്നും പിന്നെ ചൊന്നുപോൽ ഭഗവാനും.
വേറൊരുനാളിൽ നഗ്നസന്ന്യാസിയോടുകൂടി
ശ്രീരാമകൃഷ്ണൻ ബ്രഹ്മധ്യാനത്തിൽ വർത്തിക്കുമ്പോൾ
കേറിവന്നതിദിവ്യതേജസ്സിൻസ്വരൂപിയായ്
ദേവേന്ദ്രദൂതനപ്പോളാരെന്നു ചോദിച്ചത്രേ
ജ്ഞാനിയാം യതിശ്രേഷ്ഠൻ ഞാനൊരു ദേവനാണെ-
ന്നാഗതൻ ചൊല്ലിയപ്പോൾ വേഗത്തിൽ ബ്രഹ്മധ്യാനം
ചെയ്യുവാനിരുന്നോളുവെന്നോതിപോലുംധന്യൻ.
മർത്ത്യന്മാർ തന്നെയല്ല ദേവന്മാർ നിത്യന്മാരും
സിദ്ധന്മാർ ദിവ്യശക്തിവൃന്ദങ്ങളെല്ലാംവന്നു
സർവ്വേശലീലതന്നിൽ ഭാഗഭാക്കുകളായി.
സർവ്വജ്ഞനെന്ന ഭാവം ബ്രഹ്മവിജ്ഞാനമുള്ളോ-
ർക്കുണ്ടാകമെന്നതെറ്റും ധാരണയില്ലാതാക്കാൻ
അംബികതന്നോടെല്ലാം ചോദിക്കുംസമ്പ്രദായ-
മംബികാനന്ദനന്റെ പിന്നത്തേ ജീവിതത്തിൽ
മുന്നേപ്പോൽതന്നെയുണ്ടായെന്നുനാമറിയുന്നു
ഈശ്വരീനാമംചൊല്ലിയാശ്ചര്യഭാവമാന്ന
കൈകൊട്ടിയാനന്ദിക്കും നർത്തനംചെയ്യും പിന്നെ
ഈവക രീതികണ്ടാൽ പൃച്ഛിക്കും തോതാപുരി
എന്തിനായ് കൈകൊട്ടുന്നു ചപ്പാത്തിയുണ്ടാക്കാനോ
എന്നൊക്കെ ചോദിച്ചീടുമത്ഭുതഭാവമാന്നു
ശ്രീരാമകൃഷ്ണൻ ചൊല്ലു മാനന്ദസ്വരൂപിണി
ലോകൈകനാഥതന്റെ നാമത്തേ കീർത്തിക്കുന്നു,
ആയതു നിന്ദ്യമല്ല യാനന്ദപ്രദായക-
മത്യന്തദിവ്യദിവ്യം ഭക്തന്മാക്കാനന്ദദം.
സർവ്വക്കും മാർഗ്ഗംകാട്ടാനുള്ളവൻ സർവ്വേശന്റെ
വിഗ്രഹവിധത്തിൽ മാതൃക കാണിക്കുന്നു.
കല്പനതന്നേ ദിവ്യഭാവത്തേ വളർത്തുന്ന
സാധനാസമ്പത്തിയെന്നുള്ളതു സത്യമത്രേ
ധുനിയേദിവ്യമെന്നു കല്പിപ്പോർ നഗ്നസംഘ-
മായവക്കൊക്കെനാഥനിദ്ദേഹം യതിശ്രേഷ്ഠൻ

ധുനിയിൽനിന്നു ബീഡികത്തിച്ച വേലക്കാര-
നോടൊരുനാളിൽ കോപംവന്നപ്പോൾ ഭഗവാനും
എന്തിതിൻസാരം സർവ്വം ബ്രഹ്മമെന്നരുളുവോ-
നെന്തിനു കോപിക്കുന്നു സർവ്വവും ബ്രഹ്മമല്ലേ?
ഇങ്ങിനെചോദ്യംചെയ്തു ദിവ്യനാംയതിവര്യൻ
പിന്നീടു കോപംതീരെ വിട്ടെന്നും കേൾക്കുന്നുണ്ട്
മാസങ്ങൾ കുറേയേറെ യാനന്ദബ്രഹ്മധ്യാന
ലീലയിൽ കഴിച്ചവർ രണ്ടുമാമന്ദിരത്തിൽ
ഉഗ്രമാമശ്സ്സിന്റെ ബാധയാൽ തോതാപുരി
വ്യഗ്രതപൂണ്ടദേഹം ക്ഷീണിച്ച വിവശനായ്
ധന്യനാം മഹാഭക്തൻ ബാബുവിൻ മഹാഭാഗ്യ-
മുന്നത ബ്രഹ്മജ്ഞാനി തന്നുടെ ശുശ്രൂഷകൾ
നന്നായിചെയ്തുവേണ്ടുമൌഷധമെല്ലാം നൽകി.
സത്തുക്കൾ സംസർഗ്ഗവും സേവനസന്ദർഭവു-
മെത്രയോ പുണ്യംചേയ്തോർക്കല്ലാതെ കിട്ടുകില്ല.
ഉത്തമപുമാൻ മർത്ത്യവേഷത്തിൽ ലീലചെയ്‌വാൻ
ധാത്രിയിൽ വന്നപ്പോഴും സേവകനല്ലേ ബാബു
എത്രയോ ധന്യധന്യരായവർ രണ്ടുപേരു-
മത്രയുമല്ല ദേവിക്കായുധമായിത്തീർന്നോർ
ഉത്തമനായ ബാബുവെത്രയോ ശ്രമിച്ചിട്ടു-
മശ്സ്സു തീരെ വിട്ടുമാറുന്നില്ലെന്നുകണ്ടു.
ധ്യാനത്തിനേകാഗ്രതകിട്ടുവാൻ ദേഹചിന്ത
വിഘ്നമായ് കാണുന്നെന്നു ചിന്തിച്ച യതിവര്യൻ
ഹീനമീദേഹമെന്നു ഗംഗയിൽ നിക്ഷേപിച്ചി-
ട്ടാനന്ദധാമമെത്താൻ നിശ്ചയം ചെയ്തുമെല്ലെ,
ഗംഗയിൽ രാത്രികാലത്തിറങ്ങി ദേഹത്യാഗം
ചെയ്യുവാൻ നോക്കീയത്രേ എന്തൊരു മഹാശ്ചര്യം
ഗംഗയിൽ മുങ്ങിച്ചാവാൻ വെള്ളമില്ലെന്നു കണ്ടു
ഗംഗയിൽ ബഹുദൂരം സഞ്ചരിച്ചെന്നും കേൾപ്പൂ
അത്ഭുതസ്തബ്ധനായി ഗംഗയിൽ നില്ക്കുന്നേര
മെത്രയും മഹാശ്ചര്യം ദിവ്യയാം ജഗദംബാ
ദർശനം സിദ്ധിച്ചെന്നും സർവ്വവും സർവ്വേശ്വരി-
തന്നെയാണെന്നു ബോധം വന്നെന്നും കേൾക്കുന്നുണ്ട്

പിന്നെന്നാം കാര്യമെല്ലാം ശിഷ്യനോടോതി ദേവീ-
ദർശനംചെയ്തുവന്ദിച്ചമ്മഹാൻ വിട്ടുപോയി.
ആയതിൽപിന്നെ ദിവ്യ ബ്രഹ്മാനന്ദാനുഭൂതി-
യായാസമെന്യേവേണ മെപ്പോഴു മതിദിവ്യ-
മത്തരം ബ്രഹ്മഭാവമഗ്നമാം സമാധിയിൽ
വർത്തിക്കവേണമെന്ന നിശ്ചയം ചെയ്തുദേവൻ
ആറോളംമാസക്കാല മാവിധം ബോധാതീത-
ഭാവത്തിൽ ബ്രഹ്മസാക്ഷാൽക്കാരത്തിൽ വർത്തിച്ചത്രേ
അപ്പപ്പോഠം വേണ്ടതൊക്കെ ചെയ്യുവാൻ ജഗദംബ-
യെപ്പോഴും നോക്കുന്നുണ്ട ശുശ്രൂഷചെയ്തീടുവാൻ
അക്കാലത്തൊരുധന്യൻ സന്യാസീയെങ്ങുനിന്നോ
വന്നെത്തിയെന്നും ദേഹസംരക്ഷചെയ്തുവെന്നും
ഭോജനംകഴിപ്പിക്കാൻ താഡനംചെയ്തും ദേഹ-
ബോധത്തെ വരുത്തീട്ടു വായിലേക്കേകിയെന്നും
പിൽക്കാലത്താദ്ദേഹത്തിൻ ഭക്തരോടാമഹാത്മാ
ചൊല്ലിക്കേൾപ്പിച്ചവത്രേ എത്രയോ മഹാശ്ചര്യം
ആറോളം മാസങ്ങൾക്കുശേഷമായ് ജഗദംബ
ചൊന്നപോൽ ഭാവമുഖം തന്നിലായ് വർത്തിച്ചീടു
ഈവണ്ണം സർവ്വേശ്വരി ചൊന്നതിൻശേഷംദിവ്യ-
ഭാവത്തിൽ ഭക്തിമിശ്ര വിജ്ഞാന മാർഗ്ഗംകാട്ടാൻ
വർത്തിച്ചുവന്നുവെന്നു നാമൊക്കെയറിയുന്നു
ദൈവീകഭാവത്തിൻെറ ദിവ്യമാ മഗ്രം ദിവ്യ-
വിജ്ഞാനമാർഗ്ഗത്തിൻെറയാരംഭമിതേവിധം
ഉമ്മറവാതിലത്രേ ദിവ്യമാം ഭാവമുഖ-
മായതുതന്നേ ദേഹി ദേഹത്തിൽ വർത്തിക്കുമ്പോഠം
ആയാസമില്ലാതുള്ള മാർഗ്ഗമായ് സകലർക്കും
മാതൃക കാണിക്കുന്നീ മാതൃകാജീവിതത്തിൽ



# ധർമ്മസമന്വയം

അദ്ധ്യായം 11

ശ്രീരാമകൃഷ്ണലീലാനാടകമിപ്പോൾ ഭാവി
ജീവിതം രൂപീകരിച്ചീടുവാൻ പര്യാപ്തമാം
ദൈവീകമഹത്ത്വങ്ങളുള്ളതായ് വന്നുചേർന്നു
ദിവ്യമാമനുഭൂതി മന്ദിരം ചിദാനന്ദ
തുന്ദിലൻ ദിവ്യദേവി തന്മയൻ ബഹുമാർഗ്ഗ
സംപ്രാപ്തനതിദിവ്യ സാധനാസിദ്ധിയെല്ലാം
സാധിച്ച ദിവ്യദിവ്യനീവണ്ണം മഹാത്ഭുത
സമ്പൂർത്തിതന്നേ നൂനമിദ്ദേഹമെന്നു കാണ്മു
ഭക്തിവിജ്ഞാനമാർഗ്ഗം സമ്മേളിച്ചുള്ളഭാവം
യോഗകർമ്മങ്ങൾ മേളിച്ചുന്നതഭാവമാർന്നു
ദാസ്യസഖ്യാദി നാനാഭക്തിമാർഗ്ഗങ്ങളെല്ലാ
മേററവും ശ്രേഷ്ഠമാകുമത്തുതപരാഭക്തി
ലക്ഷ്യത്തിലെത്തിച്ചേർത്തു ദ്വന്ദ്വനിർമ്മുക്തനായി
ഭക്തനും ഭഗവാനുമൊന്നെന്നുതന്നേ വന്നു
മുക്തിക്കു മാർഗ്ഗമായ വിജ്ഞാനമെത്തിച്ചേർന്നു.
വിജ്ഞാനപ്രകാശമാം ദേവിയിലൈക്യമായി
വിജ്ഞാനഘനമാകുമീശ്വരഭാവമെല്ലാം
തന്നിലേക്കൈക്യമായി ബ്രഹ്മാനുഭൂതിനേടാൻ
ബ്രഹ്മനിഷ്ഠൻെറ ശിഷ്യസ്ഥാനവുമതുപോലെ
ബ്രഹ്മസായൂജ്യമായ നിർമ്മല നിർവ്വികല്പ
സമാധിയനുഭൂതിയെന്നതും വന്നുചേർന്നു
യോഗമാർഗ്ഗങ്ങൾകൊണ്ടു സിദ്ധികളുണ്ടായ്തീർന്നു
ദൈവീകകർമ്മമല്ലാതൊന്നുമേ ഇല്ലെന്നായി
ഹൈന്ദവധർമ്മത്തിൻെറ ഭിന്നശാഖകളെല്ലാ
മൊന്നുപോൽ സമ്മേളിച്ചു സമ്പൂർത്തിയടഞ്ഞതായ്
ഭിന്നമാം മാർഗ്ഗങ്ങൾക്കുള്ളുന്നതലക്ഷ്യമെല്ലാം
ധന്യമാമേകതത്ത്വം തന്നെയാണെന്നു കണ്ടു
ഭക്തിയും ജ്ഞാനം യോഗമെന്നിവയെല്ലാം ചെന്നു
നിത്യമാം ചൈതന്യത്തിലെത്തുന്നുവെന്നും കണ്ടു.

ആറുമാസത്തിൽമേലേ ബ്രഹ്മഭാവത്തിൽ മേവി
ദേഹവുമതുകൊണ്ടു രോഗബാധിതമായി.
അർശസ്സു വന്നുകൂടി ക്ഷീണിതനായി ഗാത്രം
ശോഷിച്ചു കുറേമാസമൌഷധം ചെയ്തുനോക്കി
രോഗത്തെ ശമിപ്പിച്ചുവെങ്കിലും ഗാത്രപുഷ്ടി
വേഗത്തിൽ സാധിച്ചില്ല യവ്വണ്ണമിരിക്കുമ്പോഴു
അംബികാ നിയോഗത്താൽ മുസ്ലീമാൻ ധർമ്മമാർഗ്ഗ-
മെന്തെന്നുമനുഭൂതി നേടുവാൻ മോഹമുണ്ടായ്
സർവ്വക്കും മാതാവായ സർവ്വേശാഭാവമല്ലേ-
യുർവ്വിയിൽ മർത്ത്യനായി ലീലയ്ക്കു വന്നതിപ്പോഴു
സർവ്വരും ജഗദംബാ സന്തതിമാരാണെന്നു
നിർവ്വാദം സ്വീകരിക്കും വിശ്വമാതാവു നൂനം
ആകയാൽ മുസ്ലീംധർമ്മ മെന്തെന്നുള്ളനുഭൂതി
നേടണമെന്നുതന്നെ യംബികയാജ്ഞാപിച്ചു.
വിശ്വൈകമാതാവിൻെറ മന്ദിരം തന്നിലന്നു
കൃസ്ത്യന്മാർ മുസൽമാന്മാരാദിയായുള്ളോരെല്ലാം
ദർശനം ചെയ്യാനായി വന്നുകൊണ്ടിരുന്നെന്നു
കേഠംക്കുന്നുണ്ടതിലേകൻ സ്നേഹിതനായിത്തീർന്നു
ഹൈന്ദവക്ഷത്രവംശ ജാതനാണയാളെന്നാൽ
ധന്യമാം സർവ്വസഹോദര്യത്തേ വിശിഷ്ടമായ്
മുസൽമാൻമതത്തിലേ തത്ത്വമായ് കാൺകയാലാ
ധർമ്മത്തിൽച്ചേർന്നു വേണ്ട സാധനചെയ്തു മാന്യ
നദ്ദേഹമെന്നുകേട്ടു ഗോവിന്ദറാ മെന്നുപേർ
ആ മാർഗ്ഗമനുഷ്ഠിക്കാൻ നിർദ്ദേശം വേണമെന്നു
ശ്രീ രാമകൃഷ്ണനന്നു ഗോവിന്ദനോടു ചൊല്ലി
ശാസ്ത്രോക്ത നിർദ്ദേശങ്ങളദ്ദേഹമേകിയെന്നു-
മായതു നിഷ്ഠയായിട്ടഭ്യാസം ചെയ്തുവെന്നും
മൂന്നുനാഠംകൊണ്ടു പൂർണ്ണസിദ്ധനായ്ത്തീർന്നുവെന്നു-
മന്നത്തെ കാലത്തുള്ളോർ ചൊല്ലിയെന്നായികേഠംപ്പൂ
സമ്പൂർണ്ണതന്മയത്വം നേടിയോൻ സർവ്വസിദ്ധി
സമ്പന്നനായിത്തീർന്നോൻ സർവ്വേശലീലാമൂർത്തി
യാതൊന്നിനായിതൻെറ ജീവിതമർപ്പിച്ചാലു-
മായതു നേടുവോളമേകാഗ്രനിഷ്ഠയോടു

താദാത്മ്യമടയുന്നതായിനാമറിയുന്നു.
മൂന്നുനാഠംകൊണ്ടു സർവ്വസിദ്ധിയും കൈവരിച്ചു
ധന്യനാം നമ്പി തൻെറമുമ്പിലായ് വന്നുദിവ്യ
ദേവിയിൽതന്നേ ചേർന്നുപെന്നൊരു സിദ്ധിയുണ്ടായ്
ദേവിയും താനുമൊന്നുതന്നെയെന്നിരിക്കുമ്പോഠം
ദേവിയിലെന്തിനേവം സായൂജ്യമടയണം
ഹൈന്ദവദേവീഭക്തി സാധനയനുഷ്ഠിച്ചാ
ചിന്മയി ജഗദംബ സായൂജ്യമടഞ്ഞുപോ
വൈദ്യുതം ദിവ്യദിവ്യ മത്ഭുതപ്രകാശമാ-
യംബിക സർവ്വദിക്കും വ്യാപിച്ചുവെന്നുംതന്നേ
ആ ദിവ്യപ്രവാഹത്തിൽ മുക്കുകതന്നേ ചെയ്തു
എന്നുമേ കേഠക്കുന്നുള്ളവെന്നു നാമോർമ്മിക്കുന്നു.
ചിന്മയ മണ്ഡലത്തിന്നംശത്തിൽനിന്നു മൂർത്ത-
മെന്നല്ലേ തന്നേപ്പററിയദ്ദേഹം ദർശിച്ചതു്
ആകയാൽ ജഗന്മാതാ മൂർത്തിയാം ഭഗവാനേ
വൈദ്യുതപ്രവാഹത്തിൽ ചേർത്തതേയുള്ളൂ ദേവി
തന്നിൽനിന്നുത്ഭവിച്ച മൂർത്തികളതുപോലെ
ധന്യരാമവതാരമൂർത്തികളെല്ലാംതന്നേ
ചെന്നുചേരുന്ന ദേവീമണ്ഡലം ചിദാനന്ദ-
സാഗരം സർവ്വാതീതമാണെന്നു കാണിക്കാനായ്
ദേവിയിൽ സായൂജ്യത്തെ പ്രാപിച്ച ദർശനത്തേ
കണ്ടതും സമാധിയിൽ ദേവിയായനുഭൂതി-
കൊണ്ടതും ചിന്തിപ്പോർക്കുമത്ഭുതമുണ്ടാക്കിടും
അന്നത്തേ നിഷ്ഠയൊക്കെയെത്രയോ മഹാത്ഭുതം
ഹിന്ദുക്കഠംകേട്ടാൽ കോപംവന്നേക്കുമെന്നുചൊല്ലാം
ക്ഷേത്രത്തിൽ പോവുകില്ല ദേവിയേ സ്മരിക്കില്ല
ദേവിതൻ നാമംകൂടി കേഠക്കാനുമാററില്ല
ഭോജനമെല്ലാമവർ ചെയ്യുമ്പോൽതന്നെ വേണ
മായതു പാകംചെയ്യാനേർപ്പാടുചെയ്തുബാബു
വേഷവുമതുപോലെ ഭാഷണമെല്ലാംതന്നേ
മുസൽമാൻ ചെയ്യുമ്പോലെ ചെയ്യെന്നും കേഠക്കുന്നു
അദ്വൈതസാക്ഷാൽക്കാര മുന്നതമേകതത്ത്വ
മെത്തുകതന്നെയെന്നു നാമൊക്കെയറിയുന്നു

പിന്നീട്ട ഭിന്നഭിന്നമാർഗ്ഗങ്ങളും ചെന്നുചേരു-
മുന്നതലക്ഷ്യമേതു തത്ത്വമെന്നറിയുവാൻ
ഒന്നൊന്നായാരായുവാൻ സന്നദ്ധനായിത്തീർന്നു
പിന്നീട്ട കുറേകാലം ചെന്നപ്പോൾ ക്രിസ്തുധർമ്മ
മുന്നത ദിവ്യഭക്തി സമ്പൂർണ്ണമെന്നുതോന്നി
അംബികാ നിയോഗത്താലായതുമഭ്യസിച്ചു
സിദ്ധികൾ നേടിയെന്നുതന്നെ നാമറിയുന്നു
ധന്യനാമൊരുഭക്തൻ ഗേഹത്തിൽ ക്രിസ്തുവിൻെറ
അംബിക മഡോന്നതൻ പുത്രനാം ക്രിസ്തുവിനേ
ഒക്കത്തുവെച്ചുകൊണ്ടു നില്ക്കുന്ന മനോഹര
ചിത്രത്തേകണ്ടു നോക്കിയേകാഗ്രചിത്തനായി
വർത്തിച്ചു കുറേനേരമന്നേരം കാണായ്‌വന്നു
ചിത്രങ്ങളെല്ലാം ജീവത്ഭാവത്തിലായിത്തീർന്നു
ചിത്രത്തിൽനിന്നു ദിവ്യജ്യോതിസ്സു പുറപ്പെട്ടു
ശ്രീ രാമകൃഷ്ണൻതൻെറ ദേഹത്തിലെത്തിച്ചേർന്നു
ലീനമായ്ത്തീർന്നതാകമാനന്ദമനുഭൂതി
നേടിയെന്നതുമല്ല ക്രൈസ്തവധർമ്മദീപം
ക്രിസ്തുവിൽ മനസ്സെത്തി മറ്റെല്ലാം വിസ്മരിച്ചു
മൂന്നുനാൾ പിന്നെ ക്രിസ്തുചിന്തയും നിരന്തരം
ഭാവനാധ്യാനങ്ങളും തന്നെയായ് തീർന്നുവത്രേ
അത്ഭുതമെന്നേചൊൽവൂ ക്രിസ്തുവിൻ സാക്ഷാൽക്കാര-
മിത്തരമുണ്ടായെന്നാൽ ക്രിസ്തുവാദേഹം തന്നിൽ
എത്രയും പ്രേമപൂർവ്വമാശ്ലേഷിച്ചതുനേരം
മൂർത്തിയും ലീനമായി സായൂജ്യമടഞ്ഞുപോൽ
ശ്രീരാമകൃഷ്ണൻ ബുദ്ധധർമ്മത്തേ യാരായാത്ത
കാരണമൊരുപക്ഷേ യീശ്വരനില്ലെന്നുള്ള
ധാർമ്മിക നിഗമനമായേക്കാമെന്നുതോന്നും
വേദാന്തമാർഗ്ഗത്തിൻെറ നൂതനഭാവമത്രേ
ബുദ്ധൻെറ ധർമ്മമെന്നുമദ്ദേഹം പറയുന്നു.
ബുദ്ധനേ ഈശ്വരൻെറ ദിവ്യമാമവതാര
മാണെന്നുതന്നേ നൂനമദ്ദേഹം ചൊല്ലാറുണ്ട്
എന്നാലുമീശ്വരൻെറയാസ്തിക്യം തെളിയിക്കാ
നന്നതതത്ത്വത്തിൻെറ ധന്യമാമാവിർഭാവ-

മെന്നതുകൊണ്ടുതന്നെ യാത്മാവുമിഥ്യയെന്നും
വ്യക്തിബോധത്തെ മാത്രം മർത്ത്യനെന്നോതുന്നെന്നും
ബന്ധവുമാശാപാശമൊക്കെയും ഛേദിച്ചാത്മ-
ശുദ്ധിയേ കാമഹീനസേവനം ചെയ്തുണ്ടാക്കി
വ്യക്തിബോധത്തേ ധ്യാനമഗ്നമായില്ലാതാക്കി
നിർവ്വാണമടയുന്ന മാർഗ്ഗമാണതിശ്രേഷ്ഠ
മെന്നമായ് നിർദ്ദേശിച്ച ദിവ്യാവതാരമായ
ബുദ്ധന്റെ ധർമ്മമാർഗ്ഗമാർഗ്ഗണം ചെയ്തതായി
കേൾപ്പിപ്പില്ല ബുദ്ധൻ ഹിന്ദുവാണെന്നേ ചൊല്ലാറുള്ള
മററുള്ള മതമെല്ലാം ഹൈന്ദവധർമ്മത്തിന്റെ
ശാഖകളല്ലാതൊന്നുമല്ലെന്നും ചൊല്ലാറുണ്ട്
നൂതനലോകത്തിലേ യദ്ധ്യാത്മധർമ്മമാർഗ്ഗ-
മാകവേയദ്വേഹത്തിൻ ശോധനാവിഷയമായ്
യാതൊന്നു ബ്രഹ്മമെന്നോ കേവലപരമാത്മ
ചൈതന്യമെന്നോ ചൊൽവതായതുതന്നേ ഹള്ളാ
ദൈവവുമതുതന്നേയീശ്വരനതുപോലെ
സ്രഷ്ടാവും ദൈവരാജ്യവർത്തിയാം പിതാവെന്നും
വിശൈകമാതവെന്നും ചൊൽവതു സർവ്വദേതു
ചൈതന്യമൂലകിന്റെ കാരണപാലകത്വ
മായതു സർവ്വശക്തി വൈഭവസമ്പൂർണ്ണമായ്
ശോഭിപ്പതാണെന്നാണ നിർണ്ണയമനുഭൂതി
യുണ്ടായി വിളംബരം ചെയ്യതെന്നല്ലേകാണ്മൂ
സർവ്വക്കമൊരുപോലെയാരാദ്ധ്യമാമതത്ത്വം
സർവ്വത്രവിളയാട്ടം ചൈതന്യമാണലക്ഷ്യം
ലക്ഷ്യത്തിലെത്തിച്ചേരാൻ പന്ഥാവുതന്നേനൂനം
ധാർമ്മികമാർഗ്ഗമോരോന്നെന്നുമാ മഹാദിവ്യൻ
കാലാനുരൂപധർമ്മമാർഗ്ഗത്തിൻ സമന്വയം
ഭൂലോകവ്യാപ്തിയോടുചെയ്യെന്നും കാണുന്നുണ്ട്
കൃഷ്ണന്റെ കാലത്തുള്ള ധാർമ്മിക സമന്വയം
ഗീതയിൽനിന്നു കാണാമായതു ഭാരതീയ-
ധാർമ്മികസമന്വയം മാത്രമേയാകുന്നുള്ളൂ
നൂതനലോകം സർവ്വഭൂതലവ്യാപ്തിയുള്ള
താകയാൽ സാർവ്വത്രിക ധാർമ്മികസമന്വയം

വേണമെന്നുള്ളകാലം വന്നപ്പോഠം ജഗത്തിൻെറ
പാലകശക്തി ലീലാമൂർത്തിയായവതാരം
ലോകത്തിൽചെയ്തു ധർമ്മപാലനം ചെയ്തീടുന്നു
സർവ്വവുമൊരേതത്ത്വനിർദ്ദേശം നാനാനാമ-
രൂപങ്ങഠംകൊണ്ടുചെയ്‌വൂ ലക്ഷ്യമൊന്നെന്നുചൊല്ലാം
സർവ്വക്കുമീശ്വരൻെറ സാന്നിദ്ധ്യസായൂജ്യാദി
നിർവ്വാണമെത്തിച്ചേരാൻ ധർമ്മങ്ങഠം സഹായിക്കും
ദൈവിക നിയോഗത്താലീവിധം നാനാധർമ്മ
മാർഗ്ഗങ്ങഠം സമന്വയിച്ചത്ഭുതമായലീല
ശ്രീരാമകൃഷ്ണൻ ഭൂവിലാദ്യമായ് ചെയ്യെന്നുള്ള
തീലോകരിന്നിമേലിൽ കാണുവാൻപോകുന്നുണ്ട്
ആദ്യന്തഹീനമായ തത്ത്വത്തിൻ സാക്ഷാൽക്കാര-
മെത്തുവാനുള്ള ലോകരുണ്ടാകമെന്നും പാരിൽ
നിത്യമാം ധർമ്മത്തിൻെറ ക്രമീകാരങ്ങളെന്നും
സത്യസ്വരൂപനാകമീശ്വരൻ ചെയ്യുമെന്നു
മിത്രയും കാര്യംകൊണ്ടു വ്യക്തമായ്ത്തീരുന്നുണ്ട്
അത്തരം ക്രമീകാരമെത്രയോ വിശിഷ്ടമായ്
ചിൽത്തേജോനാഥയായ ചിന്മയിജഗദംബാ
നിർമ്മലദിവ്യഭാവസമ്പന്നൻ ചിദാനന്ദ
സമാധി സാഗരത്തിൽ ലീലകഠം ചെയ്ത ധന്യൻ
ശ്രീരാമകൃഷ്ണദേവൻ ചെയ്തതായ് കാണുന്നനാം
സർവ്വവും നടത്തുന്ന സാർവ്വേശ്വരേശ്വരൻെറ
ദിവ്യമാം ലീലകൊണ്ടേ സർവ്വജനീനമായ
സർവ്വവുമുഠംക്കൊള്ളിക്കും സാർവ്വലൌകികധർമ്മ
നവ്യമാം സമന്വയം സാദ്ധ്യമായ്ത്തീരുന്നനം
ദൈവികനിയോഗത്താലീവണ്ണം ദിവ്യലീല
യുർവ്വിയിൽ ചെയ്യാനുള്ള സംഗതിയുണ്ടായ്‌വന്നു
ഇന്നത്തെ ലോകത്തിൻെറയാവശ്യം ധർമ്മമാർഗ്ഗ-
മെല്ലാമേ ചേർത്തുചെയ്യും ധാർമ്മികസമന്വയം
ആയതു സാധിക്കാനായ്‌ലോകൈകനാഥ പാരി-
ലീവിധം ലീലചെയ്തതേററവും മഹാശ്ചര്യം



# തീർത്ഥാടനം

## അദ്ധ്യായം 12

ഏത്രയോ കൊല്ലങ്ങളായ് ശ്രീരാമകൃഷ്ണൻ തന്റെ
മാതൃദേശത്തു പോകാറില്ലെന്നുകണ്ടുവല്ലോ
ജ്യേഷ്ഠനാം രാമേശ്വരചാററർജിയുണ്ടു വീട്ടിൽ
നാട്ടുകാരു ബന്ധമുള്ളോർ മററുള്ളകൂട്ടുകാരും
ദർശനസൗഭാഗ്യത്തെ കാത്തുകൊണ്ടിരിക്കുന്നു
ഭ്രാന്തനായെന്നും വാർത്തകേൾക്കുന്നു നിരന്തരം
രോഗത്തിൻ ക്ഷീണംമാററാൻ വീട്ടിലേക്കൊന്നുപോയി
വിശ്രമം കൊള്ളാമെന്നു ചിന്തയുമുണ്ടായ്‌വന്നു
അമ്മയേ ബാബുവിന്റെ രക്ഷയിൽ താമസിക്കാൻ
വേണ്ടതു ചെയ്തുതന്റെ ബന്ധുവാം ഹൃദയനും
ബ്രാഹ്മിണിയമ്മയോടുമൊന്നിച്ചു നാട്ടിൽപോയി
ട്ടാറേഴുമാസക്കാല മാനന്ദലീലചെയ്തു
നാട്ടുകാരൊക്കെ യേറെ സന്തോഷപൂർവ്വം ദിവ്യ-
ലീലകൾ പങ്കുകൊണ്ടു മാത്രമീ ഭാഷണങ്ങൾ
ആനന്ദമായികേട്ടും രത്തിച്ചുന്നെന്നു ചൊല്ലാം
ശാരദാദേവി യേഴുകൊല്ലത്തേ പ്രായമുള്ള
കാലത്തു കണ്ടതല്ലാതിത്രയും കാലത്തോളം
കണ്ടില്ല ഭഗവാനേ യാകയാൽ വീട്ടിലുള്ളോർ
കൊണ്ടിങ്ങുവന്നു ദേവി ഗേഹത്തിൽ നിന്നുമന്നു
ദേവിയു മാനന്ദത്തിൻ പങ്കാളിയായിത്തീർന്നു
നിത്യവും ശുദ്ധ ദിവ്യ വൃത്താന്തം കേൾപ്പിച്ചീടും
സാധനചെയ്യാനുള്ള നിർദ്ദേശം നൽകും പിന്നെ
ഗാർഹിക ധർമ്മം കാര്യം നിർവ്വഹിക്കേണ്ട രീതി
ദുർവ്യയ മില്ലാതാക്കി സർവ്വവും നടത്തുന്ന
ഗാർഹിക മര്യാദകളെന്നെല്ലാവിധത്തിലും
വേണ്ടപോലുപദേശം നൽകിയാ പതിന്നാലു
കൊല്ലത്തേ പ്രായമുള്ള കുമാരിക്കെന്നു ചൊൽവൂ
അത്യന്ത ദിവ്യദിവ്യ ഭാവത്തിലെത്തിച്ചേർന്നോ-
നെത്രയും പരിശുദ്ധൻ ശ്രീരാമകൃഷ്ണദേവൻ

സന്ന്യാസം വരിക്കമ്പോഠം കല്യാണം ചെയ്യകാര്യം
ചൊന്നിട്ടും സ്ത്രീപുരുഷഭേദങ്ങഠം കടന്നോക്കേ
ആത്മാനുഭൂതി നേടാൻ സാദ്ധ്യമായ്ത്തീരാറുള്ള
സർവ്വവുമാത്മാവെന്നു കാണുകതന്നേവേണം
എന്നൊക്കെ തോതാപുരി ചൊല്ലിയപോലെതന്നേ
ധന്യനാമദ്ദേഹമാ ശാരദാദേവി ദിവ്യ-
ദേവിതന്നംശമെന്നു കണ്ടിട്ടു സേവചെയ്തു
ജീവിത മതിധീര ശോധനാ രംഗമാക്കി
ദിവ്യതതന്നെ തന്റെ ഭാവമെന്നായിത്തീർന്നു
ഗാർഹസ്ഥ്യജീവിതത്തേ സ്വീകരിച്ചില്ലദേവി
ശിഷ്യയായ് തന്നേ യെന്നും വർത്തിച്ചവെന്നേയുള്ള
ശാരദാദേവി ലോകരീതിയിൽ ഭാര്യയാകാ
നേതുമേയിച്ഛിച്ചില്ലെന്നുള്ളതുമഹാത്ഭുതം
ഏതാഴട്ടുകൊല്ലക്കാലമൊന്നിച്ചെന്നതുപോലെ
വാഴവാനിടയായ ഭൈരവി ബ്രാഹ്മിണിക്ക്
സന്ന്യാസമഹാവ്രതം സംവരിച്ചതുകേട്ടു
സന്തോഷമില്ലാതായി ശ്രീരാമകൃഷ്ണനോട്
അദ്ദേഹം ജഗന്മാതൃനിയോഗം മാത്രമല്ലാ-
താരോടും ചോദിക്കാതെ സന്ന്യാസം സംവരിച്ച
ആയതു ഭൈരവിക്കു സന്തോഷമേകിയില്ല
മേപ്പാരെങ്കിൽ ശാരദാംബ ചാരത്തു മേവുന്നതും
സന്തോഷം കുറയുവാൻ കാരണമായിത്തീർന്നു
അംബികാ നിയോഗത്താൽ സർവ്വവും നടക്കുന്നു
അന്നൊരുനാളിൽ ദിവ്യഭാവത്തിലവർ ശിഷ്യ-
പാദങ്ങഠം പൂജചെയ്തു വന്ദിച്ചു യാത്രയായി.
ശ്രീരാമകൃഷ്ണൻ തന്റെ ബന്ധുക്കഠം മിത്രങ്ങളും
മേവുന്ന ഭാഗത്തൊക്കെ പോയെന്നും ക്ഷീണം മാറി
ആറേഴമാസംകൊണ്ടു കൽക്കട്ടാ നഗരത്തിൽ
അംബികാമന്ദിരത്തിലെത്തിച്ചേർന്നെന്നും കേഠംപ്പു
പിന്നേയും മുന്നേപ്പോലെ ദിവ്യമാം ഭാവാവേശ
ലീലകഠംതന്നേ ചെയ്യുന്നെന്നായിത്തന്നേകണ്ടു
ബാബുവിൻ ഗേഹം തന്നിൽ ദുർഗ്ഗയേ പൂജിക്കമ്പോഠം

ശ്രീരാമകൃഷ്ണൻ പോയി മൂന്നുനാരം വസിച്ചത്രേ
ആനന്ദതുന്ദിലനായ് ബാബുവും പൂജചെയ്തു
പൂജകൾ കഴിഞ്ഞപ്പോൾ വിഗ്രഹം ഗംഗയിങ്കൽ
വീട്ടുകാരൊക്കെച്ചേർന്നു പൂജിച്ചു വിസർജ്ജനം
ചെയ്യുകയെന്നരീതി ചെയ്യാനായ് ബാബുചെല്ലാൻ
ആളുകൾ വന്നു ചൊല്ലി യന്നേരം മഹാത്ഭുത-
ഭാവത്തിൽ ബാബുവോതി ''യെന്തിനു വിസർജ്ജനം
എന്നെന്നും പൂജചെയ്യാനാനന്ദമാതൃദേവി
യെന്നുടെ ഗൃഹംതന്നിൽ വാഴട്ടെയെന്നല്ലാതെ
വിഗ്രഹമിനിമേലിൽ തൊട്ടുപോകരുതാരും
നിഗ്രഹം ചെയ്യും ഞാനാമത്ത്യനേ തീർച്ചതന്നേ''
എല്ലാരും സംഭ്രമിച്ചു ശ്രീരാമകൃഷ്ണപാദ
യല്ലാതെയില്ലാശ്രയമെന്നായി ബാബുവിൻെറ
ഭാര്യയാം ജഗദംബാ ദാസിയുമോടിവന്നു
കാര്യങ്ങളൊക്കെച്ചൊല്ലി കേൾപ്പിച്ചനേരം ദേവൻ
മന്ദമായ് ബാബുവിൻെറ ചാരത്തുചെന്നുചേർന്നു
നിന്നപ്പോൾ ബാബു ദിവ്യഭാവത്തിൽ വർത്തിക്കുന്നു
അംബികാവിഗ്രഹത്തെയെന്തിനുവേണ്ടി ഗംഗാ
സംപൃക്തമാക്കീടണം പൂജകൾ നടക്കട്ടെ
അംബികയില്ലാതെന്തുജീവിത മെന്നു ബാബു-
വംബികാ നന്ദനനോടന്നേരമറിയിച്ചു
മന്ദമായ് മാറ്റിടത്തിൽ തൻകയ്യാൽ തലോടീട്ടു
മന്ദവാണികളോതി യംബികവിട്ടുപോമോ
ഹൃത്തടമന്ദിരത്തിൽ നിത്യയായ് വാഴും ദേവി
ചിത്രമേചിത്രം ബാബു ശാന്തനായെന്നുംകേൾപ്പൂ
പൂജകളെല്ലാം വേണ്ടരീതിയിൽ നടന്നെന്നും
പൂജയ്ക്കുശേഷം ദിവ്യഭാവത്തെയാചിച്ചെന്നും
ശ്രീരാമകൃഷ്ണൻ കാര്യവിഘ്നങ്ങൾ വന്നുകൂട്ടും
ഭാവത്തിൽ ദേവിയെന്നാലെന്നൊക്കെയോതിയെന്നും
എന്നിട്ടും നിർബ്ബന്ധിച്ചു ചൊന്നപ്പോൾ ജഗദംബ
നിന്നുടെ നന്മയ്ക്കായി വേണ്ടതുചെയ്യുമെന്നു
ചൊന്നെന്നുമതുപോലെയംബികാ നിയോഗത്താൽ
ബാബുവിൻ ഭാവമൊക്കെ ദിവ്യമായ്ത്തീർന്നുവെന്നും

മൂന്നനാളാവിധത്തിൽ വർത്തിച്ചുവെന്നും കേൾപ്പൂ.
കാര്യങ്ങൾ വിഘ്നമായി വേണ്ടതു വേണ്ടപോലെ
ചെയ്യുവാനാളില്ലെന്നായെല്ലാരും സംഭ്രമിച്ചു
ശ്രീ രാമകൃഷ്ണദേവൻ സന്നിധിവേണ്ടിവന്നു
ബാബുവിൻ ഭാവം വീണ്ടും മാറുവാനെന്നുംകേൾപ്പൂ
അർബ്ബുദമെന്നരോഗഗ്രസ്തനാണെന്നഭീതി
ബാബുവിനുണ്ടായ്‌വന്നു ദേഹത്തിൽ കുരുവിന്റെ
രോഗത്താൽ ശയിക്കുമ്പോളപ്പോഴും ഭഗവാനേ
വേഗത്തിൽ കൊണ്ടുവന്നു പാദത്തിൽ നമിച്ചിട്ടു
പാദരേണുക്കൾകൊണ്ടു ശീർഷത്തെ ശുദ്ധമാക്കി.
''ദേഹത്തിൽനിന്നു ദേഹിപോയാലുമവിടുത്തെ
കാരുണ്യമുണ്ടെന്നാകിൽ കൈവല്യമുണ്ടായിടും''
ഈവണ്ണം ബാബുവോതിയല്പനാൾ കഴിഞ്ഞപ്പോൾ
രോഗവും മാറി വേണ്ട ശക്തിയും വന്നുചേർന്നു
കാലങ്ങൾ കുറേയായി മോഹങ്ങളുള്ളിലുണ്ടായ്
സ്ഥൂലലോകത്തിലുള്ള തീർത്ഥങ്ങൾ സന്ദർശിക്കാൻ,
ശ്രീരാമകൃഷ്ണൻകൂടെ പോകണമെന്നമോഹം
ബാബുവിനേറിവന്നു നിർബ്ബന്ധമായിച്ചൊല്ലി.
ശ്രീരാമകൃഷ്ണൻ മുമ്പു മാതാവെ തീർത്ഥസ്നാനം
ചെയ്യിക്കാൻ ചിലദിക്കിൽ പോയെന്നുകേട്ടിട്ടുണ്ട്
പിന്നീടു ജഗദംബാ സന്നിധിതന്നിൽതന്നേ
ധന്യമാം സമാധിവൻ സാഗരലീലചെയ്‌വൂ
എന്നാലും ബാബുവിന്റെ നിർബ്ബന്ധം കാരണത്താൽ
ചെന്നേക്കാമെന്നുവെച്ചു യാത്രയ്ക്കു സമ്മതിച്ചു
മാതുലനോടുകൂടി യാത്രയ്ക്കു ഹൃദയനു-
മായതുപോലെ നൂറിൽ മേലുള്ള ഭക്തന്മാരും
തീർത്ഥാടനത്തിനായി യാത്രയമാരംഭിച്ചു
യാത്രാമദ്ധ്യത്തിൽ വൈദ്യനാഥത്തിൽ വെച്ചു നാട്ടിൽ
ദാരിദ്ര്യബാധകൊണ്ടു ദുഃഖത്തിൽ മുഴുകിയോർ
എത്രയോ ഉണ്ടെന്നുള്ള കാഴ്ചയാൽ മെന്നുനീറി
ഹൃത്തടമതുകൊണ്ടു തീർത്ഥമാടുന്നകാര്യം
വിസ്മരിച്ചതി തീവ്രവേദനാപൂർവ്വമോതി
സാധുക്കളായിട്ടുള്ളീ മർത്ത്യർക്കു വേണ്ടുവോളം

ഭോജനമതുപോലെ വസ്ത്രദാനവും ചെയ്തു
സേവിച്ചശേഷം കാശീ ദർശനം ചെയ്തീടേണം.
ഈവണ്ണം ബാബുവോട് ശ്രീരാമകൃഷ്ണദേവ-
നാവേശപൂർണ്ണനായിട്ടോതുമ്പോൾ ബാബു ചൊല്ലി
"നാമിപ്പോൾ തീർത്ഥാടനയാത്രയിലല്ലേ സാധു-
സേവനമിപ്പോൾ ചെയ്‌വാനാകുമോ ധനമുണ്ടോ,
നമ്മുടെ കൈവശത്തിലുള്ളതു സർവ്വമിപ്പോ-
ളിത്തരം സേവയ്ക്കായി വേണ്ടതായ് വന്നുചേരും,
ആകയാൽ തീർത്ഥാടനം ചെയ്തുമേലീവിധത്തിൽ
സേവനമനുഷ്ഠിക്കാ" മിങ്ങിനെ മധുരന്റെ
വാണികൾ കേട്ട വേഗമദ്ദേഹം സാധുവൃന്ദ-
മദ്ധ്യത്തിൽ ചെന്നിരുന്നു "കാശിക്കു ഞാനില്ലിപ്പോൾ
കാശിയും വിശ്വനാഥ സാന്നിദ്ധ്യമെല്ലാംതന്നെ
നിശ്ചയമിവർതന്നെയെന്നു ഞാൻ ചിന്തിക്കുന്നു
നിങ്ങൾക്കു പോകാം വിശ്വനാഥനെ ദർശിച്ചീടാം"
മെന്നൊക്കെ യത്നംചെയ്തു, വെന്തിനി വേണ്ടതെന്നും
ചിന്തയായ് മധുരനും പിന്നീട് വേണ്ടുവോളം
വസ്ത്രങ്ങൾ ധനധാന്യമൊക്കെയും നാട്ടിൽ നിന്നു
മെത്തിച്ചു വേണ്ടവണ്ണം സേവകൾ ചെയ്തുവത്രേ
ശ്രീരാമകൃഷ്ണനേവം ചെയ്തതിൽ നിന്നുമേലിൽ
ഭാരതഭൂമി തന്നിലാദർശം ദാരിദ്ര്യത്തിൽ
കഷ്ടതകൊണ്ടപാരം ദുഃഖിതരായ മർത്ത്യ-
സേവനം ദൈവീകമാം ധർമ്മമെന്നുണ്ടായ് വന്നു
മുമ്പൊക്കെ മേന്മയുള്ള ജാതിക്കു സേവചെയ്താൽ
സമ്പൂർണ്ണ സന്തോഷത്താലീശ്വരൻ പ്രസാദിക്കും
വിശ്വാസ മീവിധത്തിലായിരുന്നതു മാറി
ദുഃഖിതർ രോഗമുള്ളോർ കഷ്ടതയുള്ളോരെല്ലാം
ഈശ്വരൻറംശം തന്നെയായവർ സേവകൊണ്ടു
ശാശ്വത ചൈതന്യത്തിൻ സംതൃപ്തിയുണ്ടായീടും
ഈവിധം നവീകൃത ധർമ്മത്തിന്നാവിർഭാവം
ശ്രീരാമകൃഷ്ണനേവം സംസ്ഥാപിച്ചെന്നു ചൊല്ലാം
ആനന്ദമത്തനായിട്ടദ്ദേഹം യാത്രചെയ്തു.

കാശിയിൽ വിശ്വനാഥ സന്നിധിയെത്തിച്ചേർന്നു
എത്രയോ കാലമായിട്ടെത്രയോ കോടിമർത്ത്യ-
രെത്രയോധനവ്യയം ചെയ്തിട്ടുതീർത്ഥാടനം
ചെയ്യുന്ന മഹാദിവ്യതീർത്ഥസ്ഥാനമാം കാശി
ശങ്കരൻ മഹാദിവ്യ ഭാവത്തിൽ മുക്തിദാതാ-
വെന്നായി സർവ്വലോക നായകഭാവമാർന്നു.
ഭിന്നിത മാർഗ്ഗക്കാർക്കുള്ളുന്നതമനുഭൂതി-
കൈവല്യ മേകീടുന്ന ദിവ്യത്വം ഭാവമാർന്നു.

സർവ്വർക്കുമൊരുപോലെ യാരാദ്ധ്യനായിത്തന്നേ
ദിവ്യമായ് സന്നിധാനം കൊള്ളുന്ന മഹാകാശി
പുണ്യയാം മന്ദാകിനീ വാഹിനി നിരന്തരം
പൂർണ്ണമാഹാത്മ്യമോടു ശോഭിക്കും മഹാകാശി
ധന്യരാം യതിവര്യർ ചർച്ചകൾകൊണ്ടും വേദ-
പാഠങ്ങളുരുവിട്ടും സാധനാധ്യാനത്താലും
പാവനമാക്കിച്ചെയ്യും പുണ്യഭൂവായകാശി
ആര്യന്മാർ ധർമ്മദീപസ്തംഭംപോൽ ജ്വലിക്കുന്ന
ഹൈന്ദവ ബൌദ്ധ ധർമ്മ സ്ഥാപനമുള്ള കാശി
സംസ്കാരസമ്പന്നമാം സംസ്കൃത ഭാഷാജ്ഞാന-
മിപ്പോഴും സംരക്ഷിച്ചു സൂക്ഷിക്കും മഹാകാശി
ഹൈന്ദവ ധർമ്മത്തിന്റെ യുന്നതലക്ഷ്യമായ
മോക്ഷത്തെ യിച്ഛിക്കുന്നോർ ദേഹത്തെ ത്യജിക്കുമ്പോൾ
ജീവിച്ചു ഭവമോഹ മാകവേ ദഹിപ്പിച്ചു
കൈവല്യം വരിക്കാനായ് മോഹിക്കും മഹാകാശി
ഈ വിധമുള്ള കാശീദർശനമതി ദിവ്യ-

ഭാവത്തിൽ ഭഗവാനെ സ്തുതിച്ചു വർത്തിപ്പിച്ചു
കാഞ്ചനപ്രകാശമായദ്ദേഹം ദർശിച്ചത്രേ
വിശ്വനാഥന്റെ ദിവ്യസന്നിധി മഹാകാശി
ആശ്ചര്യഭാവമാർന്നു സർവ്വവും ചിന്മയമായ്
കാശിയിലദ്ദേഹത്തിനുണ്ടായ ദർശനത്താൽ
നിത്യവും മലമൂത്രശോധനാവിസർജ്ജനം
ചെയ്യുവാനായി കാശിവിട്ടുപോയെന്നു കേൾപ്പൂ
ഗംഗയിൽ സ്നാനംചെയ്തു നിത്യവും വിശ്വനാഥ
ദർശനം ചെയ്തശേഷം ധ്യാനത്തിലിരിക്കുക.

ഘട്ടങ്ങൾതോറും ശാസ്ത്രനിർദ്ദേശംപോലെയുള്ള
സൽകർമ്മം സാധുസേവയീവകയൊക്കെച്ചെയ്ക,
ഇങ്ങിനെ മധുരനും കൂടെയുള്ളോരും ദിവ്യ
ശ്രീരാമകൃഷ്ണദേവൻ ബന്ധുവാം ഹൃദയനും
ദിവ്യരാമാനന്ദത്തി ലേഴെട്ടു ദിനംവാണു
പിന്നെയും ത്രിവേണിയിൽ സ്നാനത്തിനായിപോയി
ദൈവികവൃത്തിപൂർണ്ണം ദിവ്യമാം തീർത്ഥസ്ഥാനം,
ദിവ്യരാം യതിവര്യന്മാരുള്ള മഹാധാമം
ഗംഗയും യമുനയും ദിവ്യമാം സരസ്വതി
യീമൂന്നു നദികളും ചേരുന്നമഹാധാമം
ശാസ്ത്രോക്തകർമ്മങ്ങളും ശ്രാദ്ധാദിയെല്ലാംചെയ്തു
വർത്തിച്ചു പതിനഞ്ചു നാളുകളായിടത്തിൽ
പിന്നീടും വിശ്വനാഥ സന്നിധിതന്നിലെത്തി
ധന്യരായാനന്ദത്തിലേതാനും ദിനംകൂടി
ഉന്നതഭക്തിപൂർണ്ണഭാവത്തിൽ ഭജിച്ചുമേൽ
വൈഷ്ണവമാർഗ്ഗത്തിലേ ദിവ്യമാം മഹാതീർത്ഥം
ശ്രീകൃഷ്ണപരമാത്മാ കേളിചെയ്തുള്ള വൃന്ദാ
രണ്യത്തിൽ ദർശനത്തിനായുള്ള യാത്രയായി
ആയിടം തന്നിലെത്തിയാനന്ദ പുളകിത-
നത്ഭുത ഭാവാവേശമുള്ളവനായിത്തീർന്നു
ചില്ലുമാൻ പണ്ടുദിവ്യലീലകൾ ചെയ്തദേശ
മെത്രയും പുണ്യഭൂമിയാനന്ദ നികേതനം
കാലികൾമേച്ചു ദിവ്യലീലകൾ ചെയ്തദേശം
ബാലകരൊത്തു കാട്ടിൽ സഞ്ചാരം ചെയ്തദേശം
ഗോവർദ്ധനോദ്ധാരണം ചെയ്തെന്നു ചൊല്ലാറുള്ള
പർവ്വതം ദിവ്യ ഗോപീ ഗേഹങ്ങളുള്ള ദേശം
രാധയും ഗോവിന്ദനും ലീലകൾ ചെയ്ത ദേശം
കാളിയമർദ്ദനത്താൽ ദുർമ്മതി കാളിയന്റെ
ദർപ്പത്തെ നശിപ്പിച്ച ഘട്ടവുമതുപ്പോലെ
ശ്രീകൃഷ്ണമന്ദിരങ്ങൾ കൃഷ്ണന്റെ ജന്മസ്ഥാന
മാകിയ മധുരയുമീവിധം ദിവ്യ ദിവ്യ
ധാമങ്ങളനവധിയാനന്ദോന്മത്തനായി
ദർശിച്ചു ദിവ്യാനന്ദ സമാധിമഗ്നനായി
നാളുകൾ കുറേ യേവം ജീവിച്ചശേഷം വീണ്ടും

കാശിയിൽ വന്നുചേർന്നു നാലഞ്ചുമാസക്കാലം
ആനന്ദമഗ്നനായി മേവീടുംകാലം ദിവ്യ
സിദ്ധനാം ശ്രീത്രൈലിംഗസ്വാമിജി യവധൂതൻ
ദർശനം സാധിച്ചെന്നുമദ്ദേഹം മഹാത്ഭുത
സിദ്ധികളനുഭൂതിയദ്വൈത സാക്ഷാൽക്കാര-
മീവകയെല്ലാംനേടി മൌനിയായിരിപ്പവൻ
തന്നെയാണെന്നും പിന്നെച്ചൊല്ലിയെന്നതും കേരളപ്പു
താന്ത്രിക മാർഗ്ഗമെല്ലാ മഭ്യാസം ചെയ്യിച്ചതാം
ഭൈരവിതന്നേ വീണ്ടും കാശിയിൽവെച്ചുകണ്ടു
എണ്ണമില്ലാത്ത ദിവ്യ സന്ന്യാസിവൃന്ദം സാധു-
വൃന്ദങ്ങൾ ഭക്തന്മാരും തീർത്ഥസ്ഥാനങ്ങൾ തോറും
വർത്തിക്കു മവരുടെ ദർശനസൌഭാഗ്യത്തേ
നേടിയും ക്ഷേത്രസ്ഥാനം ദർശിച്ചും മടങ്ങുമ്പോൾ
വിഷ്ണുവിൻസ്ഥാനം 'ഗയാ, ദർശനം ചെയ്യാനുള്ള
ബാബുവിൻ മോഹം ദേവൻ സമ്മതിച്ചില്ലപോലും
തന്നുടെ പിതാവിന്റെ യത്ഭുത ദർശനത്തേ
ചിന്തിച്ചു ഗയാവിഷ്ണുദർശനമീശ്വരന്റെ
സായൂജ്യമെത്തിച്ചേക്കാ മെന്നാണു ഭഗവാന്റെ
സംശയമെന്നു പിന്നെ മുറവുള്ളോർ പറയുന്നു
ഹൈന്ദവ ധർമ്മത്തിന്റെ യാദർശമൂർത്തിയായ
ചിന്മയൻ ഭഗവാന്റെ ജീവിതം ഹിന്ദുധർമ്മം
നിർദ്ദേശിച്ചീടും തീർത്ഥസ്ഥാനങ്ങളനേകങ്ങൾ
സന്ദർശിച്ചതി ദിവ്യ ശുദ്ധിയേ കൈവരിച്ചു
ചിട്ടകളൊക്കെ പൂർണ്ണശ്രദ്ധയിൽതന്നേ ചെയ്തു
ആനന്ദമന്ദാകിനീ തീരത്തിൽ ദേവീധാമ
മാനന്ദമായിവീണ്ടും വന്നെത്തിയെല്ലാവരും
ശ്രീരാമകൃഷ്ണൻ വീണ്ടും ദേവീമന്ദിരമെത്തി
യാനന്ദലീലചെയ്‌വനാരംഭിച്ചെന്നും ചൊല്ലാം.



## സർവ്വേശ്വരിയുടെ ആയുധം

അദ്ധ്യായം 13

എത്രയോ കാലമായി ശ്രീരാമകൃഷ്ണ സേവാ-
വൃത്തിയിൽ കഴിക്കുന്ന ദിവ്യനാം ഹൃദയറാം
നിത്യവും മാതുലൻെറ സേവകൾ ചെയ്തുമേവു
മെന്നല്ലാതാത്മ സാക്ഷാത്കാരത്തിനായിട്ടുള്ള
സാധനയൊന്നും തന്നേ ചെയ്യുകപതിവില്ല.
വാർദ്ധക്യകാലംവന്നാൽ സാധനാശ്രദ്ധനാകേ-
മെന്നത്രേ ഹൃദയൻെറയാശയമെന്നു കേൾപ്പൂ.
അങ്ങിനെയിരിക്കുമ്പോൾ തന്നുടെപത്നി ലോകം
കൈവിട്ട വാർത്തകേട്ടു വൈരാഗ്യം വളർന്നത്രേ
പിന്നീടുമാതുലൻെറ സാധനാ സമ്പ്രദായ
മൊന്നൊന്നായ് സ്വീകരിച്ചു ധ്യാനിക്കാൻ ശ്രമംചെയ്തു.
വസ്ത്രയജ്ഞോപവീത മൊക്കെയുമെറിഞ്ഞിട്ടു
നഗ്നനായ് ധ്യാനംചെയ്യുമെന്നിട്ടു മനശ്രുതി
കിട്ടുന്നതില്ലെന്നായി മാതുലനോടു ദിവ്യ-
ഭാവത്തിനാശിസ്സേകാനർത്ഥന ചെയ്തുവത്രേ
''ധ്യാനവും സമാധിയുമെന്നുടെ ശുശ്രൂഷകൾ
ചെയ്യുകമാത്രമാണു നിന്നുടെ ജീവിതത്തിൽ,
ആവേശമുണ്ടായെന്നാൽ കാര്യങ്ങൾ നടക്കില്ല,
സാവധാനമായ് സർവ്വം ചെയ്തീടാ'' മെന്നുദേവൻ
ചൊന്നാലും വീണ്ടുംവീണ്ടും നിർബ്ബന്ധിച്ചതുകൊണ്ടു
''നിന്നുടെയിഷ്ടം ദേവിക്കിഷ്ടമാണെങ്കിൽച്ചെയ്യും''
എന്നൊരുനാളിൽ ചൊല്ലിയായതിൻ ശേഷംഭാവം
സർവ്വവും മാറിപ്പോയിയാവേശം വന്നുചേർന്നു.
എന്തിതിൻ സാരമെന്നു ശ്രീരാമകൃഷ്ണനോടു
ചോദിച്ച ബാബുവോടു ചിന്മയിജഗദംബ
യീവണ്ണം ചെയ്തതാകാമംബിക സകലതും
വേഗത്തിൽ സുഖമാക്കു മെന്നായി ഭഗവാനും.
എന്തിനുഭഗവാനീ കൌശലം കാണിക്കുന്നു
സന്തതംസേവചെയ്തു ജീവിക്കമാത്രമല്ലേ

ഈയുദ്ദങ്ങളാർ ചെയ്യാനുള്ള സാധനയത്രകൊണ്ട
സേവകരാം ചെയ്യാനുള്ള ഭാവുകമരുളുക
അന്നൊരു നാളിൽ ദിവ്യഭാവത്തിൽ ഹൃദയരാം
മാതുലനോട്ടകൂടി സഞ്ചരിച്ചീടുന്നേരം
മാതുലദേഹംനോക്കി ഭൂമിയിൽ സ്പർശിക്കാതെ
ചിന്മയദേഹമായി വർത്തിക്കുന്നെന്നുകണ്ട
തന്നെയുമതുപോലെ ചിന്മയനായിക്കണ്ട
നമ്മളീലോകംതന്നിൽ നന്മകരാം ചെയ്യാനുള്ള
ദിവ്യതയുള്ളോരാണെന്നുച്ചത്തിൽ വിളിച്ചപോൾ
ശ്രീരാമകൃഷ്ണനപ്പോരാം ക്ഷോഭിച്ചു ഹൃദയന്റെ
മററിടം മെല്ലെത്തൊട്ടു സർവ്വവും ശാന്തമായി
തല്ക്കാലം ശാന്തമാക്കിയെന്നല്ലാതൊന്നുമില്ല
പിലക്കാലത്തെല്ലാം വേണ്ടമാതിരിയുണ്ടായീടും
നിത്യവുമീവിധത്തി ലത്ഭുതമനുഭൂതി
യെത്രയോ യുണ്ടായാലു മീവിധ ബഹളങ്ങരാം
കാട്ടുമോ ഞാനെന്നു നീയോക്കാതെ യിതേമട്ടിൽ
കാട്ടുന്നതകാലത്തിൽ ഭാവമുണ്ടാകയാലാം
കാലമാകുമ്പോളെല്ലാം നല്പതായ് വന്നുചേരും
പാലനം ചെയ്യും ദേവീ കാരുണ്യമുണ്ടായീടും
ഇത്തരം ഭഗവാന്റെ വാക്കുകരാം ഹൃദയനേ
തല്ക്കാല ശാന്തമാവയുക്തനായ് തീർത്തുവത്രേ
അന്നൊരു രാത്രികാലത്തമ്മാമൻ ചെയ്തപോലെ
നെല്ലിവൃക്ഷച്ചുവട്ടിൽ ധ്യാനത്തിനായിപോയി
ശ്രീരാമകൃഷ്ണനേതാ ഭാവത്തിലെഴുന്നേററു
വേഗത്തിലാഭാഗത്തേക്കായിട്ടുതന്നേ ചെന്നു
ചാരത്തുചെല്ലുന്നേരം "മാതുലാവേഗം വന്നു
സംരക്ഷചെയ്തീടേണ" മെന്നൊരു ശബ്ദംകേരാക്കാം
കാര്യങ്ങളറിവാനായ് വേഗത്തിൽ ചെന്നുനോക്കി
ചാരമായ് തീരുമിപ്പോരാം ദേഹമെന്നറിയിച്ചു.
"നീറുന്ന ദേഹമെല്ലാം ധ്യാനിക്കാനിവിടേക്കു
വന്നതേയുള്ള തീവ്ര ദാഹകശക്തിവന്നു-
ദേഹത്തെ വേവിക്കുന്നു" വെന്നൊക്കെ പറഞ്ഞത്രേ
ശ്രീരാമകൃഷ്ണൻ തന്റെ കൈകളാൽ ദേഹമാകെ

ഓടിച്ച തലോടുമ്പോഠം നീററല്ല ശാന്തമായി
''ഇന്നിമേലിത്തരത്തിൽ ചെയ്യുവാൻ പാടില്ല നീ
വന്നുപോകരുതു നീയിസ്ഥലം തന്നിൽ മേലിൽ
ഇങ്ങിനെ യാജ്ഞാപിച്ച പിന്നീട്ട ഹൃദയറാം
മാതുലാൻ പൊന്നപോലെ ജീവിച്ച വന്നുപോലും
അക്കാലം ദുർഗ്ഗാപൂജയായപ്പോഠം ഹൃദയൻെറ
വീട്ടിലും പൂജവേണമായതിൽ ഭഗവാൻെറ
സാന്നിദ്ധ്യ മരുളണമെന്നായി ചിന്തയെല്ലാം
ബാബുവിൻ ഗേഹത്തിങ്കൽ പൂജയുണ്ടവിടേക്ക
പോകണമെന്നു ബാബുവാശിക്കുന്നെന്നും വന്നു
പോകുക പൂജചെയ്ക ഞാനുമാപ്പൂജകാണാ
നാഗമിച്ചീട്ടം സൂക്ഷ്മദേഹത്തിൽ പ്രഭുവിൻെറ
ഗേഹത്തിൽ പൂജയ്ക്കായി പോകേണമതിനാലേ
നാട്ടിലേക്കിപ്പോഠം ഞാനും കൂടവേ വരുന്നില്ല
ഈവണ്ണമെല്ലാം ചൊല്ലി യാത്രയായ് ഹൃദയറാം
ബാബുവിൻ പൂജകാണാൻ ശ്രീരാമകൃഷ്ണൻപോയി
മാതുലൻ സ്വഗേഹത്തിലാഗതനായതായി
പൂജകഠംചെയ്യുംകാലം കണ്ടത്രേ ഹൃദയറാം
ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിൽ ഹൃദയൻെറ
പൂജയിൽ പങ്കുകൊള്ളാനിഛിക്കുംനേരം ദിവ്യ
ജ്യോതിസ്സുതന്നിൽനിന്നുമാ ദിക്കിലേക്കയാത്ര
ചെയ്വതു കാണാറുണ്ടെന്നോതിപോൽ ഭഗവാനും
അക്കാലം ജ്യേഷ്ഠൻ തൻെറ പുത്രനാം കുമാരക
നക്ഷയൻ ജോലിതേടി കല്ക്കട്ടാതന്നിലെത്തി
ശ്രീരാമകൃഷ്ണദേവൻ പൂജാരിയായിമേവും
ക്ഷേത്രത്തിൽ വന്നുചേർന്നു സേവകനായിത്തീർന്നു
കുട്ടിയായ് ഭഗവാൻെറ ലാളനമേററധന്യൻ
നിഷ്ഠയായ് രഘുവീരപൂജകളുപാസന
ഈവകയൊക്കെച്ചെയ്തു ദൈവീകഭക്തിശ്രദ്ധ
യാവതും സമ്പാദിച്ച യൗവ്വനമാരംഭിച്ച
ക്ഷേത്രത്തിൽ സേവാവൃത്തിചെയ്യുമ്പോഠം രോഗിയായി
ക്ഷേത്രജ്ഞനായ ജീവൻ ദേഹത്തെവിട്ടുപോയി
ശ്രീരാമകൃഷ്ണനന്ത്യമാത്രയിൽ സമീപത്തിൽ

ജീവനീദേഹം വിട്ടുപോകുന്നതെല്ലാംകണ്ടു-
മാനന്ദനൃത്തംവെച്ചും മേവുകതന്നേചെയ്തു.
വാളിനെ ഉറയിൽ നിന്നെങ്ങിനെയൂരുന്നുവോ
ആവിധമാണു ജീവൻ ദേഹത്തിൽനിന്നു വേറേ
യാകുന്നതെന്നു കണ്ടുവെന്നൊക്കെ പറഞ്ഞത്രെ
ബാബുവിൻ സ്വദേശത്തുപോകണം സ്വന്തമേതോ
കാര്യമുണ്ടതുചെയ്യാനായിട്ടു ഭഗവാനും
തന്നോടുകൂടിത്തന്നേ ചെല്ലണമെന്നുള്ളാശ
ധന്യനാം ബാബുവിന്റെ യുള്ളത്തിൽവന്നുകൂടി
ആ്ടിക്കിൽ പോകുമ്പോളാമാർഗ്ഗത്തിൽ മുന്നേപോലെ
ദാരിദ്ര്യംകൊണ്ടു ദുഃഖഭൂയിഷ്ഠരായിത്തീർന്ന
മർത്ത്യന്മാരനവധി വാഴുന്നതായഗ്രാമം
പാർത്തപ്പോളവർക്കൊക്കെ വസ്ത്രങ്ങൾദാനം ചെയ്യാൻ
ശ്രീരാമകൃഷ്ണനോതി ബാബുവുമതുചെയ്തു.
സാനന്ദം തന്റെ ഗേഹമാഗമിച്ചെന്നും പിന്നെ
നാട്ടുകാർ ഭഗവാന്റെ ദർശനം നേടാൻവന്നു-
കൂടുമ്പോളവർക്കൊക്കെ സേവനം ചെയ്തുവെന്നും
ശ്രീകൃഷ്ണചൈതന്യന്റെ സ്ഥാപനമൊന്നുതന്റെ
നാട്ടിലുണ്ടവിടെയും കൊണ്ടുപോയ് ഭഗവാനേ
ഭക്തന്മാർക്കതുകൊണ്ടു ദർശനസന്ദർഭത്തെ
യത്യന്ത മോദത്തോടു നൽകിനാനെന്നും കേൾപ്പൂ
ചൈതന്യഭക്തവൃന്ദം മേളിച്ചു പൂജചെയ്യും
കാലത്തു ഭാവാവേശപൂർണ്ണനായി ഭഗവാനാ
ചൈതന്യപീഠം തന്നിലാവിഷ്ടനായ് മേവി
ഭക്തന്മാരാനന്ദത്തിൽ നൃത്തങ്ങൾചെയ്തുമേവീ
ദിവ്യനാം ഭഗവാനും നൃത്തത്തിൽ ചേർന്നുവത്രെ
ആനന്ദഭാവമാർന്നു മേളനം ചെയ്തെന്നാലും
നാളുകൾ കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ ചെയ്തു-
തേതുമേ നന്നായില്ല ചൈതന്യപീഠത്തിന്മേൽ
കേറുവാൻ കാര്യമില്ല യെന്നൊക്കെയപരാധം
നാട്ടുകാർ ചൊല്ലിയെന്നു മാചാര്യൻ 'ഭഗവൻദാസ്'
ബാബാജി വിധികർത്താ ചൈതന്യപീഠം ശുദ്ധി
ഹീനമായ് തീർന്നതായി കല്പിച്ചുവെന്നും കേൾപ്പൂ.

പിന്നീട കറേക്കാലം ചെന്നപ്പോഠം ഭഗവാനും
ബാബുവും ഹൃദയനു മൊന്നിച്ച ചൈതന്യൻെറ
ജന്മദേശമായുള്ള നാദീയാ സന്ദർശിക്കാൻ
പോകമ്പോഠം വഴിമദ്ധ്യേ കാൽന യെന്നുള്ളടിക്കിൽ
ബാബാജി ഭഗവൻദാസ് ദർശനം ചെയ്യാനായി
താമസം ചെയ്യുവെന്നും ബാബാജി ഗൃഹംതന്നിൽ
പോയെന്നു മദ്ദേഹത്തെ ദർശനം ചെയ്യുതുഷ്ട
നായെന്നും മററും ചൊല്ലികേഠക്കുന്നു പിൽക്കാലത്തിൽ
മാതുലൻ വരുന്നുണ്ട ദർശിക്കാനെന്നും മററും
മുന്നമേ ഹൃദയറാം ബാബാജിയോടചൊല്ലി
ഗംഭീരഭാവംപൂണ്ട കേസ്സുകഠം വിചാരണ
ചെയ്യുന്നുണ്ടൊരുവനേ സംഘത്തിൽനിന്നു നീക്കം
ചെയ്യുന്ന തീരുമാനം കൈക്കൊള്ളും സന്ദർഭത്തിൽ
ശ്രീരാമകൃഷ്ണൻ ചെന്നു ചാരത്തു വത്തിക്കുന്നു
കാര്യങ്ങഠം ചിലതൊക്കെ ചോദിച്ചശേഷം വീണ്ടും
ഗംഭീരഭാവമാർന്നു തന്നുടെ ജപമാല-
യെണ്ണുക ജപിക്കുകയീവിധം ചെയ്യുമേവി
''സിദ്ധനാമങ്ങേക്കിപ്പോളെന്തിനു ജപിക്കണെ''
മെന്നൊരുചോദ്യമപ്പോളുണ്ടായി ഹൃദയനിൽ
''തൻകാര്യമായിട്ടല്ല മററുള്ളോർ നോക്കിക്കാണാൻ
മാതൃകകാണിക്കുന്നു ചെയ്യാതിരുന്നെങ്കിൽ ഞിനിതിപ്പോഠം
ചെയ്യാതെ മേവിയെന്നാൽ ഭക്തന്മാരൊട്ടും ചെയ്യാ''
ഹാസത്തോടീവിധത്തിൽ ചൊന്നതുകേട്ട ദിവ്യ-
ഭാവത്തിലെഴുന്നേററു ശ്രീരമാകൃഷ്ണൻ തൻെറ
ഉജ്ജ്വലഗംഭീരമാം നാദത്തിലോതിയിത്ഥം
''എന്തിതിൻ സാരം' ധൈര്യമെങ്ങിനെയുണ്ടായ്‌വന്നു
ആരുതാൻ ഗുരുവാരു കർത്താവു വിധിക്കുവാൻ
സേച്ഛപോലൊരുത്തനേ സംഘത്തിൽനിന്നു നീക്കം
ചെയ്യുക സ്വന്തമായ സാധനാമാർഗ്ഗമെല്ലാം-
ഭക്തരു മനുഷ്ഠാനം ചെയ്യണമെന്നു ചൊൽക
ഈവിധമെല്ലാം ചെയ്‌വാനീശ്വരനിയോഗത്താ-
ലല്ലാതെയാക്കുംതന്നേ പാടുള്ളതല്ല നൂനം
ഇങ്ങിനെ യരുഠംചെയ്യു ദിവ്യമാം സമാധിയിൽ

മഗ്നനായ്ത്തീർന്നു ദേവനെല്ലാരും സ്തബ്ധരായി
ബാബാജിയിത്തരത്തിലുജ്ജ്വലവാക്പ്രവാഹം
ശ്രദ്ധിച്ചു കേട്ടിരുന്നു ദൈവീക ഹസ്തങ്ങളിൽ
ആയുധമെന്നഭാവ മെത്രയോ വിശിഷ്ടമാം
എന്നുള്ള ബോധമാർന്നു സന്തോഷിച്ചെന്നേ ചൊൽവൂ
ശ്രീരാമകൃഷ്ണൻതന്റെ ദേഹത്തിൽ ദിവ്യമായ
ലക്ഷണമുണ്ടെന്നൊക്കെ ശോധന ചെയ്തുകണ്ടു
എപ്പോഴും ദിവ്യഭാവ സമാധിയുണ്ടാകുന്നു
അത്ഭുതദിവ്യനാണീ മാന്യനെന്നായും കണ്ടു
അന്നൊരുനാളിൽ ദിവ്യ ചൈതന്യപീഠം തന്നി-
ലാവിഷ്ടനായ മാന്യനിദ്ദേഹംതന്നേയെന്നു
കേട്ടപ്പോളന്നു ശ്രദ്ധിയില്ലാതായെന്നു ചൊന്ന
തൊക്കെയും ക്ഷമിക്കുവാൻ യാചിച്ചുവെന്നും കേൾപ്പൂ.
നാദിയാ പട്ടണത്തിൻ മുമ്പുള്ള ബോട്ടുയാത്രാ
മദ്ധ്യത്തിൽ മണൽത്തിട്ട മാർഗ്ഗമായ് പോകുന്നേരം
അത്യന്ത മത്ഭുതമാം ഭാവത്തിലെത്തി ദിവ്യ
സമാധിമഗ്നനായി വർത്തിച്ചു ഭഗവാനും
പട്ടണമദ്ധ്യത്തുള്ള ചൈതന്യ ക്ഷേത്രമെത്തി-
ട്ടത്തരഭാവമാററം കണ്ടില്ല ഭഗവാനിൽ
ദർശനം ചെയ്തുവേണ്ട സൽക്കർമ്മം ചെയ്തശേഷം
നാട്ടിലേക്കായിവീണ്ടും യാത്രയായ് വഴിമദ്ധ്യേ
ദിവ്യമാമനുഭൂതി നൽകിയാ ഭാഗത്തെത്തി
സർവ്വരും വിസ്മയിച്ചു ദേവന്റെ ഭാവംമാറി
അത്ഭുതസമാധിയിൽ മഗ്നനായ്ത്തീർന്നു വീണ്ടു
മത്ഭുതവാർത്ത ബോധംവന്നപ്പോൾ ചൊല്ലിയത്രേ
തപ്തമാം കാഞ്ചനത്തിൻ ശോഭയുള്ളതിദിവ്യ
മൂർത്തികൾ രണ്ടുപേരന്നംബരമാർഗ്ഗംവന്നു
തേജസ്സിൻ സ്വരൂപികൾ തേജസ്സുകൊണ്ടുചുററും
ആവൃതരാനന്ദത്താൽ പുഞ്ചിരിതൂകീടുന്നോർ
എത്രയും വേഗമെന്റെ ദേഹത്തിലാവേശിച്ചു
സായൂജ്യമടഞ്ഞതായാനന്ദമായിക്കണ്ടു
ക്ഷേത്രങ്ങളിപ്പോൾകാണും സ്ഥാനങ്ങളല്ല ദിവ്യ
ചൈതന്യജന്മസ്ഥാന മെന്നുഞാൻ കാണുന്നിപ്പോൾ

ആയിടം വെള്ളപ്പൊക്കകാലത്തു നദിയായി
പോയതാണെന്നും കാണുന്നീ വണ്ണ മുരചെയ്തു
പിന്നീട്ട ഗവേഷണം ചെയ്യുമ്പോരാവിധത്തിൽ
തന്നെയാണത്രെ കണ്ടതെന്നും നാമറിയുന്നു
അത്താരം ദിവ്യമായ സ്ഥാനത്തു വന്നുചേർന്ന
നേരത്തു ഭഗവാനാ ദൈവീകഭാവം വന്നു
ദിവ്യനാം മധുരന്റെ സേവന മെത്രധന്യ
മദ്ദേഹം ദേവീഹസ്തം തന്നിലായ് വർത്തിക്കുന്ന
ദേവിതന്നായുധത്തേപോലെയായെന്നു ചൊല്ലാം.
മുന്നമേ മധുരന്റെ ഭാര്യയാം ജഗദംബാ
ദാസിക്ക കഠോരമാമർശ്ശസ്സു വന്ന കാലം
സംഭ്രമം പൂണ്ടു ബാബു ശ്രീരാമകൃഷ്ണദേവ
സന്നിധിതന്നിലെത്തി യാചിച്ചു രക്ഷിക്കുവാൻ
അദ്ദേഹമാശിസ്സേകി രോഗിക്ക സുഖമായി-
ട്ടദ്ദേഹം രോഗിയായിത്തീർന്നെന്നും കേൾക്കുന്നുണ്ട്
പോരെങ്കിൽ ഭൂസ്വത്തിന്റെ മത്സരംഗംതന്നിൽ
പോരുണ്ടായ് ചിലരൊക്കെ ചാകുവാനിടയായി
ബാബുവിൻ നിയോഗത്താൽ പോയവർ സേവകന്മാർ
ബാബുവുമതുപോലെ പാറാവിൽ പേകുമെന്നായ്
ഭീതനായ് ബാബുവെത്തി ശ്രീരാമകൃഷ്ണൻതന്റെ
പാദത്തിൽ വീണുകേണു രക്ഷിക്കാൻ പ്രാർത്ഥിച്ചാനത്രെ
ഞാനെന്തുചെയ്യും നീചവൃത്തികൾ ചെയ്താലൊരു
മീവണ്ണമാപത്തിങ്കലായീടുമെന്നുമാത്രം
ശ്രീരാമകൃഷ്ണൻ ചൊല്ലി ക്ഷോഭിച്ചതന്നേ മേവീ
യെന്നാലും ബാബു പാദം വിട്ടില്ല വീണ്ടും വീണ്ടും
രക്ഷിക്കവേണമെന്നു പ്രാർത്ഥിച്ചനേരം ദേവി
രക്ഷിക്കും നിന്നേയെന്നു ചൊന്നെന്നുമതുപോലെ
രക്ഷിതനായിത്തീർന്നുവെന്നും നാം കേൾക്കുന്നുണ്ട്
ആവിധം ഭൌതികമാം കാര്യങ്ങളും പോലും തന്റെ
ആചാര്യനിഷ്ടദേവൻ സർവ്വസ്വമായിത്തീർന്നോൻ
ശ്രീരാമകൃഷ്ണൻ തന്നെ ബാബുവിനതുപോലെ
ജീവിതം സംരക്ഷിക്കാനമ്മയാൽ നിയോഗിച്ച
ആയുധം തന്നേ ബാബുവെന്നും നാമറിയുന്നു

സാധനാകാലംതൊട്ടു ഷോഡശസംവത്സരം
സേവനമനുഷ്ഠിച്ചു ദാസഭാവത്തിൽതന്നെ.
മററുള്ളോർ ഭ്രാന്തനെന്നു ചൊല്ലുമ്പോഴും ഭേദഹീനം
ചെയ്യാതെ കാത്തതെല്ലാം ബാബുവാണതുമല്ല,
ഭ്രാന്തിനു ചികിത്സകൾ എത്രയോ ചെയ്തുനോക്കി,
ദേഹത്തേ ശുശ്രൂഷിച്ചു രോഗങ്ങൾ വന്നതൊക്കെ
ഔഷധം ചെയ്തുമാററി, സാധന ചെയ്യുംകാലം
ആനന്ദഭാവമാന്നു സർവ്വവും നടത്തിച്ചു
എത്രയോ ലക്ഷം ദാനധർമ്മങ്ങൾ ചെയ്യാനായി-
ട്ടെത്രയോ വട്ടം ചൊല്ലിയായവയെല്ലാം ചെയ്തു.
പുണ്യതീർത്ഥങ്ങൾ തോറും ദർശനം ചെയ്യാനുള്ള
സന്ദർഭമുണ്ടാക്കീട്ടു കൊണ്ടുപോയ് സേവചെയ്തു
ഗൂഢമായ് വേഷംമാറി ദേഹത്തേ സംരക്ഷിക്കാ-
നെത്രയോ മാന്യൻ, പ്രഭു, സമ്പന്നനാണെന്നാലും
ദാസനേപ്പോലെ പോയി ദാസനായ്തന്നേ മേവി
ഇത്തരം മഹാത്ഭുത സേവനമീലോകത്തി-
ലിത്രയും കാലം വേറെ മർത്ത്യന്മാർ ചെയ്തിട്ടില്ല.
ആശ്ചര്യപുളകത്തോടല്ലാതെയദ്ദേഹത്തേ
നിശ്ചയമാക്കും ചിന്ത ചെയ്യുവാൻ സാദ്ധ്യമല്ല.
ആനന്ദസ്വരൂപിണി ദേവിതൻ ചിദാനന്ദ
വിഗ്രഹം സൂക്ഷിക്കാനായ് ദേവിതൻ നിയോഗത്താൽ
ആനന്ദലീലാഭാഗഭാക്കായിത്തീന്ന ബാബു
ജീവിക്കുംകാലം ദേവീക്ഷേത്രത്തിൽതന്നേ വാഴാം
ഈവണ്ണം ഭഗവാൻെറ കാരുണ്യപൂർവ്വമുള്ള
ദിവ്യമാംവാണികേട്ടു ഖിന്നനായ്മധുരനും
എന്നുടെ നന്ദനൻെറ കാലവുമവിടുന്നീ
ധന്യമാം സന്നിധിയിൽതന്നെയായ് കഴിയണം
എന്നെല്ലാം യാചിച്ചെന്നുമവ്വണ്ണമാകാമെന്നു
പിന്നെയും കാരുണ്യത്താലേറെന്നും ചൊല്ലീക്കേൾപ്പു.
ദേവിതൻ ലീലാരംഗമുണ്ടാക്കിയതിൽ ദിവ്യ
ദേവിതൻ സാന്നിദ്ധ്യത്തേയേകിയും മഹാനന്ദ-
ദേവിതൻ ലീലാമൂർത്തി വിഗ്രഹം സേവചെയ്തും
ദേവിതന്നായുധമായ്ത്തീന്നവൻ മഹാധന്യൻ

ദേവിതൻ നിയോഗത്താൽ കാര്യങ്ങളെല്ലാംചെയ്തു
ദേവിതൻ ദിവ്യധാമം പ്രാപിക്കാൻ കാലമായി.
രോഗിയായ്ത്തീൻ ബാബു രോഗമോമാറുകില്ല
ലോകേശതൻെറ ലീലയീവണ്ണം നടക്കുന്നു,
'എന്നാണു ഭഗവാൻെറ വാണികൾ കേട്ടതപ്പോൾ.
അവ്വണ്ണം രോഗമെല്ലാം മൂർദ്ധന്യഘട്ടമെത്തി
ഗംഗയുതിരത്തുള്ള ഗേഹത്തിലേക്കുമാററി.
ഗംഗയിലിറക്കുന്നരീതികൾ തുടൻനീടാൻ
തന്നെയാണീവിധത്തിൽ ഗംഗയുതീരമെത്തി
താമസമാക്കീടുന്നതെന്നു നാം കാണുന്നിപ്പോൾ.
ആയിരത്തെണ്ണൂറോടങ്ങെഴപത്തൊന്നുചേരും
കൊല്ലത്തിൽ ഭഗവാൻെറ സേവകൻ ദിവ്യദേവീ–
ദാസനുമത്തുപോലെയായുധമായും തീൻ
ദിവ്യനാം മധുരൻെറ ജീവിതരംഗം മാറി.
അവ്യയമാനന്ദത്തിൻ ധാമത്തിൻ ദേവിലോകം
തന്നിലേക്കാഗമിച്ചു ധന്യനാം ബാബുവര്യൻ.
ശ്രീരാമകൃഷ്ണനപ്പോളത്ഭുതസമാധിയിൽ
ലീനനായ് ബാബുവിൻെറയാത്മാവു ദേവീധാമം
ചേരുന്ന രംഗമെത്തി സർവ്വവും ദർശിച്ചത്രേ.
ലോകത്തിലിതേമട്ടിൽ ദൈവികസേവചെയ്ത
വേറൊരുമർത്ത്യനില്ലെന്നോതുകതന്നേവേണം
ദൈവികകാര്യംചെയ്യാൻ ദേവിതൻനിയോഗത്താ–
ലുർവ്വിയിൽ വാസംചെയ്തിട്ടായുധമായിത്തീൻ
ധന്യനാം മധുരൻെറ ദിവ്യമാംജീവിതത്തേ
മന്നിടമുള്ളകാലത്തോളവും സ്മരിച്ചീടും.

# സഹധർമ്മചാരിണി.

അദ്ധ്യായം 14

ശ്രീരാമകൃഷ്ണൻ തൻെറയാജന്മദിവ്യഭാവ-
മേതുമേതാഴത്തേക്കുമാററാതെമഹാത്ഭുത
ലീലകരംചെയ്യുംകാലത്താനന്ദസ്വരൂപിണി
ലോകൈകനാഥതന്നേ വേറൊരുരൂപംപൂണ്ടു
ശാരദാദേവിയായിവൎത്തിച്ചുവെന്നുചൊല്ലാം.
താൻതന്നെ ചിദാനന്ദസാഗരമതിൽനിന്നു
താൻതന്നെ, രണ്ടുഭാവം കൈക്കൊണ്ടു മൎത്ത്യലോക-
ലീലകരം ചെയ്യാനായി ലോകത്തിലവതാരം
ചെയ്തതുമതുപോലെ താൻതന്നെസർവ്വകാൎയ്യ
കൈകാൎയ്യകൎത്തൃഭാവനായകി ജഗദംബാ-
ഭാവത്തിൽ വൎത്തിപ്പതുമെന്നുനാം കാണുന്നുണ്ടു്.
അംബികാമന്ദിരത്തിലംബികാ സന്താനമാ-
യംബികാമൂൎത്തി ദിവ്യഭാവത്തിൽ നിരന്തരം
അംബികാഭക്തനായ ബാബുവിൻ രക്ഷയിങ്ക-
ലംബികാ തന്മയനായ് വാഴുന്നകാലത്തല്ലേ
അംബികാനിയോഗത്താൽ സേവകൻ ബാബു ദിവ്യ-
മംബികാ മണ്ഡലത്തിലെത്തിയതെന്നുകാൺമൂ.
പിന്നീടു കുറേക്കാലമത്ഭുതദിവ്യഭാവ-
സംപ്ലുതൻ ചിദാനന്ദവിഗ്രഹം ഭഗവാൻെറ
ദിവ്യമാം ലീല സർവ്വലോകൈക നാഥതൻെറ
അവ്യയമാനന്ദത്തിൽ മുങ്ങുകതന്നെയായി.
അപ്പോഴും മുന്നേപോലെ ഭ്രാന്തെന്നു തന്നേചൊല്ലി
മൎത്ത്യന്മാരതുതൻെറ നാട്ടിലും പ്രസിദ്ധമായ്.
മററുള്ളോർ കാണുന്നേരമെത്രയും സഹതാപം
കാട്ടുവോർ ''കഷ്ടമെൻെറകുട്ടീ നീ യീവിധത്തിൽ
ഭ്രാന്തൻെറ ബന്ധുവായിത്തീൎന്നല്ലോ കഷ്ടമായി''.
ഈവണ്ണം പറയുന്ന വാക്കുകളെരിയുന്ന
തീയിലേക്കായി നെയ്യിൻ ധാരപോൽതന്നേ തോന്നി.
ഞാനെൻെറ ജീവിതത്തേയാധന്യജീവിതത്തി-
ലാനന്ദമായിട്ടൎപ്പിച്ചായതുകൊണ്ടുമേലിൽ

ഭ്രാന്തനെന്നാകിലെന്തു്, ആ മഹാൻപാദസേവ
യാനന്ദമോടുചെയ്തു വാഴുവാൻ നോക്കീടണം.
നാലുകൊല്ലങ്ങളോളം കാലങ്ങൾ കഴിഞ്ഞപ്പോൾ
മാലുകൾ വർദ്ധിക്കുന്ന നാൾക്കുനാളെന്നുവന്നു.
അന്നുഞാനദ്ദേഹത്തേ കണ്ടപ്പോൾ മഹാനന്ദ–
മന്ദിരമെന്നുതന്നേ നിർണ്ണയംനിനച്ചുപോയ്.
എന്തിതിൻസാരം ഭ്രാന്തുപിന്നെയുമുണ്ടായെന്നോ
അന്തികേ വാണു സേവചെയ്യണമിനിമേലിൽ
ഈവണ്ണം ചിന്തചെയ്തുമേവുമ്പോൾ ചിലരൊക്കെ
പൂർണ്ണിമസ്നാനം ദിവ്യഗംഗയിൽ ചെയ്തീടാനായ്
പോകുന്നുവെന്നുകേട്ടു താനുമാക്കൂട്ടംചേർന്നു
പോകുവാനിച്ഛിക്കുന്ന വൃത്താന്തം പിതാവിൻെറ
ശ്രദ്ധയിലെത്തിച്ചപ്പോളദ്ദേഹം കാര്യമെല്ലാം
വേണ്ടപോൽ ഗ്രഹിക്കയാൽ താൻതന്നെ സഹയാത്ര
ചെയ്യുവാൻ നിശ്ചയിച്ചു. യാത്രയും പുറപ്പെട്ടു.
മാർഗ്ഗമദ്ധ്യത്തിൽവെച്ചു തീവ്രമാം ജ്വരബാധ
യുണ്ടായി കുമാരിക്കു സത്രത്തിൽ ചെന്നുചേർന്നു.
കാൽനടയായി യാത്രചെയ്കയാൽ ക്ഷീണമേറി
വന്നതാണീവിധത്തിൽ രോഗമെന്നോർത്തുമേവി.
രാത്രിയിൽ പുത്രിതൻെറ ചാരത്തുവന്നിരുന്നു
ഗാത്രത്തെ കൈകൾകൊണ്ടു മെല്ലവേ തലോടിയ
കാളമേഘത്തിൻ വർണ്ണമുള്ളവൾതന്നേപ്പോലെ
യൌവ്വനമെന്നുചൊല്ലാം സുന്ദരിസുമംഗളാ,
ആയവൾചൊല്ലി''നിൻെറ സോദരിതന്നേ ഞാനും
കാളീകാമന്ദിരത്തിൽ നിന്നു ഞാൻ വരുന്നിപ്പോൾ.
നിന്നുടെ ഭർത്താവിനേ ഞാൻതന്നെ നിനക്കായി
ശ്രദ്ധിച്ചുപോരുന്നുണ്ടു വേഗത്തിൽ ചെന്നുചേരും''
എന്നൊക്കെയാശ്വാസത്തേയേകുന്ന വാണിയോതി
എന്നല്ലപിന്നെക്കാണാനില്ലെന്നുമായിത്തീർന്നു.
കാലത്തു നിദ്രവിട്ടു നോക്കുമ്പോൾ ദേഹമൊക്കെ–
യാലസ്യംവിട്ടു ചൂടുമില്ലാതെ കാണാറായി.
ആനന്ദമായി യാത്രപിന്നെയും തുടർന്നുപോ–
യാനന്ദസ്വരൂപിണിയംബികാമന്ദിരത്തിൽ

ചെന്നെത്തി ഭഗവാന്റെ സാന്നിദ്ധ്യമനുഭൂതി
നേടിയെന്നുള്ളതേററം പ്രാധാന്യമർഹിക്കുന്നു
അംബികാമന്ദിരത്തിലംബികാ നന്ദനന്റെ
യന്തികേ വന്നുചേർന്നിതംബികാ ശാരദാംബ.
ശാരദാദേവി സർവ്വസാധനാസിദ്ധയായ
കാര്യ്യവു മതുപോലെ ലീലയിൽ പങ്കുകൊണ്ടു
സാനന്ദമീലോകത്തിൽ ജീവിച്ച് മേലിൽ വേണ്ട
ലീലയ്ക്കു ഭാഗഭാക്കായീടുവാനുള്ള ദിവ്യ–
ബാലന്മാർ സഹവാസം ചേർന്നതുമെല്ലാം ദിവ്യ–
ദേവിതൻ മന്ദിരത്തിലാണെന്നു കാണുന്നനാം.
ലോകത്തിലിതേവരെ കേരക്കാത്തദിവ്യദിവ്യ–
സാധനകൊണ്ടു ദിവ്യ മാനന്ദഭാവമാന്നു
ദിവ്യമാമനുഭൂതി നേടിയുമാനന്ദാബ്ധി
തന്നിലായ് മുങ്ങിപ്പൊങ്ങി ലീലകരം ചെയ്യും സർവ്വ-
ലോകൈക നാഥതന്റെ മാനുഷാകാരം പാരിൽ
ധാമ്മികമാർഗ്ഗങ്ങളെ മാർഗ്ഗണം ചെയ്യുതായ
രംഗത്തിൽ സഹധമ്മചാരിണിയായ ദിവ്യ
ശാരദാമണിദേവി യാഗമിച്ചെന്നുകാണാം.
ശ്രീരാമകൃഷ്ണൻ തന്റെ പത്നിയേ സ്വീകരിച്ചു
സന്തോഷപൂർവ്വം വേണ്ട സൽക്കാരം ചെയ്തുപോലും
യാത്രകൊണ്ടുണ്ടായ്‌വന്ന ക്ലേശങ്ങരം രോഗബാധ–
യൊക്കെയും നീങ്ങുവോളം തന്നോടുകൂടിത്തന്നേ
താമസമാക്കാൻ വേണ്ട സൌകര്യ്യമെല്ലാം നൽകി.
പിന്നീടു മാതാവിന്റെ ചാരത്തു നഹബത്തിൽ
ചെന്നാണു താമസിച്ചതെന്നു നാ മറിയുന്നു.
ധന്യനാം ബാബുവിന്റെ കാലത്തു വന്നുവെങ്കി–
ലുന്നതസുഖമെല്ലാ മദ്ദേഹം തന്റെ സേവാ–
വൃത്തിയാലേകാനെത്ര ശ്രദ്ധിക്കമായിരുന്നു!
എന്നൊക്കെ ഭഗവാനായംബികയോടുചൊല്ലി
എന്നിട്ടും വേണ്ടുവോളം സൽക്കാരം ചെയ്തുദേവൻ.
മാന്യനാം രാമചന്ദ്രമുഖോപാദ്ധ്യായൻ തന്റെ
നന്ദിനി സുഖമായിവത്തിക്കന്നെന്നുകണ്ടു
സന്തോഷംപൂണ്ടു വീണ്ടും നാട്ടിലേക്കായി പോയി

ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിലാദ്ധ്യാത്മിക
മാർഗ്ഗങ്ങളോരോന്നായിശിക്ഷണം നൽകാൻനോക്കി
ധ്യാനവുമാനന്ദാബ്ധിലീലയും സമാധിയും
ജ്ഞാനത്തേ യേകാനുള്ള സാരോപദേശങ്ങളും
സാധനാനിർദ്ദേശങ്ങളൊക്കെയുമതിനൊക്കെ
മേലായി ദിവ്യമായ ഭാവവുമാദ്ധ്യാത്മിക
ശക്തിയേപകർത്തിയുമിച്ഛിച്ചും നൽകിവന്നു,
നിത്യവും രാത്രികാലമാകുമ്പോൾ തൻെറ കൂടെ
യെത്രയോനേരം ധ്യനമഗ്നയായ്തന്നേമേവി.
ശ്രീരാമകൃഷ്ണൻതൻെറ സാധനകൊണ്ടു ദിവ്യ-
മണ്ഡലം കടഞ്ഞിട്ടു സംഭരിച്ചുള്ള ദിവ്യ-
ശക്തികളെല്ലാം ദേവീപാദത്തിൽ സമർപ്പിച്ചു
ദിവ്യമാമൊരു ശക്തിസഞ്ചാരം ചെയ്തുദേവീ-
ദിവ്യത വളർത്തിയെന്നുള്ളതു മഹാത്ഭുതം !
അന്നൊരുനാളിൽ ദേവീപൂജയ്ക്കുവേണ്ടതായ
തൊക്കെയും സംഭരിച്ചു പൂർണ്ണിമയാണുപക്കം.
ഷോഡശിയെന്ന ഭാവമാവാഹിച്ചാരാധിക്കാ-
നാണത്രേ ഭഗവാൻെറ യാരംഭമെന്നുകേട്ടു.
സാധനമെല്ലാം ചേർത്തു പൂജകനായിത്തന്നേ
ശ്രീരാമകൃഷ്ണൻ മേവിയന്നേരം ഹൃദയനേ
ശാരദാദേവിവന്നു ചേരണമെന്നു ചൊല്ലാ-
നാജ്ഞയു മേകിവിട്ടു ദേവിയും വന്നുചേന്നു.
ദേവിയേ യാവാഹിച്ചു പൂജിക്കാനുള്ള പീഠ-
മുണ്ടതിൽ മേവീടാനാജ്ഞാപിച്ചതുപോലെ
ദിവ്യമാം ഭാവാവേശമാന്നവൾ ശാരദാംബ
ദേവിയായിരിപ്പായി ശ്രീരാമകൃഷ്ണദേവൻ
പൂജയും നിവേദ്യവുമർപ്പിച്ചു പുഷ്പാഞ്ജലി
പാദത്തിൽചെയ്തു പുഷ്പമാലയുമണിയിച്ചു,
സാഷ്ടാംഗം പ്രണമിച്ചു പിന്നീടു താൻ ചെയ്തതാം
നിഷ്ഠുര സാധനകൾകൊണ്ടുണ്ടാംമഹാത്ഭുത
ശക്തികൾ, സിദ്ധിദിവ്യചൈതന്യസമാഹാരം
ദേവിതൻ പാദത്തിങ്കലർപ്പിച്ചു സമാധിവൻ
സാഗരമഗാധതയെത്തിയാനന്ദമാന്നു.

ചിന്മയിജഗദംബാപാദത്തിൽ സത്യമല്ലാ-
തുള്ളതുസർവ്വംമുന്നേ യർപ്പിച്ചതായികേൾപ്പൂ.
''ഞാനുമെൻേറതുമെല്ലാമംബികേനിൻെറ ദിവ്യ
പാദത്തിലർപ്പിക്കുന്നു സത്യമേ ബാക്കിയുള്ളൂ''
എന്നത്രേയദ്ദേഹത്തിൻെറന്നത്തേവിളംബര-
മിന്നിപ്പോൾ സർവ്വമംബാപാദത്തിൽ സമർപ്പിച്ചു.
ചിന്മയിജഗദംബാ സന്നിധിതന്നിൽ തന്നേ-
ത്തന്നെയും സമർപ്പിച്ചു സത്യമേവാഹമെന്ന്
ബ്രഹ്മമായ്ത്തിന്നൊന്നാലും പിന്നീട മൃൺമയമാം
അംബികാ വിഗ്രഹത്തിൻ മുന്നിലായ് സർവ്വപൂർണ്ണ-
മർപ്പണം ചെയ്യതായി കാണുന്നു മഹാത്ഭുതം.
എന്താണീഭാവമാററ മെന്നുനാം ചിന്തചെയ്തു-
നോക്കുമ്പോൾ മഹാത്ഭുതമാനന്ദരോമഹർഷം
ഉണ്ടാകാതിരിക്കുവാൻ സാദ്ധ്യമല്ലെന്നുകാണാം.
താനെന്ന ഭേദമില്ല, താനില്ല, തൻേറതില്ല
സർവ്വവും ദിവ്യദേവി ചിന്മയസ്വരൂപമായ
ആനന്ദസ്വരൂപിണിയല്ലാതെയൊന്നുമില്ല
നൂനമീമർത്ത്യദേഹ ഭേദവുമില്ലെന്നായി.
സത്യമെന്നുള്ളതത്രേ ബ്രഹ്മമെന്നിരിക്കുന്നു
സത്യവും ദേവിയായി ബ്രഹ്മവും ദേവിതന്നെ,
ഇങ്ങിനെ സർവ്വാത്മകസത്തയായ് ദേവിഭാവം
മന്നിടമിതിലാരും മുമ്പെങ്ങുമറിഞ്ഞില്ല.
മായിക ശക്തിയെന്നോ വ്യാമോഹശക്തിയെന്നോ
വിജ്ഞാനമജ്ഞാനത്തിൽ സമ്മിശ്രമായിട്ടുള്ള
വിജ്ഞാനസ്വരൂപിണി ബ്രഹ്മത്തിൻ ബാഹ്യരൂപം
വിജ്ഞാനസാഗരത്തിൻ ബാഹ്യമാം ഭാവമെന്നും
ആനന്ദമഹാത്ഭുത സാഗരമെന്നുമൊക്കെ
മാനുഷരറിയുന്ന ദേവിയേയിത്രകാലം.
സത്യമായ് പരാനന്ദസത്തയായ് വിജ്ഞാനത്തിൻ
ജ്യോതിസ്സായ് സർവ്വലോകനാഥയായ്ജഗദീശ
നൂതന ഭാവമാർന്നതന്നാണു ലോകനാഥ
ഷോഡശീദേവിതന്നേ പൂജിച്ചനാളിൽതന്നേ.
ശ്രീരാമകൃഷ്ണൻതൻെറ യവ്വനമാരംഭിച്ച
കാലത്തിൽ നിന്നിട്ടിത്ര കാലവും പതിനാറു-

വത്സരക്കാലം ചെയ്ത സാധനാ സിദ്ധിയെല്ലാം
ശാരദാദേവിദിവ്യ ലോകൈകമാതാവായി
ഷോഡശീപീഠംതന്നിലാരോഹിച്ചതിദിവ്യ
പൂജകരം ചെയ്തു, തൻെറ പ്രായവും പതിനാറായ്
ഷോഡശീദേവിയെന്ന നാമവുമത്ഥവത്താ-
യീവണ്ണം സർവ്വേശ്വരീ ലീലയേ ചിന്തിപ്പോൾ
ദിവ്യമാമാനന്ദത്തിൽ സ്തബ്ധരായ്ത്തീരാനുള്ള
സർവ്വവും പ്രകാശിച്ചു കാണുന്ന മഹാത്ഭുതം !
ഇത്രയുംകാലം ഭക്തിമാഗ്ഗമാമാരാധന
മാത്രമായ് കഴിഞ്ഞവരം ശാരദാദേവിയപ്പോഠം
അത്യന്തമഹാത്ഭുതദൈവീകസമാധിയിൽ
ചിത്രമേ ചിത്രംമുങ്ങിയെന്നു നാമറിയുന്നു.
ദേവിതൻ മൂത്തിദ്വയ മാനന്ദമഗ്നരായി
ദൈവീക സമാധിയിലീവണ്ണം വത്തിച്ചത്രേ.
പിന്നീട്ടമെല്ലെമെല്ലെ ബാഹ്യമാം ബോധംവന്നു
ധന്യമേ ധന്യം ദേവീ ക്ഷേത്രമീമന്നിലിപ്പോഠം
ആനന്ദസ്വരൂപിണിയാകിയ ദേവി ദിവ്യ
ലീലകരംകൊണ്ടുഭൂവിൽ മേവിയ ദിവ്യധാമം !
ആനന്ദമൂത്തിയായ ദേവിതൻ ശക്തിഭുവി-
ലാവിർഭവിച്ചു ദിവ്യദേവിതൻ നിയോഗത്താൽ
ആവിഷ്കരിച്ച ദിവ്യമാദശ്മഹാധാമം !
ദേവിതൻ നിയോഗത്താൽ ദേവിതന്നായുധമാം
ദേവിതൻ ഭക്തനേററം ദിവ്യതയുള്ള ബാബു
ദേവിയേ സ്ഥൂലസൂക്ഷ്മഭാവത്തിൽ സേവചെയ്തു
ഭൂമിയിൽ മുമ്പീവണ്ണം കേട്ടിട്ടില്ലാത്തമട്ടിൽ
ദൈവീകലീലാരംഗമാക്കിയ മഹാധാമം !
ശ്രീരാമകൃഷ്ണൻ തൻെറ ദൈവീകലീലകൊണ്ടു
പാരൊക്കെ പാവനത്വം കൊള്ളിച്ചമഹാധാമം !
പാരിൻെറ നാഥയായ ദൈവീക പരാശക്തി
ദ്വന്ദഭാവത്തിൽ കേളിചെയ്യുള്ള മഹാരംഗം !
മാനുഷരൂപംപൂണ്ടു രണ്ടായി വത്തിച്ചിട്ടു-
മൈക്യമായ് സമാധിവൻ സാഗരലീലചെയ്തു-
മേകത്വ പരാല്പരസത്തയായ്ത്തീന്നധാമം !

ഇങ്ങിനെ ദിവ്യദിവ്യ ചൈതന്യപ്രചോദിത–
മംഗളധാമംതന്നിൽ ശാരദാദേവി ദിവ്യ
സാധനചെയ്തുകൊണ്ടു വാണത്രേ രണ്ടുകൊല്ലം.
സാധനമാത്രമല്ല ശ്രീരാമകൃഷ്ണൻതൻെറ
സേവനം ചെയ്യുവാനും സന്ദർഭമുണ്ടായ്‌വന്നു.
രാത്രിയിൽ ഭാവാവേശപൂർണ്ണനായ് പലനാളിൽ
നിദ്രയില്ലാതെ ദിവ്യലീലകൾ ചെയ്തവത്രേ.
ഗാനങ്ങൾ പാടുമശ്രുപൂർണ്ണനായ് ചിദാനന്ദ
സാഗരമണഞ്ഞീടും പിന്നീടുഹസിച്ചീടും
അത്ഭുതവിജ്ഞാനങ്ങൾ നൽകീടും ദിവ്യശക്തി
സഞ്ചാരം നടത്തീടും താൻതന്നെ സമാധിയിൽ–
മഗ്നനായ് രാത്രികാലം പൂർത്തിയായ്കഴിച്ചീടും,
എന്താണീ സമാധിയെന്നൊന്നുമേയറിയാത്ത
ശാരദാദേവിയാദ്യം ഭീതയായെന്നുംപിന്നെ
ദേഹത്തേ ദേഹിവിട്ടുപോകുമോ എന്നുപോലും
ആധിയായ് നിദ്രാഹീനം വർത്തിച്ചുവെന്നുംകേൾപ്പു.
ശ്രീരാമകൃഷ്ണൻതൻെറ ഭാവത്തേയിറക്കുവാൻ
ശ്രോത്രത്തിൽ മന്ത്രിക്കേണ്ട മന്ത്രങ്ങൾ പഠിപ്പിച്ചു.
പിന്നീടു ഭീതിവിട്ടുവെന്നാലും നിദ്രാഭംഗ–
മുണ്ടെന്നു കണ്ടുതൻെറ പത്നിയേ നഹബത്തിൽ
രാത്രികാലത്തു പോയി വർത്തിക്കാനാജ്ഞാപിച്ചു.
എത്രയോ മാസക്കാലമൊന്നിച്ചു രാത്രികാല–
മെത്രയും ദിവ്യഭാവ തന്മയരായിത്തന്നേ
വർത്തിച്ചതൊക്കെയേററമത്ഭുതരോമാഞ്ചിത-
ഗാത്രത്തോടല്ലാതൊരു മർത്ത്യനും കേൾക്കാൻവയ്യാ.
രാത്രിയിര കാലുണെക്കും കാലത്തിലൊരുദിന–
മെത്രയും ഭക്തിയോടു ശാരദാദേവി''യെന്നേ–
യെങ്ങിനെകരുതുന്നു''വെന്നൊരു ചോദ്യംചെയ്തു.
ക്ഷേത്രത്തിൽ ഗർഭഗൃഹസാന്നിദ്ധ്യംകൊള്ളും ദിവ്യ
മൂർത്തിയേ തന്നേനൂനം കാണുന്നീദേഹത്തിൽ ഞാൻ.
ദിവ്യനാം ഭഗവാൻെറ വാണികളീവിധത്തിൽ
ദിവ്യതാപരിപൂർണ്ണമായിട്ടേയുണ്ടായുള്ളു.
വേറൊരുനാളിൽ ദേവി നിദ്രിതയായിമേവും

കാലത്തു ഭഗവാന്റെ ചിന്തകളീവിധത്തി-
ലുണ്ടായതായിപിന്നെയദ്ദേഹം ചൊല്ലികേട്ട.
മാനുഷലോകത്തിന്റെ വ്യാമോഹ പാത്രമായ
മാനുഷദേഹംമുമ്പിൽ വത്തിപ്പുവേണമെങ്കിൽ
മാനുഷരൊക്കെച്ചെയ്യും രീതികരം സ്വീകരിച്ചു
മാനസസന്തോഷത്തിലെത്തീടാമെന്നു കാണ്മൂ,
അദ്ദേഹം മാനസത്തോടീവണ്ണം ചോദ്യംചെയ്തു
''മാനസതാരേമാർഗ്ഗമേതാണു നിനക്കിഷ്ട-
മാവിധം ചെയ്തുകൊരംക''യെന്നോത്തും നിമിഷത്തിൽ
ദിവ്യമാം സമാധിയിൽമഗ്നനായതുമെല്ലാ-
മൊന്നിച്ചുകഴിഞ്ഞെന്നതന്നെനാമറിയുന്നു.
ആശ്ചര്യപരീക്ഷണഘട്ടമായെന്നുദേവീ
സാന്നിദ്ധ്യമെന്നതന്നേ ചൊല്ലാതെ തരമില്ല.
എത്രയോമത്ത്യന്മാരീഭൂമിയിൽ സംയമത്താ-
ലുത്തമയതീന്ദ്രന്മാരായെന്നുമതുപോലെ
എത്രയോ ധന്യരായോർ ഗാർഹസ്ഥ്യധമ്മം പാരി-
ലുത്തമമായിത്തന്നേ പാലിച്ചുവെന്നാകിലും
ഗാർഹസ്ഥ്യസന്ന്യാസത്തേ മുമ്പെങ്ങും കേട്ടിട്ടില്ല
നിഷ്ഠയും ജിതേന്ദ്രിയർതന്നെയീ രണ്ടുപേരും.
ശാരദാദേവിദിവ്യ കാളികാമന്ദിരത്തിൽ
പാരമാനന്ദത്തോടു സാധനചെയ്ത ശേഷം
കാമാരിപുരംതന്നിൽ ചെന്നുചേന്നെന്നും പിന്നെ
സാമോദം പൂജാധ്യാനസാധനചെയ്തും വീട്ടിൽ
വേണ്ടതുചെയ്തു ജീവിച്ചെന്നുമായിരിക്കുമ്പോരം
ജ്യേഷ്ഠനാം രാമേശ്വര ചാററർജി മഹാഭക്തൻ
വിട്ടുപോയ് ഭൂതലത്തേ ദിവ്യമാം ഗതിനേടി.
വാത്തകളറിഞ്ഞപ്പോരം ശ്രീരാമകൃഷ്ണൻ ദേവീ
സന്നിധിയെത്തിയമ്മ ധീരയായ് കാര്യംകേരംക്കാൻ
ശക്തിയേ നൽകേണമേയെന്നായി പ്രാത്ഥിച്ചത്രേ.
മാതാവുകാര്യമൊക്കെ കേട്ടപ്പോരം മനുഷ്യന്റെ
ഭൂതലവാസം ദൈവനിശ്ചയംപോലെയല്ലേ.
ആകയാൽ നാമതൊക്കെ നമ്മയ്ക്കുാണെന്നുതന്നേ
സ്വീകരിച്ചീടവേണമെന്നത്രേ ചൊന്നതപ്പോരം.

അല്പനാൾ കഴിഞ്ഞപ്പോൾ ശാരദാദേവി വീണ്ടും
കൽക്കട്ടാ നഗരത്തിൽ പോകുവാൻ തീർച്ചയാക്കി
ഗംഗാസ്നാനത്തിനായി പോകുന്ന ചിലരുണ്ട-
ങ്ങായവരോടുകൂടി യാത്രയും പുറപ്പെട്ടു.
മാർഗ്ഗമദ്ധ്യത്തിൽ ക്ഷീണഗാത്രയായ്നടക്കവാ-
നെത്രയും വയ്യെന്നായിമന്ദമായ് ഗതിയൊക്കെ.
കൂട്ടുകാരെല്ലാം വേഗം മുമ്പോട്ടുതന്നേ പോയി
കൂടവേ രണ്ടു വൃദ്ധസ്ത്രീകളും താനുമായി
ശാരദാദേവി മന്ദം സഞ്ചരിച്ചീടും നേരം
രാവുമായ്ത്തീന്ന മർത്ത്യവാസമില്ലാത്തതായ
ഭാഗത്തിൽ കൊള്ളക്കാരും കള്ളരുമുള്ളദിക്കിൽ
ഭീതിയിൽ സഞ്ചരിച്ചു വേഗത്തിൽ കടക്കുവാൻ
നോക്കുമ്പോളൊരു ദീർഘകായനേ മുമ്പിൽ കണ്ടു.
നീണ്ടൊരു ഗദയുണ്ടുകയ്യിലാമനുഷ്യന്റെ,
കാണുന്നോരൊക്കെ പേടിച്ചീടുന്നഭാവമത്രേ.
'ആരതു രാത്രികാലത്തെന്തിനു നടക്കുന്നു'
വെന്നുള്ളോരട്ടഹാസത്തോടേററമട്ടത്തെത്തി
ധൈര്യമാ''യെന്റെയച്ഛാ, ഞാനൊരു നാരിയെന്റെ
കൂടവേ രണ്ടു വൃദ്ധരായവരുണ്ടു ഞങ്ങൾ
ക്ഷീണിതരായി പ്പിന്നിലായിപ്പോയ് കൂടെയുള്ളോ
രൊക്കെയും മുമ്പേപോയി രാത്രിയും വന്നുകൂടി.''
ഇത്രയും ചൊല്ലുമ്പോളേക്കാ മർത്ത്യൻ സമീപത്തി
ലെത്തിപോലയാളുടെ ഭാര്യയുമെന്നുകേൾപ്പൂ.
ശാരദാദേവി''യമ്മേ ഞങ്ങളീ കാട്ടിൽ വേറെ
യാരുമില്ലാതെ പെട്ടുപോയെ''ന്നു തന്നേയപ്പോൾ
ആയവരോടു ചൊല്ലിയെന്തൊരു മഹാത്ഭുതം !
പുത്രിയേ പോലെത്തന്നേ കൊള്ളക്കാരവർ രണ്ടു-
മെത്രയും സ്നേഹത്തോടു വീട്ടിലേക്കാഗമിച്ചു
വിശ്രമംചെയ്തു കാലത്താകുമ്പോൾ പോയീടുക-
ഇത്രയും ചൊല്ലി സ്വന്തഗേഹത്തിൽ കൊണ്ടുപോയി
സൽക്കാരമെല്ലാം ചെയ്തു രാത്രിയിൽ വിശ്രമിച്ചു
നേരത്തേയെഴുന്നേററു യാത്രയ്ക്കു പുറപ്പെട്ടു.
മാർഗ്ഗമദ്ധ്യത്തിലുണ്ടായച്ഛനും മാതാവുമാ

മാർഗ്ഗത്തിൽ കൂടി കൂട്ടപോയെന്നും താരകേശ
ക്ഷേത്രത്തിൽക്കൊണ്ടുപോയി മററുള്ള കൂട്ടകാരേ
യേല്പിച്ചുവെന്നും ദേവിയെത്രയോ സന്തോഷിച്ചു,
''കൽക്കട്ടാ പട്ടണത്തിൽ ചിന്മയിജഗദംബാ
മന്ദിരം തന്നിലെൻെറ ഭത്താവു വത്തിക്കുന്നു
ധന്യരാം നിങ്ങൾക്കുള്ള ജാമാതാവു താൻ കാണാൻ
വന്നീടവേണ''മെന്നു നിർബ്ബന്ധിച്ചോതിയെന്നും
അവ്വണ്ണം വീണ്ടും വീണ്ടും ദശിച്ചുവെന്നും കേൾപ്പൂ
ശാരദാദേവി വീണ്ടും കാളികാമന്ദിരത്തി–
ലാനന്ദമോടു വാണു സാധനചെയ്തുവന്നു.
വൃദ്ധയാം ചന്ദ്രാദേവി സേവകൾ ചെയ്തുംതൻെറ
ഭത്താവിൻ സേവചെയ്തും സാധനചെയ്തുമേററം
സന്തോഷമോടു തന്നേയേറെ നാൾ വാണശേഷം
നാട്ടിലേക്കൊന്നു പോയിയക്കാലത്തൊരു നാളിൽ
ശ്രീരാമകൃഷ്ണമാതാ ധന്യയാം ചന്ദ്രാദേവി
ദേഹത്തേവിട്ടു ദിവ്യധാമത്തിലെത്തിച്ചേൻ
പിന്നെയും ദേവീധാമം വന്നെത്തിമഹാനന്ദ
ലീലയിൽ പങ്കുകൊണ്ടു ശാരദാദേവിമേവി.
ശ്രീരാമകൃഷ്ണനേതുധമ്മത്തേയാചരിച്ചോ
ആയതുതന്നെ തൻെറ ധമ്മമെന്നായിത്തീൻ.
ദിവ്യമാം ഭാവാവേശമാനന്ദമഗ്നഭാവം
ദിവ്യമാം സമാധിവൻ സാഗരലീലപിന്നേ
ദൈവീക ധമ്മമാർഗ്ഗമീവിധമുള്ളതായ
ധാമ്മീക പന്ഥാവിലേ യാത്രയിൽ ഭാഗഭാക്കായ്
സഞ്ചാരം ചെയ്തു തന്നോടൊപ്പമായാനന്ദത്തിൽ
വത്തിച്ചു സഹധമ്മചാരിണിയായദേവി.

---

# ഭക്തസമ്മേളനം.

അദ്ധ്യായം 15.

ശ്രീരാമകൃഷ്ണൻ പാരിൽ ദൈവികലീലാലോല-
നാകിയകാലം തൊട്ടനാളുകൾ നാളായി ദിവ്യ
ദേവിതൻ നികേതനം ദൈവികവൃത്തികൊണ്ടു
നവ്യമാമാദ്ധ്യാത്മികശക്തിയാൽ വീണ്ടും വീണ്ടും
ഗർഭിതമായിത്തന്നേ യൌന്നത്യം നേടിവന്നു.
എത്രയോ മർത്ത്യന്മാരാ ക്ഷേത്രസന്നിധിതന്നി-
ലെത്രയോ ഭിന്നങ്ങളാമാദർശമോടു നിത്യം
വന്നുചേരുന്നു ചൊല്ലാൻ സാദ്ധ്യമല്ലാത്തമട്ടായ്.
പട്ടണവാസംവിട്ടു ശുദ്ധമാം വായുവീശൽ
കിട്ടുവാൻ ചിലരൊക്കെ വന്നു ചേരുന്നു കേൾപ്പൂ.
ആയാസം കൊള്ളാനായി സായംകാലത്തു പാദ-
സഞ്ചാരം ചെയ്യുന്നോരും വന്നുപോകുന്നതുണ്ട്.
ദേവിയെ ദർശിച്ചീടാൻ വന്നുചേരുന്നു ലോക-
മായവർതന്നേ കാമകാമികളായുള്ളോരാം.
ഇങ്ങിനെ പലജാതി മർത്ത്യന്മാർ വന്നുചേരും
പിന്നെയും ചിലരൊക്കെ ദിവ്യനാം ഭഗവാനേ
കാണുവാനായിത്തന്നേ വന്നീടുമതുകാലം.
ഭൌതിക വൃത്തിയുള്ളോരെത്രയോ സമ്മേളിച്ചു
ഭൌതിക വൃത്തികൊണ്ടുമാസ്ഥലം സമ്പൂർണ്ണമായ്.
കാമികരു വന്നുചേർന്നു ചേതസ്സു താഴുന്നെന്നു
ശ്രീരാമകൃഷ്ണദേവൻ ചൊന്നുപോലതുകാലം.
അദ്ദേഹം ദിവ്യദിവ്യ സാധനകൊണ്ടു ശുദ്ധ-
സാത്വിക ഭാവപൂർണ്ണനാകയാൽ നിരന്തരം
ദൈവിക ഭാവമാർന്നു വാഴ്കയാലക്കാലത്തു
ഭൌതിക വൃത്തിയുള്ളോർ സംസർഗ്ഗമിഷ്ടമല്ല,
ഭൌതികമനോവൃത്തിസമ്പന്നർ തൊട്ടതൊന്നും
ഭോജനം ചെയ്യുകില്ല പാപികളുടുകൾകിൽ
സഞ്ചാരം കൊണ്ടുദേഹം സ്വസ്ഥതയില്ലാതാകും,
ദൈവിക വൃത്തിയല്ലാതൊന്നുമേയിഷ്ടമല്ല,

ദിവ്യതാമൂർത്തിയായിത്തീർന്നുപോയെന്നു ചൊല്ലാം.
അവ്യയമാനന്ദത്തിൻ സമ്പൂർണ്ണപ്രകാശമായ്
സർവ്വദാവർത്തിക്കുന്നു സർവ്വേശാ മൂർത്തീഭാവം.
സാധന ചെയ്യുംകാലം ഭാവിയിൽ വരാനുള്ള
സിദ്ധരും നിത്യന്മാരും മററുള്ള ഭക്തന്മാരും
ഉത്തമപുമാൻെറംശമാകിയ നരേന്ദ്രനു
മെത്തുമെന്നുള്ള ദിവ്യദർശനം കിട്ടാറുണ്ട്.
എന്തുകൊണ്ടവരാരു മെത്തുന്നില്ലവർവന്നാൽ
സന്തോഷമോടുസേവ ചെയ്യുവാനുള്ള ഭാഗ്യം
സിദ്ധിക്കുമെന്നുപോലും ധന്യനാമധുരൻെറ
യന്ത്യകാലത്തുകൂടി ചൊല്ലുകയുണ്ടായത്രേ.
എത്രയോ ധനവ്യയം ചെയ്തിട്ടും സേവിച്ചിട്ടും
തൃപ്തിയാകാത്ത ഭക്തസേവകൻ ധന്യധന്യൻ !
ശ്രീരാമകൃഷ്ണനപ്പോൾ ഭാവാവേശത്തിലേവം
പാരമാനന്ദമോടു ചൊല്ലീയെന്നതും കേൾപ്പൂ.
അത്തരം മഹാത്മാക്കൾ ഗർഭസ്ഥരായിരിക്കാ-
മെത്രയോ കാലംകൊണ്ടു ഭൂമിയിൽ ജനിച്ചേക്കാം.
അങ്ങിനെയുള്ള ദിവ്യ സംസ്ക്കാരസമ്പന്നന്മാ-
രിങ്ങിനി വരുമെന്നു ദർശനം നൽകിദേവി.
കാതുകൾ തുളച്ചിട്ടു മാഭരണങ്ങൾ തൂക്ക-
ന്നാളുകൾ താടിയുള്ളോർ വെള്ളക്കാർ നാനാഭാഷ
സംസാരിച്ചീടും ലോകർ സിന്ധുവിന്നപ്പുറത്തേ
നാട്ടുകാരെല്ലാമിങ്ങു വന്നീടുമെന്നു കണ്ടു.
കൃഷ്ണൻെറ കൂടെയുള്ളോർ ക്രൂസ്തുവിൻ ഭക്തന്മാരും
ശ്രീകൃഷ്ണചൈതന്യൻെറ സംഘത്തിലുള്ള ഭക്ത-
രെല്ലാരും ഭഗവാൻെറ സന്നിധിതന്നിൽ മേലി-
ലുല്ലാസമായി വന്നുചേർന്നീടുമെന്നുകണ്ടു
ഇങ്ങിനെ നാനാമാർഗ്ഗമാർഗ്ഗണം ചെയ്തു ദിവ്യൻ
ഭിന്നിതമാർഗ്ഗക്കാർക്കു വന്നുചേരുവാനുള്ള
ഉന്നതലക്ഷ്യമാകാൻ പോകുന്നുവെന്നും പിന്നെ
ധന്യനാം നരേന്ദ്രനേ യുന്നതധാമംതന്നിൽ
നിന്നിഹ കൊണ്ടുവന്നു വെന്നുമാദേവി കാട്ടി.
അന്നൊരു നാളിൽ ദിവ്യഭാവത്തിൽ ചിദാനന്ദ-

മണ്ഡലമെത്തിദേവൻ ദേവിതന്നിയോഗത്താൽ
ദൈവികമണ്ഡലത്തിന്നംശമായുത്ഭവിച്ച
ദിവ്യനാം ബാലനാണു താൻതന്നെയെന്നുകണ്ടു.
ധന്യരായ് നാലഞ്ചുപേർ ദിവ്യമാം സമാധിയി-
ലുന്നതധാമം തന്നിൽ വർത്തിപ്പോരെന്നുകണ്ടു.
ആയതിലേകൻ ദിവ്യൻ ബ്രഹ്മധ്യാനത്തിൽ വാഴു-
ന്നദ്ദേഹം ദിവ്യനരബ്രഹ്മർഷിയെന്നും കണ്ടു.
ആ മഹാന്നൃഴിതന്നിലാഗതനായിത്തന്റെ
ലീലയിൽ പങ്കുകൊള്ളാനുള്ളവനെന്നും കണ്ടു.
ആനന്ദജ്യോതിസ്സിന്റെ ചിൽഘനമൂർത്തിയായി
ശ്രീരാമകൃഷ്ണൻ ബാലരൂപത്തിലുത്ഭവിച്ചു
പാരമാനന്ദമോടു ബ്രഹ്മർഷി സമീപത്തിൽ
ചെന്നെത്തിത്തന്റെ ഹസ്തം കൊണ്ടൊന്നു സ്പൃശിച്ചത്രേ
അദ്ദേഹം കൺതുറന്നു നോക്കുമ്പോഴു കാണായ്‌വന്നു
തന്നുടെ ധ്യാനമേതു തത്ത്വത്തിലതുതന്നേ
ധന്യനാം ബാലരൂപം കൈക്കൊണ്ടു വന്നിരിപ്പൂ.
വീക്ഷണമാത്രത്താലേയീവിധ മറിഞ്ഞപ്പോ-
ളീക്ഷിതി തന്നിലേക്കു യാത്രയുണ്ടതുകൊണ്ടു
കൂടവേ മന്നിടത്തിലാഗതനാകാനുള്ള
സംഗതി കാണുന്നെന്നു ബാലകനുരചെയ്തു.
അന്നേരം ചിൽപ്രകാശമൂർത്തിയാം യതിവര്യൻ
ആകട്ടെയെന്നു നോട്ടംകൊണ്ടോതി മഹാത്ഭുത
ദൈവീക സമാധിയിൽ ലീനനായെന്നും കണ്ടു.
''ധന്യനാമാമഹാത്മാവെന്നാണു വരുന്നതു
മന്നിടമെല്ലാം ധർമ്മസംരക്ഷചെയ്യാനുള്ള
ശങ്കരഭഗവാന്റെ യംശമാണായതീന്ദ്രൻ.
മററുള്ള ഭക്തന്മാരും വന്നുചേരുന്നതെപ്പോഴു,
ചുററിലും കാമമുള്ളോരല്ലാതെയാരുമില്ല''
ഈവണ്ണം ദേവിയോടു നിത്യവുമെന്നപോലെ
ചോദിക്കും വേഗമെത്തുമെന്നൊക്കെദ്ദേവിചൊല്ലും
രാത്രികാലത്തു വീണ്ടുമുച്ചത്തിൽ വിലപിക്കു-
മെത്രകാലമായ് ഞാനീ നീററലു സഹിക്കുന്നു

എന്നുടെ സഹചാരിവൃന്ദങ്ങരം വന്നുചേരാ-
നിന്നിമേലെത്രകാലം കാത്തു ഞാനിരിക്കണം,
പിന്നെയുമീവിധത്തിൽ നിത്യവും കരഞ്ഞീടും.
ദൈവീകകാര്യം ചെയ്യാനുള്ളവനീശ്വരൻെറ
ദിവ്യമാമവതാരംതന്നെ താനെന്നും തൻെറ
ലീലയിൽ പങ്കുകൊള്ളാനുള്ളവർ വരുമെന്നും
മേലിലും കുറേക്കാലശേഷമായ് വീണ്ടും ഭുവിൽ
ജാതരായ് ധർമ്മരക്ഷ ചെയ്യുവാൻ പോകുന്നെന്നും
പിന്നീട്ട മേറെക്കാല മീവിധം നവീകൃത
ധർമ്മത്തിൻ നിലനില്പു കണ്ടേക്കുമെന്നും മററും
അംബിക രാമകൃഷ്ണദേവനേ കാണിച്ചത്രേ.
ധന്യനാം മധുരൻെറ കാലത്തിൻ ശേഷംമഹാ
ദിവ്യനാം ഭഗവാൻെറ സേവനം 'ശംഭുമല്ലിക്'
എന്നൊരു മഹാൻ ചെയ്യുന്നുണ്ടെന്നുമതുപോലെ
വേറൊരു ഭക്തൻ ക്യാപ്ററൻ 'വിശ്വനാഥാ'ഖ്യൻ വേണ്ട-
സേവനം ചെയ്യുന്നെന്നുമല്ലാതെ ഭക്തവൃന്ദം
ബാബുവിൻശേഷമിത്ര കാലവുമെത്തിയില്ല.
ശംഭുവാണത്രേ ലീലാരംഗത്തിൽ രസധരൻ,
രണ്ടാമതായിവന്നതെന്നു നാം കേരംക്കുന്നുണ്ട്.
ശാരദാദേവിവാഴാൻ ഗേഹമൊന്നുണ്ടാക്കീടാൻ
വേണ്ടതുചെയ്തതൊക്കെ ശംഭുവാണെന്നു കേരംപ്പൂ.
നേപ്പാളിൻ പ്രതിനിധിയാകുന്ന വിശ്വനാഥൻ
സ്വപ്നത്തിൽ ഭഗവാനേ കാൺകയാൽ ഭഗവാൻെറ
സന്നിധിതന്നിലെത്തി ശിഷ്യത്വം സമ്പാദിച്ചു.
അദ്ദേഹമാണുപോലും ശാരദാദേവിവാണ
കെട്ടിടനിർമ്മാണത്തിനായുള്ള മരമെല്ലാം
നൽകിയതെന്നു കേരംപ്പൂ, ശ്രീരാമകൃഷ്ണൻതൻെറ
ജീവിതസർവ്വസ്വമാമീശ്വരനെന്നുതന്നേ
സമ്പൂർണ്ണം വിശ്വസിച്ചുവന്നുപോൽ വിശ്വനാഥൻ.
ശ്രീരാമകൃഷ്ണലീലാനാടകഭാഗഭാക്കായ്
ലോകത്തിൽമഹൽകാര്യം സാധിച്ചമഹാന്മാരിൽ
ഏററവും സ്മരിക്കേണ്ട 'കേശവചന്ദ്രസേനൻ'
ബ്രഹ്മസമാജത്തിൻെറ നായകൻ മഹാധന്യൻ

ദേവേന്ദ്രധാഥടാഗോർ കാലത്തിൻശേഷം തൻെറ
സ്ഥാനത്തു ഭാരതീയസംഘത്തിൻ നാഥനായി
കാര്യങ്ങരം നടത്തുന്നോനാണെന്നുമറിഞ്ഞപ്പോരം
ശ്രീരാമകൃഷ്ണദേവനാധന്യൻ കേശബ്സേനേ
കാണണമെന്നമോഹമുണ്ടായിത്തീൎന്നവത്രേ.
അദ്ദേഹം ഹൃദയൻെറ കൂടവേ കാണാൻപോയി,
സത്തുക്കരം സംഘാംഗങ്ങരം ചേൎന്നുള്ള സഭാമദ്ധ്യേ
വത്തിക്കും കേശബ്സേനേ വന്ദിച്ചിട്ടിരിപ്പായി.
ശ്രീരാമകൃഷ്ണദേവനീശ്വരപരമായി
സാരോപദേശവാണി കേരംക്കുവാനാശിക്കുന്നു,
ഇൗവിധം കേശബ്ബാബു തന്നോടു പറഞ്ഞത്രേ.
അദ്ദേഹം ബ്രഹ്മഭാവവൎണ്ണന നിരാകാര
ചൈതന്യവിമൎശനമീവകയെല്ലാം ചെയ്തു.
കേട്ടുകൊണ്ടിരിക്കുമ്പോളപ്പപ്പോരം ഭാവാവസ്ഥ
വന്നുകൊണ്ടിരിക്കുന്നതൊക്കെയും പുതുമയാ-
ബ്രഹ്മസമാജക്കാൎക്കു നൽകിയെന്നുരചെയ്യാം.
ഉന്നതസമാധിയുമുണ്ടായിവന്നുപിന്നെ
മന്ദമായ്ബോധംവന്നു കണ്ണുത്തിൽ ഹൃദയറാം
മന്ത്രങ്ങളുച്ചരിച്ചുകേട്ടപ്പോളതുകണ്ടു
മററുള്ളോരൊക്കെയേററമത്ഭുതപ്പെട്ടവത്രേ.
ശ്രീരാമകൃഷ്ണനപ്പോളത്ഭുതഭാവമാൎന്നു
വാചാലനായിത്തീൎന്നു ഭാഷണമാരംഭിച്ചു.
''ആരുതാനറിയുന്നു ദൈവീകമഹിമകരം
ഈശ്വരനാകാരത്തിൽമേവുന്നോനായിത്തീരാം
അത്ഭുതനിരാകാരചൈതന്യമതുപോലെ-
യെത്രയോ മൂൎത്തഭാവമീവകയെല്ലാം ദിവ്യ-
ചൈതന്യവൈഭവത്തിലുണ്ടാകുന്നെന്നു ചൊല്ലാം.
അജ്ഞന്മാരറിവീല ദൈവികമഹിമകരം
വിജ്ഞാനസമ്പന്നരാണെന്നവർ നടിക്കുന്നു.
ഓന്തിൻെറ വൎണ്ണമാററം കാണുമ്പോളതിനുള്ള
സ്വന്തമാംവൎണ്ണമാൎക്കും നിശ്ചയമില്ലാതാകും.
അന്ധന്മാർ ഗജമെന്തുജന്തുവാണെന്നു നോക്കാ-
നന്ധതകൊണ്ടുസാദ്ധ്യമല്ലാതെ തൊട്ടുനോക്കും

തൂണപോലാണഗജം ചൂലുപോലിരിക്കുന്നു
കാലുകരംതൊട്ടംപിന്നെ വാലിൻെറയഗ്രഭാഗം
തൊട്ടിട്ടും വാദിച്ചീടാം, വേറൊരുമർത്ത്യൻ ചെന്നു
കണ്ണുകരംതൊട്ടുനോക്കിയായതു മുറംപോലെ
യാണെന്നും വാദിച്ചേക്കാമീവിധമല്ലേ നമ്മരം
ഈശ്വരനെന്താണെന്നു ചർച്ചകരം ചെയ്തീടുന്നു,
ഈശ്വരനല്ലേസർവ്വമദ്ദേഹം സർവ്വശക്തൻ
എങ്ങിനെവേണമെന്നുമിഛരിച്ചാലതുപോലെ
മംഗളമൂർത്തിഭാവം കൈവരിച്ചീടുംപിന്നെ
ഉന്നതബ്രഹ്മഭാവമാദ്യന്തവിഹീനമാ-
മാനന്ദജ്യോതിർഭാവം വിജ്ഞാനവെളിവായും
നിശ്ചലനിർവ്വികാരനിർഗ്ഗുണസത്തയായും
നിശ്ചയമനുഭൂതിനൽകുവാനുള്ളശക്തി
സർവ്വേശനുണ്ടെന്നു നാമേവരുമറിയണം.
അദ്ദേഹം കൃപാപൂർണ്ണൻ കാരുണ്യവാരാന്നിധി
നിത്യമാമനുഭൂതിയേകിയാൽമാത്രം നമ്മരം
സത്യമാമീശ്വരൻെറ വിജ്ഞാനമണഞ്ഞീടും.
ഭാവാവേശത്തോടേവമോതിയതെല്ലാം ശ്രദ്ധാ
പൂർവ്വമായ്കേട്ട കേശബ് അത്യന്തമാനന്ദിച്ചു.
ശ്രീരാമകൃഷ്ണൻ തൻെറ വാക്കുകളെല്ലാമുള്ളിൽ
ആവതുപോലെയുള്ളയാവേശം ജനിപ്പിച്ചു.
ഇദ്ദേഹം ദിവ്യദിവ്യനീശ്വരസാക്ഷാൽക്കാര-
മെത്തിയോൻ തന്നെയെന്നു നിശ്ചയമുണ്ടായ്‌വന്നു.
ലോകത്തിൽ ജീവിക്കാനും ദൈവികഭാവമാന്നു
ലോകൈകനാഥൻ ദിവ്യചൈതന്യധ്യാനംചെയ്തു
ചിത്സുഖമണയാനും പ്രാപ്തിയുള്ളാളുതന്നേ
കേശവചന്ദ്രസേനനെന്നപ്പോരം ഭഗവാനു
ബോദ്ധ്യമായെന്നുതന്നേയദ്ദേഹം പറഞ്ഞത്രേ.
കേശവൻ ഭാരതത്തിലെന്നല്ല ഭൂലോകത്തി-
ലാകവേ കേരംവികേട്ട മാന്യനാണെന്നുംപിന്നെ
ശാശ്വതധർമ്മത്തിൻെറയുദ്ധാരം ചെയ്യാനായി
ഭാരതഭൂമിതന്നിലാരംഭിച്ചത്യാശ്ചര്യ്യ

പാരമ്പര്യങ്ങളാം പാരിലെന്നെന്നും വളർത്തുവാൻ
ബ്രഹ്മസമാജമെന്നനാമത്തിൽ സംഘടിച്ച
സത്സഭാനാഥനെന്നും യത്നനയുക്തരായ
നവ്യന്മാർക്കൊക്കെത്തന്നേയാദർശമഹാനെന്നും
ദിവ്യതവേണ്ടുവോളമുള്ളവനെന്നു സർവ്വ-
മാന്യന്മാർസമ്മതിക്കും സത്യമാണതു നൂനം.
അദ്ദേഹം രാമകൃഷ്ണലീലയിലാദ്യമായി-
ട്ടെത്തിയതന്നുതന്നേയെന്നു നാമറിയുന്നു.
ഇന്നിമേൽ പരാനന്ദസാഗരലീലചെയ്യും
ധന്യനാംഭഗവാന്റെ ഭക്തനായ്തന്നേമേവും
ലോകത്തിൽ രാമകൃഷ്ണൻറാവിർഭാവത്താൽവന്ന
മാററങ്ങൾക്കൊക്കെ മൂലസ്ഥാനമീകേശബ്സേനൻ.
ഇന്നത്തേ വിദ്യാഭ്യാസമിന്നത്തേ മനസ്ഥിതി
ഉന്നതബിരുദങ്ങളെല്ലാമേയുള്ളതായ
യത്നമാരംഭിച്ച ശിഷ്യന്മാർ ഭഗവാന്റെ
ആയുധമാകാനുള്ളോർ മിക്കതുമീധന്യന്റെ
മാഹാത്മ്യംകൊണ്ടുതന്നേയാത്മീകപന്ഥാവിന്റെ
മാർഗ്ഗണമാരംഭിച്ചതെന്നുനാം കാണും മേലിൽ.
പാരിടമെല്ലാം തന്റെ സഞ്ചാരംകൊണ്ടുമാത്മ-
വിജ്ഞാനപ്രഭാഷണമത്ഭുതവാചാലത്വം
ഉജ്ജ്വലവാഗ്ധോരണി ദൈവീകമായശക്തി-
സഞ്ചാരമീവകൊണ്ടുമാത്മജ്ഞാനത്തെവീശി
നവ്യമാംയുഗത്തിന്റെയാരംഭമുണ്ടാക്കിയ
ദിവ്യനാം നരേന്ദ്രനും കൂട്ടുകാർമിക്കപേരും
ധന്യനാംകേശവന്റെ സംഘത്തിൽനിന്നുതന്നേ-
വന്നവരാണെന്നുനാമൊക്കെയുമറിഞ്ഞീടും.
അന്നുതൊട്ടതിദിവ്യസമ്പർക്കം പുലർത്തുവാൻ
ധന്യനാംകേശബ് ചന്ദ്രസേനനും സംഘക്കാരും
വന്നീടും രാമകൃഷ്ണസന്നിധിതന്നിൽമേവും
ആനന്ദഗാനംകേൾക്കും വിജ്ഞാനപ്രദായക
ഭാഷണമതുപോലെ സാധനാനിർദ്ദേശങ്ങൾ
ഈശ്വരസാക്ഷാൽക്കാരമാർഗ്ഗങ്ങളിവയെല്ലാ-
മാശ്ചര്യമായികേൾക്കും പിന്നീടുഭഗവാനേ

തന്നുടെ വാസസ്ഥാനം സംഘക്കാർചേരും ധാമ-
മെന്നിവ സന്ദർശിക്കാൻ കൊണ്ടുപോയീടും ദിവ്യ-
ഗംഗയിൽ ബോട്ടുമാർഗ്ഗം കൊണ്ടുപോമിതേവിധം
ബന്ധുതനാൾക്കുനാളിൽ വർദ്ധിച്ചുതന്നേവന്നു.
ശ്രീരാമകൃഷ്ണൻനൽകും സാരോപദേശമെല്ലാ-
മാമഹാൻ പ്രസംഗത്തിൽ പ്രസ്താവിച്ചീടുംതൻെറ
ലേഖനമെല്ലാമവചേർത്തുതന്നെയാക്കും
പത്രങ്ങൾതോറുംതൻെറ ലേഖനമയക്കുമ്പോൾ
ശ്രീരാമകൃഷ്ണദേവൻ വാർത്തകൾചേർത്തു നൽകും
സംഘത്തിലുള്ളോരെല്ലാം ദിവ്യമാംസന്ദേശങ്ങൾ
കേൾക്കുവാൻവന്നുകൂട്ടമിത്രയുമല്ല ദിവ്യ
സാധനാമാർഗ്ഗമൊക്കെ ശ്രദ്ധിച്ചുപഠിച്ചീടും,
സാധനചെയ്യാൻനോക്കും ഗാനങ്ങൾപാടാൻ കൂടും.
സംഘത്തിൽതന്നേ രണ്ടുശാഖകളുണ്ടായ്‌വന്നു
സംഘത്തിൻനേതാവായ കേശവചന്ദ്രസേനൻ
ആയതിലൊന്നിനുള്ള നായകൻതന്നെയായി-
ട്ടായവർമുറപോലെമേളിക്കാൻ വന്നുചേരും.
ആകാരമില്ലാത്തുള്ള ചൈതന്യമെന്നാകിലു-
മാകാരപൂർണ്ണഭാവം കൈക്കൊള്ളുമെന്നുപോലും
ശ്രീരാമകൃഷ്ണദേവൻ സാമീപ്യസഹവാസ-
മായവർക്കൊക്കെ ബോധമുണ്ടാക്കീയെന്നുചൊല്ലാം.
ബ്രഹ്മത്തിൻ വൈഭവത്താൽ ബ്രഹ്മത്തിൽ നിന്നുതന്നേ
ബ്രഹ്മചൈതന്യമൂർത്തീഭാവങ്ങളുണ്ടാകുന്നു.
നിർമ്മലഭക്തന്മാർക്കുള്ളാനന്ദകേന്ദ്രങ്ങളായ്
ബ്രഹ്മലോകത്തിലേവം മൂർത്തികൾവർത്തിക്കുന്നു.
ശ്രീകൃഷ്ണൻ ക്രിസ്തു ബുദ്ധനാദിയായുള്ള ദിവ്യർ
ദൈവീകമാഹാത്മ്യത്തോടെന്നെന്നും വർത്തിക്കുന്നു.
ഭക്തിയോടുപാസനചെയ്യുവോർക്കൊക്കെത്തന്നേ
മുക്തിയും സാമീപ്യാദിയാനന്ദപ്രാപ്തിയെല്ലാ-
മിത്തരംദിവ്യന്മാരാൽ നൽകുവാൻസാധിക്കുന്നു.
ഈവിധം രാമകൃഷ്ണസംസർഗ്ഗംകൊണ്ടുമാററ-
മായവർക്കൊക്കെയുണ്ടായെന്നുനാമറിയണം.
ബ്രഹ്മത്തെധ്യാനംചെയ്‌വോനെങ്കിലുമൊരുനാളിൽ

ബ്രഹ്മസമാജനാഥൻ കേശവചന്ദ്രസേനൻ
നിർമ്മലരാമകൃഷ്ണദേവന്റെ പാദപൂജ
സാമോദംചെയ്തു ഭക്തിവിശ്വാസത്തോടുകൂടി
ചന്ദനപുഷ്പാദിയാലച്ചിച്ചു വന്ദിച്ചെന്നും
നിർമ്മലപാദസ്പശം തന്നുടെമുറിക്കുള്ള
നിർമ്മലമാക്കി മററുസർവ്വവും കരസ്പശ–
മേല്പിച്ചു ശുദ്ധമാക്കിച്ചെന്നതും ചൊല്ലികേരംപ്പൂ.
സ്വർണ്ണംപോൽ മിന്നുന്നതാംദേഹവും മൃദുലങ്ങ–
ളായീടുമവയവ മെല്ലാമേയൽമേരയിൽ
ധന്യമായ് സൂക്ഷിച്ചീടാനുള്ളതുതന്നേയൊട്ടും
കഷ്ടതയുണ്ടാക്കുന്ന മട്ടുകരം കാട്ടിക്കൂടാ.
എന്നൊക്കെ കേശബ്സേനൻ ദൈവീകമതിദിവ്യ
മെന്നായി ഭഗവാനേ കല്പിച്ചുവെന്നും ചൊൽവൂ.
മററൊരു ശാഖയ്ക്കുള്ള നായകനായിത്തീൻ
ശ്രീമാൻ 'വിജയകൃഷ്ണഗോസ്വാമി'യെന്ന മാന്യൻ.
അദ്ദേഹമതുപോലെ ശ്രീരാമകൃഷ്ണഭക്ത
നെത്രയും ശുദ്ധിയുള്ളോൻ സാധനാ തല്പരത്വം
ശ്രീരാമകൃഷ്ണദേവസംസർഗ്ഗം കൊണ്ടുനേടി
സംഘത്തേയുപേക്ഷിച്ചു സാധനചെയ്യാൻ പോയി.
പിന്നീടു സംഘത്തിന്റെ നായകൻ 'ശിവനാഥ–
ശാസ്ത്രി'യാണയാരം സംഘകാര്യങ്ങരം ശ്രദ്ധിച്ചീടാൻ
എത്രയും തല്പരനായ് വത്തിച്ചുവെന്നല്ലാതെ
ശ്രീരാമകൃഷ്ണൻ തന്റെ സംസർഗ്ഗമിച്ഛിച്ചില്ല.
ഗോസ്വാമി മഹാധന്യനെന്നാലും ഭഗവാനിൽ
വിശ്വാസമുണ്ടായ്ത്തീന്നാൽ ലോകത്തേ ത്യജിച്ചേക്കാം
ഈവണ്ണം സംശയിച്ചതാണത്രേ രാമകൃഷ്ണ–
സംസർഗ്ഗം വേണ്ടെന്നാകാൻ സംഗതിയെന്നും കേരംപ്പൂ.
ഭക്തനാം 'പ്രതാപ്ചന്ദ്രമസുംദാര'തുപോലെ
ത്രൈലോക്യനാഥസന്ന്യാലെന്നിവർ കേശവന്റെ
സംഘത്തിലുള്ളോരേറെ ശ്രദ്ധിച്ചും ഭക്തിയോടും
ശ്രീരാമകൃഷ്ണദേവൻ നൽകീടുമുപദേശം
സ്വീകരിച്ചാരാദ്ധ്യയായ് ദേവിയേ വരിച്ചപോൽ.

ഗാനങ്ങളം ഭഗവാനേ കീത്തിച്ചും ദിവ്യദേവീ-
സ്തോത്രങ്ങളായും നിമ്മിച്ചാനന്ദമായി പാടും
ത്രൈലോക്യനാഥബാബു, വാവിധം ലേഖനങ്ങൾ
ഉജ്ജ്വലഭാഷണങ്ങളെന്നിവ പ്രതാപ്ചന്ദ്ര-
മസുംദാർ രാമകൃഷ്ണദേവനേസംബന്ധിച്ച
നൽകീടുമെന്നും ഭക്തിയുള്ളവനെന്നും കേൾപ്പൂ.
സംഘത്തിലുള്ളോർ കാമകാമികൾ മിക്കപേരും
നിമ്മല ദിവ്യഭാവമുള്ളവരല്ല നൂനം.
ഗാർഹസ്ഥ്യജീവിതത്തിൽ പെട്ടവരവരെല്ലാം
ശുദ്ധമായ് ദിവ്യമായ സംസ്ക്കാര സമ്പന്നന്മാ-
രത്രയല്ലഖിലവും ത്യജിച്ചോർ രാമകൃഷ്ണ-
ജീവിത നാടകത്തിൽ ഭാഗഭാക്കാകാനുള്ള
നിർദ്ദേശമോടു ഭുവിൽ മത്ത്യരായ് വന്നുചേന്നോർ
എത്രയോ കുമാരന്മാരുണ്ടെന്നുതന്നേ ദേവി
യത്ഭുതമായികാണിച്ചായവരെങ്ങുപോയി !
ഈവണ്ണം ദിനംതോറും ചിന്തിച്ചും വിലപിച്ചും
ശ്രീരാമകൃഷ്ണൻ ദേവീ സന്നിധിതന്നിൽവാണു.
എത്രയോ കാലമായി നാട്ടിലേ ഭക്തവൃന്ദ-
മെത്രയുമാശിക്കുന്നു ദർശന സുഖംനേടാൻ
ആകയാൽ നാട്ടിലേക്കു പോകുവാൻ തീച്ച്യാക്കി
മോദിച്ചു നാട്ടിലുള്ളോർ ദശ്നഭാഗ്യംവന്നു,
കാമാരിപുരം, തൻെറ പത്നിയാം ശാരദാംബ
മേവിയ ദേശമായ ജൈരാമവാടി, പിന്നെ
ബന്ധുവാം ഹൃദയൻെറ നാടുമാദിക്കിലുള്ള
ബന്ധുക്കൾ ഗൃഹങ്ങളും ദശിച്ചു കുറേക്കാലം
ആനന്ദലീലകൊണ്ടു ഭക്തരേയാനന്ദാബ്ധി
ലീനരായ് മേവാനിടയാക്കിയെന്നറിയുന്നു.
കീത്തനനർത്തനങ്ങൾ സാരോപദേശം നൽകൽ
ഇത്തരം ദിവ്യലീലാരംഗമായതുകാലം
ശ്രീരാമകൃഷ്ണൻ തൻെറ ജന്മനാടതിൽപിന്നെ
പോകുവാൻ സാധിച്ചില്ല നാട്ടിലേക്കെന്നും കേൾപ്പൂ.
ആനന്ദമയീ ദേവീമന്ദിരമെത്തിച്ചേന്നി-
ട്ടാനന്ദമേളവീണ്ടുമാരംഭിച്ചെന്നും ചൊല്ലാം.

ഒന്നൊന്നായ് ഭക്തവൃന്ദം വന്നെത്തിച്ചേരാനുള്ള
സന്ദർഭമായിത്തീൎന്നു രംഗവും മാറിവന്നു.
അന്നൊരുനാളിൽ കൃഷ്ണചൈതന്യമഹാപ്രഭു
തന്നുടെയംശമായ ദിവ്യനാം നിത്യാനന്ദൻ
തന്നോടും തൻെറ ഭക്തവൃന്ദവും ചേൎന്നു ഭക്തി
കീൎത്തനംപാടി നൃത്തംവെക്കുന്ന ഘോഷയാത്ര
എത്രയുമാനന്ദദം ദൎശിച്ചു മഹേശ്വരീ–
സന്നിധിതന്നിൽതന്നേ വന്നവരെന്നും കണ്ടു.
തന്നുടെ സഹചാരി വൃന്ദമായ്ത്തീരാനുള്ള
ധന്യതയുള്ളോർ ചിലരുണ്ടതിലെന്നും കണ്ടു.
ഇത്തരം ദിവ്യമായ ദൎശനസാരം മേലിൽ
ഉത്തമപുമാൻതൻെറ ഭക്തന്മാർ വരുമെന്നാം.
ഒന്നാമൻ 'രാമചന്ദ്രദത്തെ'ന്ന മഹാൻ വന്നു,
ധന്യനാമയാം ഡാക്ടർ വൃത്തിയിലുള്ളോനത്രേ
രണ്ടാമനത്രേ 'മനോമോഹനമിത്ര'നിത്ഥം
രണ്ടുപേരാണു ഭാവി സംഘത്തിൻ മുൻഗാമികൾ.
രാമചന്ദ്രൻെറ വിദ്യാസമ്പത്തിപാശ്ചാത്യന്മാ–
ൎക്കുള്ളതുതന്നേ ധൎമ്മമാർഗ്ഗത്തിൽ തനിക്കത്ര-
വിശ്വാസമില്ല തെല്ലുമെന്നായിത്തീൎന്നുപോയി.
എന്നാലും മാനുഷികശക്തിയിൽ മനശ്ശാന്തി
വന്നീടാൻ മാർഗ്ഗമൊന്നും കാണാതെ വിഷമിച്ചു.
ശ്രീരാമകൃഷ്ണദേവൻ സാന്നിദ്ധ്യസംഭാഷണ–
മാരംഭിച്ചന്നുതന്നേ യെത്രയോ പ്രേമപൂർവ്വം
അദ്ദേഹം പെരുമാറിയെന്നോൎത്തു ഭഗവാനോ–
ടത്യന്തമാകർഷിതനായെന്നും തൻെറ മിത്രം
ഭക്തനാം മനോമോഹൻ മിത്രനു മതുപോലെ
എത്രയും വശ്യൻ സേവാതല്പരനായിത്തീൎന്നു–
വെന്നതും ഭഗവാൻെറ വാത്സല്യം കൊണ്ടുതന്നേ.
പിന്നീടു ശ്രീ നരേന്ദ്രൻ, രാമൻെറ കുഡുംബത്തി–
ലുള്ളവനെന്നുചൊല്ലാം, ദിവ്യനാം രാഖാൽ ചന്ദ്രൻ
എന്നിവരെല്ലാംവന്നു ചേരുവാനിവരത്രേ
കാരണമായിത്തീൎന്നതെന്നൊക്കെപ്പറയുന്നു.
ശ്രീരാമകൃഷ്ണദേവസാന്നിദ്ധ്യമുണ്ടാക്കാനായ്

ഭക്തന്മാർ രണ്ടുപേരു മാഴ്ചയിലൊരുദിനം
കാളികാ മന്ദിരത്തിൽ വന്നുചേർന്നതിദിവ്യ
ഭാഷണംകേൾക്കും രാത്രിയാവോളം വർത്തിച്ചീടും
മററുള്ള ഭക്തന്മാരുമൊന്നിച്ചു മേളിച്ചീടും
ഭക്തിഗാനങ്ങൾ നൃത്തം ദിവ്യമാം സമാധികൾ
എന്നിവയെല്ലാം ദിവ്യഭാവത്തിൽ പങ്കുകൊള്ള-
മുന്നതവിജ്ഞാനത്തിൻ പീയൂഷപ്രവാഹത്തിൽ
മുങ്ങീടും ധന്യരാകമാനന്ദമഗ്നരാകും.
ഭക്തനാം മനോമോഹനെന്ത്രയുമാകൃഷ്ടനായ്
നിത്യവും ശ്രദ്ധയോടു സാധന ചെയ്യുന്നുണ്ട്.
വീട്ടുകാരതുകണ്ടു സംഭ്രാന്തിപൂണ്ടു കാളീ
ക്ഷേത്രത്തിൽപോകേണ്ടെന്നു വിഘ്നങ്ങൾചെയ്തുപോലും
എന്നിട്ടും ഭഗവാൻെറ സാന്നിദ്ധ്യംകൊള്ളാൻവന്നു-
വെന്നായിക്കണ്ടുദേവൻ ഖിന്നനായ്മേവിയത്രേ.
എന്തിതിൻകാര്യമെന്നു ചോദിച്ചഭക്തനോടു
''ഹന്ത! ഞാനെന്തുചൊൽവൂ ചിന്മയിജഗദംബാ
സന്നിധിയെത്തിച്ചേരാൻ ഭക്തനുവിഘ്നം ഭാര്യ
നില്പതുകൊണ്ടുഭക്തൻ വന്നെത്താതിരിക്കുമോ
എന്നൊരു ചിന്തവന്നു ദുഃഖിതനായിപ്പോയി''.
ഈവണ്ണംഭഗവാൻെറയുത്തരം കേട്ടു ബാബു
ദൈവീകകാരുണ്യത്തിൻമാഹാത്മ്യം ചിന്തചെയ്തു.
ഇന്നിമേലീമഹാൻെറ പാദങ്ങൾവിട്ടു ഞാനീ
മന്നിടംതന്നിൽവാഴാനിച്ഛിക്കയില്ലനൂനം,
എന്നൊരുപ്രതിജ്ഞയാ ധന്യനാം ഭക്തൻചെയ്തു.
പിന്നീടു ഭഗവാൻെറയാശ്രിതനായിത്തന്നേ-
യെന്നെന്നുംജീവിച്ചെന്നുതന്നെനാമറിയുന്നു.
കാളികാമന്ദിരത്തിൽ കൂട്ടുകാരൊത്തുദിവ്യ-
മേളകൾനടത്തീടും കീർത്തനംപാടും ജ്ഞാന-
ഭാഷണംകേൾക്കമെന്നാലെല്ലാർക്കുമവിടത്തിൽ
വന്നെത്താൻസാദ്ധ്യമല്ലയെന്നോർത്തു മനോമോഹൻ
തന്നുടെഗേഹംതന്നിൽ കൊണ്ടുപോയ്ഭക്തന്മാരേ
അങ്ങോട്ടുക്ഷണിച്ചീടുമെല്ലാർക്കും സദ്യനൽകും.
ആനന്ദമേളതന്നെയന്നൊക്കെ ഭക്തിയുള്ളോ-

രാനന്ദഗാനംചെയ്യും നൃത്തങ്ങൾചെയ്യും ദിവ്യ-
ഭാഷണംകേൾക്കും ദിവ്യഭാവവും സമാധിയും
ദർശിച്ചുമഹാത്ഭുത സ്തബ്ധരായാനന്ദിക്കും.
ഇങ്ങിനെനടക്കുമ്പോൾ വേറൊരുമാന്യൻ ഭക്തി-
സമ്പന്നൻ മഹാശ്രദ്ധനെന്നൊക്കെ ഭഗവാൻെറ
ഭാഷണമദ്ധ്യേചൊല്ലിയായതുകേട്ടതൊട്ടും
[illegible]ായില്ല, സ്പർദ്ധയുണ്ടായി, സുരേശ്ബാബു .
[illegible]ിഷ്ടനാണെന്നേയത്രയിഷ്ടമല്ലെന്നുവന്നോ.
എന്നൊക്കെമനോമോഹൻ ചിന്തിച്ചു കുറേക്കാലം
വന്നതേയില്ലദേവൻ സന്നിധിതന്നിലേക്ക്.
എന്നിട്ടും ചിന്തയെല്ലാം ശ്രീരാമകൃഷ്ണദേവൻ
തന്നെയായ്ത്തീൎന്നുപോയി, ശാന്തിയുമില്ലാതായി.
കാരുണ്യവാരാന്നിധിയാകിയ ഭഗവാനാ-
ഭക്തനേയന്വേഷിച്ചു വീട്ടിലേക്കാഗമിച്ചു.
ഭക്തനും ഭഗവാനും ഗംഗയിൽവെച്ചുതന്നേ
കണ്ടെത്തിയപ്പോൾതന്നേയംബികാമന്ദിരത്തിൽ
രണ്ടാളുംചേർന്നുവീണ്ടും ചെന്നെത്തിയെന്നുംകേൾപ്പു.
''ഈശ്വരനുണ്ടോ, എന്നുമുണ്ടെങ്കിൽ തെളിവെന്തു്
വിശ്വാസമുണ്ടാകുവാനല്ലാതെ സാദ്ധ്യമാണോ.''
ഈവണ്ണംരാമചന്ദ്രദത്തിൻെറ ചോദ്യമുണ്ടാ-
യ്വന്നപ്പോൾ താരാവലികാണുന്നില്ലഹസ്സിങ്കൽ,
എന്നാലും താരമില്ലെന്നെങ്ങിനെ പറയേണ്ടു''-
വെന്നാകും ഭഗവാൻെറയുത്തരമെന്നുകേൾപ്പു.
ക്ഷീരത്തേദധിയാക്കി നല്ലപോൽകടഞ്ഞാലേ
സാരമാം വെണ്ണകിട്ടുവെന്നപോലീശ്വരൻെറ
സാന്നിദ്ധ്യംവേണമെന്നാൽ സാധനതന്നേവേണം.
വിശ്വാസമില്ലെന്നൊക്കെ ചൊല്ലാതെയാചാൎയ്യന്മാർ
നിശ്ചയിച്ചീടുംപോലെ വിശ്വാസപൂർവ്വംവേണ്ട
സാധനചെയ്യാലീശൻറാസ്തിക്യം വിശ്വസിക്കും
സിദ്ധിക്കും ദർശനങ്ങളെന്നാലും ജഗദീശ
കാരുണ്യമൊന്നുകൊണ്ടേ സാധിക്കുസാക്ഷാൽക്കാരം,
ഈശനോടടുക്കുമ്പോൾ സംസാരബന്ധംനീങ്ങു-
മീശ്വരനുണ്ടെന്നുള്ള ബോധവുമുണ്ടായീടും''

എന്നെല്ലാംചൊല്ലും പിന്നെയെന്നിട്ടുംകാര്യബോധം
വന്നില്ലരാമചന്ദ്രബാബുവിനെന്നുവന്നു.
അന്നത്തേരാത്രിയുണ്ടായത്ഭുതമായസ്വപ്ന-
മൊന്നതിൻസാരം ദീക്ഷാമന്ത്രം ശ്രീരാമകൃഷ്ണൻ
ഭക്തനുനൽകിയെന്നാണക്കാര്യം രാമചന്ദ്രൻ
ഭക്തിയായ്ഭഗവാൻെറ ശ്രദ്ധയിലെത്തിച്ചപ്പോഠം
സന്തോഷിച്ചുനന്നായ്യെന്നായിച്ചൊല്ലിയത്രേ.
പിന്നീടുമെന്തോ തൃപ്തിഹീനനായ്കഴിയുമ്പോ
ളന്നൊരുനാളിൽ കാളമേഘത്തിൻനിറമുള്ളോൻ
വന്ദ്യനാണെന്നുതോന്നി വന്നെത്തിമുമ്പിൽനിന്നു,
''എന്തിനുഭ്രമിക്കുന്നു കാലംകൊണ്ടെല്ലാം നല്ല-
തായീടും ക്ഷമിക്കുക'' എന്നോതിയാത്രയായി.
എന്താണസാരമെന്നു ചിന്തിച്ചാൽകിട്ടുന്നില്ല
ബന്ധമെന്തിതിനെന്നു ശ്രീരാമകൃഷ്ണനോടു
ചോദിച്ചുവെന്നും ദേവൻ സന്തോഷംപൂണ്ടുവെന്നും
ഇങ്ങിനെയിനിമേലും കണ്ടേക്കും പലതും നീ
യെന്നായിഭഗവാൻെറയുത്തരമെന്നും കേഠപ്പൂ.
ഭൗതികമോഹംനീങ്ങിയീശ്വര സാക്ഷാൽക്കാരം
കൈവരവേണമെന്നായ് ചിന്തകളതുകാലം.
സർവ്വവുംത്യജിച്ചുള്ള സന്ന്യാസമഹാവ്രതം
കൈവരിച്ചീടാൻ വെമ്പിയെന്നാലും ഭഗവാൻെറ
സാന്ത്വനവാണിതൻെറ ഗാർഹസ്ഥ്യധർമ്മംചെയ്തു
ജീവിക്കയെന്നുതന്നേയുണ്ടായിയെന്നുംപിന്നെ
അദ്ദേഹം വീണ്ടുംവീണ്ടുമീവണ്ണം പറഞ്ഞെന്നും
ശ്രീരാമകൃഷ്ണൻ സ്വന്തധർമ്മത്തേസ്മരിപ്പിച്ച
സാന്ത്വനവാണി വീണ്ടും ചൊന്നെന്നും കേഠക്കുന്നുണ്ട്.
വൈഷ്ണവനാണുബാബു, ചൈതന്യൻറനുയായി,
ശ്രീകൃഷ്ണചൈതന്യനാണിദ്ദേഹമെന്നുതന്നേ
ചിന്തിച്ചുവെന്നാൽ മേലിലിദ്ദേഹം ദിവ്യദിവ്യൻ
വാക്കിനുംമനസ്സിനുമെത്താത്ത പരാല്പര-
സത്തയാണെന്നുതന്നേ ബോദ്ധ്യമായെന്നുംകേഠപ്പൂ.
ലുബ്ധനാണതുകൊണ്ടു ഭക്തരേസേവചെയ്‌വാൻ
ശ്രദ്ധയില്ലെന്നുകണ്ടു സ്വപ്നത്തിൽ നിയോഗങ്ങഠ

അത്ഭുതമായി കിട്ടിയായതുപോലെ പിന്നെ
ഭക്തന്മാക്കൊക്കെച്ചേരാൻ സന്ദർഭംനൽകീടുന്ന
ഭക്തമേളകരം തൻെറ വീട്ടിലും ഭഗവാൻെറ
ദിവ്യമാംസാന്നിദ്ധ്യത്തിൽ കൊണ്ടാടിയെന്നുംപിന്നെ
എത്രയോ ദിവ്യമായ ശ്രീരാമകൃഷ്ണഭക്ത-
രെത്രയോ അനവധിമേളിക്കും ലീലാരംഗം
ദത്തിൻെറകുഡുംബവുമായെന്നുംകേരംക്കുന്നുണ്ട്.
സ്വപ്നത്തിൽ ലഭിച്ചതാംമന്ത്രത്തേവീണ്ടെടുത്തു
ശ്രീരാമകൃഷ്ണൻതന്നേ ദീക്ഷയേനൽകിയെന്നും
ശീർഷത്തിൽ പാദസ്പർശമുണ്ടാക്കിബോധാതീത
ദൈവീകമനുഭൂതിയുണ്ടാക്കിയെന്നും കേരംപ്പൂ.
ശ്രീരാമകൃഷ്ണലീലാനാടക ഭാഗഭാക്കായ്
ആനന്ദമോട്ടരാമബാബുവുംമഹാത്ഭുത
ഭാവത്തിൽരാമകൃഷ്ണ കിങ്കരനായിത്തീൎന്നു.
താന്ത്രികമാർഗ്ഗത്തിലേ സന്ന്യാസമഹാവ്രതം
കൈവരിച്ചാമഹാത്മാവെന്നും നാമറിയുന്നു.
'ദത്തിൻെറ മിത്രമായ്സുരേന്ദ്രനാഥമിത്ര'-
നത്തമഭക്തനായിതീൎന്നതുമാകാലത്തിൽ
തന്നെയാണദ്ദേഹവുമുന്നതവിദ്യാഭ്യാസ-
മുള്ളവൻ പാശ്ചാത്യമാംരീതികളുള്ളമാന്യൻ.
ദുർവൃത്തനെന്നും മദ്യപാനിയാണെന്നുംകൂടി
ചൊല്ലുന്നുണ്ടന്നുള്ളോരാമാന്യനതന്നേ തൻെറ
ജീവിതം നിരാശയിലാണ്ടുപോയെന്നുതോന്നി
ജീവനേഹനിക്കുവാൻ നിശ്ചയംചെയ്തുപോലും.
ഖിന്നനായിരിക്കുമ്പോരം ശ്രീരാമകൃഷ്ണൻ ദേവീ
ക്ഷേത്രത്തിൽവസിക്കുന്ന ദശ്നംചെയ്താൽ ദുഃഖ-
മോചനമുണ്ടായേക്കാമെന്നോതി രാമചന്ദ്രൻ.
സന്ന്യാസിയെന്നുകേട്ടാൽ പുച്ഛമാണാവർഗ്ഗക്കാ-
രന്യായമായി ധനശേഖരംചെയ്തീടുന്നു.
കള്ളനാണെന്നുകണ്ടാൽ കാതു ഞാൻപിടിച്ചീടു-
മെന്നൊക്കെച്ചൊല്ലിപ്പോകാൻ സമ്മതമേകിയത്രേ.
പിറേറന്നാരം രണ്ടുപേരും ദർശനം നേടാൻപോയി
ചെന്നപ്പോരം രാമചന്ദ്രൻ സാഷ്ടാംഗം പ്രണമിച്ചു.

പിന്നീടും സുരേശ'മിത്രൻ വന്ദിച്ചതില്ല തെല്ലു-
മൌന്നത്യഭാവംകാട്ടി നിന്നതേയുള്ളപോലും !
ശ്രീരാമകൃഷ്ണൻ തൻെറ ഭക്തരോടതിദിവ്യ-
സാരോപദേശംചെയ്തു മേവുകയായിരുന്നു.
സർവ്വാത്മസമർപ്പണം സർവ്വേശതൻെറ പാദേ
സർവ്വരും ചെയ്യതന്നേ മേവണമതുംപോരാ.
പൂച്ചയേ കാണുന്നില്ലേ കുട്ടിയേ കടിച്ചുകൊ-
ണ്ടിച്ഛപോൽ നടക്കുന്നു കുട്ടിക്കു വീഴ്ചപററാൻ
മാർഗ്ഗമില്ലെന്നുതന്നേ ചൊല്ലണം മാതാവിൻെറ
രക്ഷണമതിനുണ്ടു നിർഭയം സഞ്ചരിക്കാം.
മർക്കടവർഗ്ഗം വൃക്ഷക്കൊമ്പുകൾതോറും ചാടി
സഞ്ചരിച്ചീടുന്നേരം കുട്ടികളരക്കെട്ടിൽ
പിഞ്ചുകൈ പിടിപ്പിച്ചു വർത്തിക്കുന്നെന്നാൽ കുട്ടി
കൈവിട്ടാൽ വീണുപോകു മാപത്തു വന്നുകൂടും.
മാർജ്ജാരവർഗ്ഗം സ്വന്തമാതാവിലാശ്രയിപ്പൂ
ഭാരങ്ങളെല്ലാം മാതാവാകുന്നു വഹിക്കുക.
ഈവണ്ണം സർവ്വാശ്രയസ്ഥാനമായ് ജഗന്മാതാ-
വാകുന്നതത്രേ ലോകരംഗത്തിൽ ജീവിക്കുമ്പോൾ
മാനുഷന്മാർക്കു നന്മചെയ്‌വതു സർവ്വേശ്വരി
സർവ്വവുമറിയുന്നു വേണ്ടതുചെയ്തുകൊള്ളും.
ഇങ്ങിനെയുള്ള ദിവ്യ ഭാഷണം കേട്ടശേഷം
ചൊല്ലിപോൽ സുരേശ്‌മിത്രനെന്നുടെ കാതുതന്നേ
നല്ലപോൽ പിടിച്ചെന്നു കാണുന്നു മഹാത്ഭുതം !
പിന്നീടു മുറയ്ക്കുണ്ടു ചെന്നീടും മേളനങ്ങൾ
തന്നുടെ വീട്ടിൽവെച്ചും ചെയ്തീടുമതുപോലെ
ശ്രീരാമകൃഷ്ണസേവ ധന്യമായ് ചെയ്യാനുള്ളൊ-
രാവേശംതന്നെയുണ്ടായ്‌വന്നെന്നും കേൾക്കുന്നുണ്ടു്.
മാന്യനാം മധുരൻെറ ശേഷമായ് ഭഗവാനേ
ധന്യമായ് ശുശ്രൂഷിച്ച മാന്യനീ ബാബുവത്രേ.
അദ്ദേഹം ഭഗവാൻെറ ജീവിതരസധര-
നുത്തമ ഭക്തനായിത്തീർന്നെന്നുമത്രമല്ല,
മദ്യത്തേ സർവ്വേശ്വരിക്കർപ്പിച്ചു പ്രസാദമായ്
അല്പമായ് സേവിച്ചോളാനാജ്ഞാപിച്ചതുകൊണ്ടു്

അങ്ങിനെതന്നേചെയ്യുവന്നെന്നും കേരംക്കുന്നുണ്ട്.
ധന്യരാം കുമാരന്മാർ ശ്രീരാമകൃഷ്ണശിഷ്യർ
നവ്യമാം സ്ഥാപനത്തേയുർവ്വിയിലാവിഷ്ക്കരി-
ച്ചവ്യയമാനന്ദത്തിൽ ജീവിക്കാൻ ശ്രമിക്കുമ്പോരം
നിർവ്യാജംസേവചെയ്യുവന്നെന്നും പറയുന്നു.
സർവ്വേശ്വരാംശമായ സ്വാമിജിമഹാത്ഭുത-
ദിവ്യമാംഭാവംപൂണ്ടുചൊന്നത്രേ പിന്നൊരിക്കൽ
ശ്രീരാമകൃഷ്ണധർമ്മം പാരിങ്കൽ പരന്നപ്പോരം
പാരമാനന്ദംപൂണ്ടു സർവ്വവും കണ്ടുമേവാൻ
പുണ്യവാനായ സുരേശ്ബാബുവിന്നില്ലാതായ-
തെത്രയോദുഃഖമെൻെറയുള്ളത്തിലേകീടുന്നു.
ഈവണ്ണം ഹൃദയത്തേ ഭേദിക്കുംവികാരത്തോ-
ടാവന്ദ്യൻചൊന്നുവെന്നും പിന്നീടുകേരംക്കാനുണ്ട്.
അക്കാലം 'കേദാർനാഥചാററർജി'യെന്നഭക്തൻ
ഡാക്കായിൽനിന്നുവന്നോൻ ബ്രാഹ്മോസമാജത്തിലേ
അംഗമായ്പിന്നെ നാനാമാർഗ്ഗങ്ങരം പഠിച്ചയാരം
ശ്രീരാമകൃഷ്ണഭക്തവൃന്ദത്തിലൊരാളായി.
ശുദ്ധമാംഭക്തിയുള്ള മർത്ത്യനാണയാരം ഗോപീ-
സാദൃശ്യപ്രേമഭക്തനാണെന്നുംചൊല്ലും ദേവൻ.
ഭക്തന്മാർമേളിക്കുന്ന വീട്ടിലും ദിവ്യദേവീ
സന്നിധിതന്നിലേക്കുമദ്ദേഹമെത്തിച്ചേരും.
ശ്രീരാമകൃഷ്ണൻ കേദാർബാബുവിൻസംസർഗ്ഗത്തേ
യാമോദമോടുതന്നേ ചെയ്യേന്നും വേണ്ടതെല്ലാം
കേദാർനാഥ്ബാബുവിന്നു വേണ്ടോളം കൊടുത്തെന്നു-
മദ്ദേഹം സാധനസ്ഥയത്നിച്ചെന്നതും കേരംപ്പൂ.
അത്യന്തംയത്നിച്ചിട്ടുൽക്കർഷംനേടാനുള്ള
ഉത്തേജനങ്ങരംനിത്യം ഭക്തനുനൽകീദേവൻ.
കാനനമദ്ധ്യത്തിങ്കൽ താപസനായിവാണ
ധന്യനാമൊരുമർത്ത്യനിന്ധനം വെട്ടാൻവന്ന
സാധുവിനോടു ''വേഗംമുമ്പോട്ടുപോയീടുക''
ഈവിധനിർദ്ദേശത്തേ നൽകയാലയാരംവീണ്ടും
മുമ്പോട്ടുപോയിക്കണ്ടു ചന്ദനവനമുണ്ട്;
പിന്നേയുമതുപോലെമുമ്പോട്ടുമുമ്പോട്ടെന്നു്

ചൊന്നപ്പോഠ വീണ്ടും പോയിക്കണ്ടത്രേ വെള്ളിഖനി
സ്വർണ്ണത്തിൻഖനി പിന്നെരത്നത്തിൻ ഖനികളും,
അവ്വണ്ണം മുമ്പോട്ടേക്കുപോവുകതന്നേവേണം.
നിന്നടെ നിലയിപ്പോഠ ദിവ്യമാമീശനാമ-
മാനന്ദരോമഹർഷമേകുന്നുണ്ടശ്രുധാര-
യുണ്ടാകുന്നെന്നാകിലും മുമ്പോട്ടുതന്നേപോകു,
വേണ്ടപോൽയത്നിച്ചീടു എന്നൊക്കെ ഭഗവാനാ-
ധന്യനാം ഭക്തനോടു ചൊല്ലുക പതിവായി.
വേദാന്തജ്ഞാനമാർഗ്ഗം മാഹാത്മ്യമേറുന്നെന്നു
മഹിമാചരനെന്നമാന്യൻെറ മതമത്രേ.
അദ്ദേഹം രാമകൃഷ്ണദേവൻെറ സംസർഗ്ഗത്തിൽ
വേദാന്തധ്യാനമാർഗ്ഗ സാധനചെയ്തുവന്നു.
ആകാരവിഹീനമാം ചൈതന്യധ്യാനംചെയ്‌വാ-
നായാഠക്കും വേണ്ടപോലെ നിർദ്ദേശം നൽകിയത്രേ.
വേദാന്തവാദംചെയ്യും 'പ്രതാപചന്ദ്രഹസ്രാ'
കാമാരിപുരത്തിൻെറ പാർശ്വത്തിൽനിന്നുവന്നോൻ
കാളികാമന്ദിരത്തിൽ കാലങ്ങഠ കുറേവാണു
ശ്രീരാമകൃഷ്ണധർമ്മം ദ്വേഷിച്ചു ദൂഷ്യമോതി.
എന്നിട്ടും ധന്യധന്യൻ വന്ദ്യനാം നരേന്ദ്രൻെറ
ബന്ധുവായ്ത്തീർന്നു, മുക്തിമാർഗ്ഗത്തിൽ സഹായിക്കാൻ
ശ്രീരാമകൃഷ്ണനോടുയാചിച്ചാ നരേന്ദ്രനു-
മാവിധം ഭഗവാൻെറയാശ്രിതനായിത്തീർന്നു.
ഭക്തന്മാർ വർദ്ധിച്ചപ്പോഠ ശുശ്രൂഷചെയ്തീടുന്ന
ധന്യനാം ഹൃദയൻെറ ചില്ലകഠ നന്നല്ലാതായ്
കാഞ്ചനമോഹംവന്നു, ത്യാഗിയാം ഭഗവാൻെറ
സന്നിധിവിട്ടുപോകാൻ കാരണമുണ്ടായ്‌വന്നു.
മററാരുമില്ലാത്തപ്പോഠ സേവകഠ ചെയ്യാനായി-
ട്ടംബികനിയോഗിച്ചോൻ നാട്ടിലേക്കായിപ്പോയി.
ആയതിൽപിന്നെ സേവചെയ്യുവാൻ 'ഹരീശെ'ന്ന
ഭക്തനായ്, ചെറുപ്രായമേററവും ശ്രദ്ധയുള്ളോൻ
ബന്ധങ്ങളെല്ലാംവിട്ടു ശ്രീരാമകൃഷ്ണപാദ-
സേവകനായിത്തീർന്നു, സേവകഠചെയ്തശേഷം
സാധനചെയ്യാൻനോക്കുമീവണ്ണം കുറേക്കാല-

മംബികാമന്ദിരത്തിൽ വാണെന്നു ചൊല്ലിക്കേൾപ്പൂ.
വീട്ടുകാർ നിർബ്ബന്ധിച്ചു വീട്ടിലേക്കെത്തിച്ചേരാൻ,
വിട്ടുപൊയ്ക്കൊള്ളുവാനായ് ചൊന്നത്രേ ഭഗവാനും
എന്നിട്ടും ഭക്തിമാർഗ്ഗം വിട്ടില്ലകുമാരകൻ
ധന്യനാണെന്നുതന്നേ ചൊന്നുപോൽ ഭഗവാനും.
വേറൊരുഭക്തൻ 'ഭവനാഥ'നാണെന്നു കേൾപ്പൂ
യവ്വനമാരംഭത്തിൽ വന്നെത്തി ഭഗവാൻെറ
സന്നിധിതന്നിൽ ദിവ്യസാധനചെയ്യാനായി.
ധന്യനാണവൻ നിത്യമുക്തനാണെന്നുതന്നെ
ശ്രീരാമകൃഷ്ണൻ ചൊല്ലി, ഗാർഹസ്ഥ്യംവരിച്ചിട്ടും
ഗാർഹസ്ഥ്യസുഖം ലേശംപോലുമേ വേണ്ടേ വേണ്ടാ-
യെന്നോതി മഹാധന്യൻ സാധനചെയ്തുവന്നു,
ബ്രഹ്മത്തേധ്യാനിക്കുന്നോൻ ബ്രഹ്മസമാജത്തിൻെറ
യംഗമായ്ത്തീർന്നോൻ ദിവ്യനരേന്ദ്രൻ തൻെറബന്ധു.
സംസാരസാഗരത്തിൽ നീന്താതെതന്നേമുക്തി
സംവരിച്ചതിദിവ്യധാമത്തിലെത്തിച്ചേർന്നീ-
ധന്യനാംഭക്തനെന്നു ശ്രീരാമകൃഷ്ണൻ ചൊല്ലീ.
'നിത്യഗോപാലസേന'നെന്നൊരു മഹാദിവ്യ-
നെത്രയും വിശിഷ്ടതയുള്ളോനാണെന്നുതന്നേ
ശ്രീരാമകൃഷ്ണദേവൻ ചൊല്ലുവോനാകാലത്തു
ശ്രീരാമകൃഷ്ണസംഘത്തിൽ സമ്മേളിച്ചു-
മാനന്ദഭാവാവേശനൃത്തങ്ങൾചെയ്തും ദിവ്യ
ദൈവീകസമാധിയിൽ വർത്തിച്ചുമിരുന്നത്രേ.
പുണ്യാത്മാ'ബലരാമബോസ്സെ'ന്ന മഹാഭക്തൻ
വൈഷ്ണവമാർഗ്ഗത്തിലേ ചൈതന്യസമ്പ്രദായം
ജീവിതരീതിയാക്കി നിത്യവുംപാരായണം
നാമങ്ങൾജപിക്കുക, പൂജിക്ക ധ്യാനംചെയ്ക-
യീവണ്ണമുള്ളവൃത്തിപൂർണ്ണനായ്ജഗന്നാഥ
മന്ദിരപാർശ്വത്തിങ്കൽ താമസമായിരുന്നു.
അദ്ദേഹം മഹാധന്യൻ മാന്യനാംപ്രഭു ദിവ്യ-
ഭക്തിസമ്പന്നൻ ജന്മസാഫല്യം നേടാനായി
സാധനചെയ്യാനുള്ള മോഹത്താലീവിധത്തിൽ
വാഴുമ്പോൾ രാമകൃഷ്ണനാമത്തേ കേശബിൻെറ

ലേഖനം വായിച്ചപ്പോഠം കേഠക്കുവാനിടയായി.
കല്ക്കട്ടാപട്ടണത്തിൽ ദക്ഷിണേശ്വരകാളീ-
ക്ഷേത്രത്തിൽ മഹാധന്യഭാവത്തിൽ ദിവ്യഹംസ-
വൃത്തിയിൽ കഴിക്കുന്ന ദിവ്യനാണെന്നും കേട്ടു
ദശ്നംചെയ്വാൻവന്നു ദശിച്ചു സന്തോഷിച്ചു,
ഭാഷണം കേട്ടിട്ടേററമാനന്ദമുണ്ടായ്‌വന്നു.
ശ്രീരാമകൃഷ്ണഭക്തസംഘത്തിൽ പരംശ്രേഷ്ഠ-
സ്ഥാനത്തേയർഹിക്കുന്ന ഭക്താഗ്രഗണ്യൻതന്നേ-
അദ്ദേഹമെന്നുചൊല്ലാമാനന്ദമേളാരംഗം
സ്വഗേഹമവിടുള്ളോരെല്ലാരുമൊരുപോലെ
ദൈവീകവൃത്തിയുള്ളോർ ഭക്തന്മാർ ശ്രദ്ധയുള്ളോർ.
ദിവ്യനാം രാമകൃഷ്ണൻ പട്ടണവാസംചെയ്തു
രാവൊക്കെക്കഴിച്ചതാ വീട്ടിലാണെന്നുചൊൽവൂ.
ബ്രാഹ്മണനല്ലെന്നാലും ശ്രീരാമകൃഷ്ണൻ തൻെറ
ഭോജനംകഴിച്ചീടുമെന്നല്ല ദശ്നത്താൽ
ഭാഗ്യവാനായിത്തീന്നനാളുതൊട്ടന്ത്യകാല-
മാവോളം വേണ്ടതൊക്കെച്ചെയ്തവൻതന്നെ ബാബു.
എത്രയോ ഭക്തവൃന്ദമെത്തീടുമാഗ്രഹത്തി-
ലെത്രയോധനവ്യയം ചെയ്താലും ബാബുവിൻെറ
സേവന ശ്രദ്ധയ്ക്കൊട്ടും ഹാനിയില്ലതുമല്ല,
ദാനശീലനാം ബാബു ദാനവും ചെയ്യുംപിന്നെ.
ധന്യരാം രാമകൃഷ്ണഭക്തരിലതിശ്രേഷ്ഠൻ
തന്നെയീബലരാമബാബുവെന്നിരിക്കുന്നു.
അന്നൊരുനാളിൽ ഭക്തവൃന്ദവുമായി ദിവ്യ
ചൈതന്യമഹാപ്രഭു നൎത്തനം ചെയ്തീടുമ്പോഠം.
രണ്ടുപേരതിൽ രാമകൃഷ്ണനെൻെറയന്തയായി-
വൃന്ദത്തിൽ ചേരാനുള്ളോരെന്നൊക്കെ ദേവികാട്ടി.
ആയതിലൊരാഠം ബാബുവാണെന്നും രണ്ടാമനായ്
കണ്ടതു 'മഹേന്ദ്രനാഥ്ഗുപ്തനേ'യെന്നും ചൊൽവൂ.
അദ്ദേഹം മഹാഭക്തനീശ്വരചന്ദ്രവിദ്യാ-
സാഗരൻതൻെറ വിദ്യാമന്ദിരമദ്ധ്യാപകൻ,
എത്രയോ പുണ്യശാലി നിത്യവും ഭഗവാൻെറ

മുക്തിദായകങ്ങളാം സാരോപദേശങ്ങളേ
ശ്രദ്ധിച്ചു കേട്ടശേഷം പുസ്തകമാക്കിത്തീർത്തു
ഭക്തന്മാർക്കൊക്കെമേലിൽ മുക്തിമാർഗ്ഗത്തെയേകി.

കാളികാ മന്ദിരത്തിൽ, കാളീഘട്ടത്തിലുള്ള
വീടകംതോറും പോയി ശ്രീരാമകൃഷ്ണലീലാ
ഭാഷണസമാഹാരം ശേഖരിച്ചതിദിവ്യ
സേവനമനുഷ്ഠിച്ചതെത്രയോ മഹാകാര്യം.
ജീവിതം ഭഗവാനിലർപ്പിച്ചു മഹാധന്യ-

നാകിയ ഭക്തശ്രേഷ്ഠൻ, വേറൊരു ചിന്തയില്ല.
അദ്ദേഹം വിദ്യാത്ഥികരം ഭക്തിവാസനയുള്ളോ-
രാണെന്നുകണ്ടാൽ കാളീക്ഷേത്രത്തിൽ പോയിത്തന്റെ
ദിവ്യനാം ഗുരുവിനേ കാണുവാൻ ചൊല്ലുമത്രേ.

കാണുന്നമർത്ത്യന്മാരോടൊക്കെയും രാമകൃഷ്ണ-
വാണികളല്ലാതൊന്നും ചൊല്ലുകയില്ലെന്നായി.
ഇങ്ങിനെ മഹാത്ഭുതലീലയിൽ പങ്കുകൊണ്ട
മംഗളമൂർത്തിസേവചെയ്യവരാരുമില്ല.

ലോകത്തിൽ ബഹുകാലമീമാന്യനായ ഭക്തൻ
ലോകൎക്കു വിസ്മരിക്കാൻ വയ്യാത്ത സേവചെയ്തു.
ശ്രീരാമകൃഷ്ണഭാവതന്മയനായിത്തീൎന്നു
ശ്രീരാമകൃഷ്ണദിവ്യ ധാമത്തിലെത്തിച്ചേൎന്നു.

എണ്ണിയാൽ തീരാതുള്ള ഭക്തരാഭഗവാനേ
നിൎണ്ണയം വന്നുകണ്ടു മാശിസ്സു വരിച്ചിട്ടും
സാരോപദേശങ്ങളും ദീക്ഷകളതുപോലെ
പാദത്താൽ സ്പൎശനങ്ങളീവണ്ണം ബഹുവിധ-

മാശിസ്സു നൽകീടുന്ന ദൈവീക ലീലകൊണ്ടു-
ള്ളാശ്രയം പരിഗ്രഹിച്ചാനന്ദമടഞ്ഞുപോൽ.
ശ്രീരാമകൃഷ്ണഭക്തസംഘത്തിൽ പ്രമുഖരാ-
മേതാനും പേരെ ചൊല്ലുന്നെന്നല്ലാതെല്ലാവരും

വൎണ്ണിച്ചാലൊടുങ്ങാത്ത ദിവ്യതയുള്ള ദിവ്യ
ദേവിതൻ മൂൎത്തിമത്താം ദേവന്റെ യനുഗ്രഹം
എങ്ങിനെ നേടിയെന്നു മെങ്ങിനെയെല്ലാം പിന്നെ
മ ഗളമൂൎത്തി ലീലചെയ്യെന്നും ചൊല്ലാനാകാ.

'അശ്വനികുമാർദത്തൻ' ഭക്തനായ് വന്നുചേർന്നു
ഈശ്വരചന്ദ്രവിദ്യാസാഗരനേയും കണ്ടു.
ഭക്തനാം 'പ്രാണകൃഷ്ണമുഖോപാദ്ധ്യായൻ' പിന്നെ
മിത്രമാ 'മധർ ചന്ദ്രസേന'നും ഭഗവാന്റെ
ശിഷ്യരായ്ത്തീർന്നു ഭക്തിസാധന യനുഷ്ഠിച്ചു.
'താരകനാഥ' ബാബു വെത്രയും വിശുദ്ധനാം
ഭക്തനാണെന്നാൽ വീട്ടിലിഷ്ടമായില്ലപോലും
ഗാർഹസ്ഥ്യം വരിച്ചവർ സാധുക്കളോടുചേർന്നു
മേളിപ്പതൊക്കെയെന്നു വന്നെന്നു ചൊല്ലിക്കേട്ടു.
ശ്രീരാമകൃഷ്ണനപ്പോളദ്ദേഹത്തോടുചൊല്ലി
''യീശ്വരോന്മുഖമായ യാത്രയേ തടയുന്ന
മാതാവു മാതാവല്ല, നിർദ്ദേശം നിഷേധിക്കാം.
ശ്രീരാമചന്ദ്രഭക്തികൊണ്ടല്ലേ ഭരതന്റെ
മാതാവിൻ നിർദ്ദേശത്തേ തള്ളിയതോർത്തുനോക്കു.
പ്രഹ്ലാദൻ നാരായണഭക്തിയാൽ പിതാവിനേ
നിശ്ശേഷം നിരാകരിച്ചെന്നുനാമറിയുന്നു.
ഗോപികൾ കൃഷ്ണപ്രേമം കൊണ്ടല്ലേ കാന്തന്മാരേ
കൈവെടിഞ്ഞീടാൻകൂടിഭാവിച്ചതെന്നുമോർക്കു.
ഈശ്വരസാക്ഷാൽക്കാരവിഘ്നങ്ങൾ ചെയ്യുന്നോരേ
നിശ്ചയം നിരസിക്കാം ദോഷമില്ലതുകൊണ്ടു്.''
എന്നൊക്കെ പറഞ്ഞിട്ടാ ഭക്തനേ പ്രേമപൂർവ്വം
പിന്നീടും വന്നുപോകാൻ പ്രേരിപ്പിച്ചെന്നും തന്റെ
പാദത്താലൊരുദിനം മാർവ്വിടം സ്പർശിച്ചിട്ടു-
ദിവ്യമാമനുഭൂതി നൽകിയെന്നായും കേൾപ്പൂ.
'വൈകുണ്ഠനാഥസന്ന്യാൽ' കുട്ടിക്കാലത്തുതന്നേ
വൈകുണ്ഠനാഥഭക്തിയുള്ളവനെന്നുകേൾപ്പൂ.
എന്നാലും വഞ്ചിക്കുന്ന സന്ന്യാസിവൃന്ദം പാരി-
ലെന്നെന്നും നാശമല്ലാതൊന്നുമേ ചെയ്യുന്നില്ല,
എന്നൊക്കെ ച്ചിന്തചെയ്തു ശ്രീരാമകൃഷ്ണനേററം
ധന്യതയുള്ള ദിവ്യനാണെന്നു കേട്ടിട്ടേതും
വിശ്വാസം വന്നതില്ല യെന്നാലു മൊരുദിനം
ചെന്നൊന്നു കാണാമെന്നു ചെന്നപ്പോളത്ഭുതമായ്
എന്തെന്നു ചൊല്ലാനാക്കമാകാത്ത മഹാനന്ദ-
മന്തരംഗത്തിലുണ്ടായ്വന്നെന്നു പറയുന്നു.

പിന്നീട്ട ധന്യനായ ശ്രീരാമകൃഷ്ണദേവ
ദർശനമതുപൊലെ സംസർഗ്ഗമിവയൊന്നും
ഇല്ലാതെ ജീവിക്കുവാൻ സാദ്ധ്യമല്ലാതെയായി.
അങ്ങിനെയിരിക്കുമ്പോളെന്നെനീയവതാര

മാണെന്നു രാമബാബു ചൊല്ലുംപോൽ ചൊല്ലുന്നുവോ
എന്നൊരുചോദ്യം ദേവൻ ചോദിച്ചപോലുമപ്പോഠം
വൈകുണ്ഠനാഥബാബു ചൊല്ലിനാനിപ്രകാരം.
'ഈശ്വരൻറംശമല്ലേ ഭൂമിയിലവതാര-
മാകുന്നതെന്നു ചൊൽവൂ പൂർണ്ണനാം പരമേശ
വിഗ്രഹമാണിതെന്നുതന്നെ ഞാനറിയുന്നു
ശങ്കരധ്യാനം ചെയ്‌വാനെന്നോട്ട പറഞ്ഞില്ലേ
ശങ്കരരൂപം കാണാൻ നോക്കുമ്പോളങ്ങേതന്നേ

യെന്നുടെയകതാരിൽ കാണുന്നു ഞാനെന്നെല്ലാം
ചൊന്നതുകേട്ടു ദേവൻ സന്തോഷിച്ചെന്നും കേഠപ്പൂ.
ദിവ്യനാം ഭഗവാൻെറ ഭക്തരായ് ദേവേന്ദ്രനാഥ്
മസുംദാർ കാളീപാദൻ, പണ്ഡിതശശധരൻ,

പിന്നെയുമീശൻചന്ദ്രമുഖർജി, യതുപോലെ
അതുല്യകൃഷ്ണബാബു, മണിലാൽ മല്ലിക്കെന്നും
പണ്ഡിത ശ്യാമപാദഭട്ടാചാര്യരും, പിന്നെ
ഗോസ്വാമി നിത്യഗോപാലെന്നിവരെത്തിച്ചേർന്നു.

ആയവരൊക്കേ ദിവ്യ സാധനചെയ്യാനുള്ള
മാർഗ്ഗങ്ങഠം സംവരിച്ചു സാധന ചെയ്യുവന്നു.
ബംഗാളിൽ കേഠവികേട്ട ബങ്കിംചന്ദ്രചാററർജി
ദർശനംചെയ്തു ദേവൻറാശിസ്സും സമ്പാദിച്ചു.

ഭൂപതി, നവഗോപാലെന്നിവർ നാരായണൻ
നരേന്ദ്രനാഥമിത്രനേററവും ദിവ്യദിവ്യൻ
ദിവ്യനാം പൂർണ്ണൻ പിന്നെ ഗിരീന്ദ്രനെന്നുതൊട്ടു
പിന്നെയുമെത്രയെത്ര ധന്യരാം ഭക്തവൃന്ദം

വന്നുകൊണ്ടിരുന്നെന്നും മേളയിൽ പങ്കുകൊണ്ടു
ധന്യതനേടിയെന്നും ചൊല്ലുവാനാവതില്ല.
ഭക്തന്മാരിവരൊക്കെ വീട്ടുകാരൊത്തുവന്നു
ഭക്തമണ്ഡലിതന്നിൽ സംബന്ധിച്ചീടും പിന്നെ

സാദ്ധ്യമാണെങ്കിൽസ്വന്ത വീട്ടിലും ഭഗവാനേ
സന്തോഷപൂർവ്വം കൊണ്ടുപോയീടുമെന്നും ചൊല്ലാം.
ഈവണ്ണം മഹാനന്ദമേളനം നടക്കുമ്പോൾ
ദൈവീകലീലാരംഗംതന്നിലേക്കാഗമിച്ച
ദിവ്യനാമൊരുഭക്തൻ പ്രസ്താവ്യനെന്നുകാൺമൂ.
ഗാർഹസ്ഥ്യധർമ്മംപാരിൽ നവ്യമായ് കാണിച്ചീടാ–
നായിട്ടുമർത്ത്യനായിവന്നതോ എന്നുതോന്നും
ദിവ്യനാം 'ദുർഗ്ഗാചരൺനാഗെ' ന്നമഹാധന്യൻ
ജീവിതംപഠിപ്പോർക്കെന്നോതാതെ തരമില്ല.
ഇദ്ദേഹം ഡാക്കാജില്ലാവാസിയാണെന്നാൽ ഹോമ്യോ–
ഡാക്ടരാണതിദിവ്യസാധകനെന്നും ചൊല്ലാം
സത്യത്തിൽ നിഷ്ഠയുള്ളോൻ സ്വത്തില്ലെന്നാലുമൊട്ടും
ഫീസ്സിന്മേൽ മോഹമില്ലാത്തുള്ളവൻ ദയാസിന്ധു.
രോഗികൾക്കൊക്കെതന്റെ ശുശ്രൂഷസേവതന്നേ,
ഔഷധദാനംചെയ്യും സാധുക്കളെന്നുകണ്ടാൽ
ഏകീടും ധനദാനമെപ്പോഴുമീശ്വരന്റെ
ചിന്തയും ധ്യാനജപമൊക്കെയും ചെയ്തുവാഴും.
കല്യാണം കഴിക്കാനായ് വീട്ടുകാർ നിർബ്ബന്ധിച്ചു
കല്യാണംകഴിച്ചുപോലെന്നാലും ഗാർഹസ്ഥ്യമാം
ധർമ്മത്തേ വരിക്കാതെ ദിവ്യനായ്ത്തന്നേ ദിവ്യ
സാധനാമഗ്നനായി മേവുമ്പോൾ ഭഗവാന്റെ
വാർത്തകൾ കേട്ടുദേവീ ക്ഷേത്രത്തിൽ ചെന്നുകണ്ട
ദർശനമാത്രത്താലീ മർത്ത്യന്റെ ദിവ്യാവസ്ഥ
ദർശിക്കാൻ ഭഗവാന സാധിച്ചുവെന്നുകേൾപ്പൂ.
ശിഷ്യനായ് ഭക്തനായി ഭക്താഗ്രഗണ്യനായീ
ഭക്തന്മാർക്കൊക്കെ നവ്യമാദർശദീപമായി
സന്ന്യാസം വരിക്കുവാനാഗ്രഹമേറിയെന്നാൽ
ധന്യമാമാദർശത്തിൻ ഗാർഹസ്ഥ്യധർമ്മം പാലി–
ക്കെന്നായിട്ടരുൾചെയ്തു ശ്രീരാമകൃഷ്ണദേവൻ
ഡാക്ടർമാർക്കുള്ളവൃത്തി മുക്തിക്കു വിഘ്നമെന്നു
ശ്രീരാമകൃഷ്ണൻ ചൊൽവതദ്ദേഹം കേട്ടപോലും
ഔഷധമിരിക്കുന്ന പെട്ടിയും ചികിത്സയ്ക്കു
വേണ്ടതു സകലതും ഗംഗയിൽ നിക്ഷേപിച്ചു

രോഗികൾക്കതു കഷ്ടമായെന്നു തോന്നാമെന്നാൽ
സംസാരരോഗം മാററാൻ വൈദ്യനറയ്ത്തന്നേ തീർന്നു.
ശ്രീരാമകൃഷ്ണചിന്താ ധ്യാനവുമാരാധനാ
സേവകളതുപോലെ വേറാരും ചെയ്യാത്തുള്ള
സാധനയീവിധത്തിലത്യന്ത മഹാത്ഭുത-
ജീവിതം കൈവരിച്ച സിദ്ധനുമായിത്തീർന്നു.
എന്നാലും ഭക്തി ഭാവതന്മയൻ ചിദാനന്ദ-
വിഗ്രഹം രാമകൃഷ്ണതാദാത്മ്യമണഞ്ഞവൻ
തന്നെയായ് വീട്ടിൽതന്നെ യെത്രയോ ഭക്തർവന്നു
ദർശനം ചെയ്തു ധന്യരാകുവാൻ വാസംചെയ്തു.
ഗംഗയേ യാവാഹിച്ച തന്നുടെ വീട്ടിലെത്തി-
ച്ചെന്നതും ഭഗവാൻെറ യന്തിമകാലത്തൊരു
നെല്ലിക്ക തിന്നാൻവേണമെന്നൊരു മോഹമുണ്ടാ-
യ്വന്നപ്പോളകാലത്തിലെത്രയോ നാടുതോറും
സഞ്ചരിച്ചേതോ നാട്ടിൽനിന്നൊരു നെല്ലീഫലം
കണ്ടെത്തിക്കൊണ്ടു വന്നിട്ടർപ്പിച്ചെന്നതും കേൾപ്പൂ.
ദിവ്യനാമദ്ദേഹത്തേ ചിന്തിക്കുന്നവർക്കൊക്കെ
ദൈവീകാനന്ദത്തിൻെറ രോമഹർഷങ്ങളുണ്ടാം
വേറൊരു മഹാൻ നല്ല നാടകസംഘക്കാരൻ
ദുർവൃത്തിപൂർണ്ണൻ വിദ്യാസമ്പന്നൻ മദ്യപാനി
മാന്യശ്രീ ഗിരീഷ് ചന്ദ്രഘോഷെന്ന നാമധേയ-
മന്നൊക്കെ കല്ക്കട്ടായിൽ കേൾവികേട്ടൊരു മാന്യൻ,
ഭൌതികഭോഗത്തിൻെറ സമ്പൂർണ്ണതൃപ്തിവന്നി-
ട്ടീയുലകിങ്കലെന്തു സത്യമായ് നിലനില്പൂ,
ഈശ്വരനുണ്ടോ ഈശൻ സാന്നിദ്ധ്യമുണ്ടാക്കുവാൻ
ശാശ്വതമായ സൌഖ്യം ചേരുവാൻ സാദ്ധ്യമാണോ,
മൂഢതയല്ലെ ധർമ്മമാർഗ്ഗങ്ങൾ, വിശ്വാസങ്ങ-
ളീവിധ ചിന്തയെത്തിച്ചസ്വാസ്ഥ്യമാർന്നവിദ്വാൻ,
ശ്രീരാമകൃഷ്ണദേവൻ ദിവ്യനാണെന്നുകേട്ടു
ചാരത്തുചെന്നുകാണാൻ മോഹിച്ചുവന്നുചേർന്നു.
പൂർണ്ണമാണദ്ദേഹത്തിനെല്ലാരുമതുപോലെ
സച്ചിദാനന്ദമൂർത്തി ശ്രീരാമകൃഷ്ണൻകൂടി

പുച്ഛിക്കപ്പെട്ടപോലു മാദ്യത്തിലെന്ന കേറംപ്പൂ.
എന്നാലുമെന്തോ ശക്തിയാകർഷിക്കയാൽ മെല്ലെ
ചെന്നെത്തും സന്ദർശിക്കും ഭാഷണം കേട്ടമേവും.
ഇദ്ദേഹമെന്തോ ദിവ്യശക്തിയുള്ളാളുതന്നേ
സത്യമായീശ്വരൻെറ യാസ്തിക്യമറിഞ്ഞവൻ
എന്നൊക്കെച്ചിന്തചെയ്തു വന്നെത്തും മെല്ലെമെല്ലെ
വന്ദിക്കോനാരംഭിച്ചുവെന്നല്ല ഭക്തനായീ.
ശിഷ്യനമായിത്തീർന്നുവെങ്കിലും മദ്യപാനം
ചെയ്യുമ്പോറം നിന്ദിച്ചേക്കമോചാര്യനായുള്ളോനേ.
അന്നൊരുനാളിൽ ഗുരുനിന്ദനം ചെയ്തുപോയി
ഖിന്നനായ് വീട്ടിലെത്തിയസ്വസ്ഥ ചിത്തനായി.
എന്തിന ജീവിക്കണമീവിധ ഗുരുനിന്ദ-
യെന്തിന ചെയ്തുവെന്ന ചിന്തിച്ചുമരുവുമ്പോറം
ശ്രീരാമകൃഷ്ണൻതൻെറ ദൈവീകദൃഷ്ടികൊണ്ടു
കാര്യങ്ങളറിഞ്ഞെന്നും ഗിരീശൻ ഗൃഹമെത്താൻ
വെമ്പലുകൂട്ടിയെന്നും ചെന്നെത്തി ബാബുവിൻെറ
മുമ്പിലായ് നിന്നുകൊണ്ടു ''ഗിരീഷ് നീ യെന്തിനേവം
സംഭ്രമംപൂണ്ടു ബുദ്ധിഹീനമായ് ചിന്തചെയ്വൂ.
സംഭ്രമംവേണ്ടാ നിൻെറ സ്വന്തമാ മിഷ്ടദേവൻ
ഞാൻതന്നെ നീനക്കെന്നേ നിന്ദിച്ച പാപമില്ല''
ഇങ്ങിനെയെല്ലാം ചൊല്ലിയാശ്വാസമരുളിയാ-
മംഗളമൂർത്തിയെന്നും ചൊല്ലിക്കേറംക്കന്ന നമ്മറം.
സാധനചെയ്യാൻ തീരെ സാദ്ധ്യമല്ലെന്നുകണ്ടു
ഭക്തനാ ഭഗവാനേ യാശ്രയിച്ചെന്നും പിന്നെ
അല്ലാല്ലും രണ്ടുനേരം സാധനചെയ്യാൻ നോക്ക-
കെന്നോതി ഭഗവാനമായതു സാദ്ധ്യമല്ല,
എന്നായി ബാബുവെന്നുമെന്നാൽ നീയൊരുനേരം
ചൊന്നപോൽ ചെയ്താൽ മതിയെന്നോതി ഭഗവാനം.
ആയതും സാദ്ധ്യമല്ലയെന്നാണു ബാബുവിൻെറ
പ്രസ്താവമുണ്ടായ്‌വന്നതന്നേരമൊരുനാമം
നന്നായി ഭക്തിയോടു ശ്രദ്ധിച്ച ജപിച്ചിട്ടു
നിന്നുടെ ജോലിചെയ്താൽതന്നെ നീ ധന്യനാക-
മെന്നെല്ലാം ഭഗവാൻെറ കല്പനയുണ്ടായെന്നും

അപ്പോഴും മദ്യപാനമത്തനായ് മേവും ഞാനീ
ബാദ്ധ്യതയേല്ക്കുകില്ലയെന്നായി ബാബുവെന്നും
അന്നത്തേകാലത്തുള്ള വൃത്താന്തമറിയുന്നു.
കാരുണ്യവാരാന്നിധിയാകിയ ഭഗവാനാ-
ബാബുവിൻ മുക്ത്യാർനാമം നൽകീടാനാജ്ഞാപിച്ചു.
അങ്ങിനെ യാകാമെന്നു സമ്മതംനൽകി ബാബു
വങ്ങിനെ തന്നേ പിന്നെ ഭാരവും സമർപ്പിച്ചു.
സർവ്വേശലീലാമൂർത്തി സർവ്വവും സ്വീകരിച്ചു,
സർവ്വേശലീലയല്ലേ സർവ്വവും കാണിക്കേണ്ടേ
ഭക്തന്റെ ഭാരമെല്ലാം ഭഗവാനേല്ക്കുമെന്നും
ഭക്തന്മാരാത്മാത്ഥമായത്ഥിച്ചാലതേവിധം
ഭക്തവത്സലനായ ശ്രീരാമകൃഷ്ണൻതന്റെ
ഭക്തരേ സർവ്വഭാര നിർമ്മുക്തരാക്കുമെന്നും
കാണിക്കാനുള്ള ലീലയീവണ്ണം ഗിരീഷ് ബാബു
കാണിച്ചുവെന്നു നമ്മൾ കാണുന്നു മഹാത്ഭുതം.
എന്നാലാഭാരമേല്ക്കൽ ചിന്തിച്ചു നോക്കാനുള്ള-
താണെന്നുതന്നെയിപ്പോൾ ചൊല്ലാതെ തരമില്ല.
താനെന്ന ചിന്തയില്ല, തന്റേതുമില്ലാതായി
സർവ്വവും ഭഗവാന്റേതാണെന്നു വന്നുകൂടി
ഭാരങ്ങൾ ഭഗവാന്റേതാണെന്നു ചിന്തിക്കാത്ത
നേരവുമില്ല സർവ്വകാലവും ഭഗവാന്റെ
സംസ്മൃതിമഗ്നനായിത്തീർന്നുപോയ് ഗിരീഷ് ബാബു
ഈവണ്ണമാത്മാത്ഥമായ് ഭാരങ്ങളേല്പിപ്പോർക്കു
കൈവരും സർവ്വഭാരനിർമ്മുക്തിയെന്നുചൊല്ലാം.
ശ്രീരാമകൃഷ്ണൻ ദിവ്യദേവിതന്നവതാര-
മാണെന്നുചൊന്ന ബാബു പിന്നീടു ചൊല്ലിയത്രേ
യാതൊന്നു പരംബ്രഹ്മമാത്മത്വം തന്നെയാണീ
ശ്രീരാമകൃഷ്ണനെന്നു നിർണ്ണയമറിഞ്ഞെന്നു്
മദ്യപൻ ദുരാചാരി ദുർവൃത്തനഭിമാനി-
യിത്തരഭാവമെല്ലാം മാറീട്ടു മഹാത്ഭുത-
ഭക്തനായ് തീർന്നു ബാബു ശ്രീരാമകൃഷ്ണദേവ-
സാമീപ്യസഹവാസകാരുണ്യമിവകളാൽ,

ഈവണ്ണം ദുരാചാരസമ്പന്നനാണെന്നാലും
ദൈവീകജീവനാകാനായാസഹീനംതന്നേ
ഏവക്കും സാദ്ധ്യമാണോ എന്നുള്ള ചോദ്യമുണ്ടാ-
മായതും നിരൂപിച്ചു നോക്കണമെന്നു കാൺമൂ,
സംസ്ക്കാരസമ്പന്നന്മാർ നിത്യവുമനുഷ്ഠാന-
മുത്തമമായിചെയ്യ്വാരെന്നാലു മിതേവിധം
ദിവ്യാനുഭൂതിനേടാൻ സാദ്ധ്യമല്ലെന്നുതന്നേ-
കാണുമ്പോഠം ഭഗവാൻെറ കാരുണ്യമുണ്ടാകാനായ്
നാമിത്ഥം സമർപ്പിച്ചാലെങ്ങിനെ സാധിച്ചീടും
നാമെല്ലാം സംസ്ക്കാരങ്ങളാർജ്ജിക്കതന്നേവേണം
സംസ്ക്കാരമുണ്ടാകാനായ നിഷ്ഠയായനുഷ്ഠാനം
നിശ്ചയമായും ചെയ്യു മേവണമെന്നുചൊല്ലാം.
ദിവ്യനാം ഗിരീഷ് ചന്ദ്രഘോഷിൻെറ പൂർവ്വജന്മ-
മെത്രയോ ദിവ്യദിവ്യം സാധനാസിദ്ധിപൂർണ്ണം
എന്നാലുമെന്തോ നീചവൃത്തിയിൽ വത്തിക്കയാൽ
വന്നതാണിതേജന്മം കമ്മനിർമ്മുക്തിനേടാൻ,
ശ്രീരാമകൃഷ്ണദേവദർശനം സഹവാസ-
മാമോദമോടുസേവചെയ്യുകയിവകൊണ്ടു
ദൈവീകഭാവമാർന്നു തന്മയമായിഭക്തി-
വൃത്തികഠം ചേർന്നു നീചകമ്മങ്ങഠം ഭസ്മമായി
ലോകത്തിൽ മഹാത്ഭുതമാദർശമെന്നപോലെ
സർവ്വാത്മസമർപ്പണമാതൃക കാട്ടിയല്ലേ
സർവ്വേശ്വരേശ്വരൻെറ സന്നിധിതന്നിൽ ദിവ്യ-
ഭക്തനാം ഗിരീഷ് ബാബു വത്തിച്ചവന്നതൊക്കെ.
ശ്രീരാമകൃഷ്ണൻ പാരിൽ ഹൈന്ദവധമ്മത്തിൻെറ
നൂതനമാർഗ്ഗദർശിമാത്രമായ് വന്നതല്ല,
വിശ്വവ്യാപകമായ ധമ്മത്തിന്നാവിർഭാവം
വിശ്വത്തിലുണ്ടാക്കീടാൻ വിശ്വേശയചനിയിൽ
ആശ്ചര്യഭാവമാർന്നു മത്ത്യനായവതാരം
ചെയ്യുതുമത്ത്യലോക നന്മയ്ക്കുതന്നേ നൂനം
പൂർണ്ണൻെറ വരവോടു തന്നുടെ സംഘം പൂർണ്ണ-
മായെന്നു ഭഗവാൻെറ പ്രസ്താവമുണ്ടായത്രേ.

പുണ്ണനോ ഭഗവാൻെറ ഭക്തരിലവസാന-
മെണ്ണിയാൽ തീരാത്തുള്ള ഭക്തന്മാരുണ്ടാംമേലിൽ
എന്നല്ലേ ജഗദംബ ദർശനംകൊണ്ടുകാട്ടി-
യെന്നുനാമറിയുന്നു, പിന്നെയെന്തീവിധത്തിൽ
പുണ്ണനേയവസാനഭക്തനായ് കണക്കാക്കി-
യെന്നതുംനിരൂപിച്ചതത്ഭുതമേകുന്നുണ്ട്.
ജീവിതകാലത്തിലേ ലീലയിൽ പങ്കുകൊള്ളാൻ
വന്നവക്കന്ത്യമാണു പുണ്ണൻെറ വരവെന്നും
പിന്നെയും ധന്യധന്യ ഭക്തന്മാർ വന്നുചേർന്നു
വെന്നുംനാം കാണുന്നുണ്ടാദിവ്യൻെറ കാലശേഷം,
ഇന്നിമേൽ കോടി കോടി വന്നെത്തുമെന്നുംചൊല്ലാം.
അന്നത്തേകാലത്തുള്ളോർ ധർമ്മത്തിൽ തല്പന്മാ-
രെന്നല്ല ഭ്രാന്തിയുള്ളോരെന്നിട്ടും ഹൈന്ദവന്മാർ
ഭിന്നിതസമ്പ്രദായമുള്ളവർ ശിഷ്യരായി
ധന്യരാം മുസ്ലീംഭക്തവൃന്ദവും ഭഗവാൻെറ
ഭക്തരായ് വന്നുചേർന്നുവെന്നും നാമറിയുന്നു.
തന്വംഗിമാരുംവന്നു ശിഷ്യത്വം വരിച്ചെന്നു
മുന്നതസാധനയ്ക്കുള്ളർഹതനേടിയെന്നും
ശാരദാദേവി ദിവ്യലോകൈകനാഥൻെറ-
യംശമാണെന്നുകണ്ടു സേവകരം ചെയ്യുവെന്നും
പണ്ടത്തേയാചാരത്തെ ലംഘിച്ചിട്ടാദ്ധ്യാത്മിക-
സമ്പത്തിന്നവകാശം സ്ഥാപിച്ചുവെന്നുംചൊല്ലാം,
എത്രയോ ദിവ്യരായ നാരിമാർ ഭഗവാൻെറ
മിത്രങ്ങളം ഭക്തവൃന്ദം ശിഷ്യരുമായിത്തീർന്നു.
അക്കാലത്തൊരു ദിവ്യ ബ്രാഹ്മണനാരി തൻെറ
ഭർത്താവു ബാല്യകാലത്തകാലമൃതിയായി
വൈധവ്യം സംഭവിച്ചു ജീവിതഗതിമാറി
ഭക്തയായേതോ വിഷ്ണുക്ഷേത്രത്തിൽ വസിച്ചത്രേ.
വൈഷ്ണവഭക്ത, ബാലഗോപാലമൂർത്തീഭാവം
തന്നുടെയിഷ്ടദേവനായിട്ടു നിശ്ചയിച്ചു.
നിത്യവും നിഷ്ഠയായി സാധനചെയ്യും ക്ഷേത്ര
സേവകരംചെയ്യുമല്ലം ഭോജനമവരുടെ

ഭർത്താവിൻ സ്വത്തിൽനിന്നു കിട്ടുന്ന തുച്ഛസംഖ്യ
യെത്രയും നിസ്സാരമാണെങ്കിലുമതുകൊണ്ടു
സാദ്ധ്യമാംവണ്ണം ചമച്ചായതു കഴിച്ചീടും
രാത്രിയിലൊന്നോരണ്ടോ മണിക്കൂർ നിദ്രചെയ്തു-
മെത്രയും ഭക്തിയോടു പിന്നുള്ള കാലമെല്ലാം.
നാമങ്ങൾ ജപിച്ചീടും കീർത്തനസ്തുതികളു-
മാവുന്നവണ്ണംചെയ്തുമിങ്ങിനെ മുപ്പതോളം
കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണനെന്ന
ദിവ്യനാ ഗംഗാതീരേ കാളികാമന്ദിരത്തിൽ
അവ്യയമാനന്ദാബ്ധിലീനനായ് മേവുന്നെന്നു
കേൾക്കുവാനിടയായി, കാണുവാനാഗ്രഹിച്ചു.
ക്ഷേത്രത്തിന്നുടമയും ഭക്തയാണതുപോലെ
വൈധവ്യം വന്നശേഷം സാധന തീവ്രമായി
ചെയ്യുന്നുണ്ടവരുമീ ഗോപാലമാതാവുമായ്
എത്രയും മിത്രഭാവം വർദ്ധിച്ചുതന്നേ വന്നു.
ആയവർ രണ്ടുപേരുമൊന്നിച്ചു കാളിക്ഷേത്ര
സന്നിധിതന്നിൽചെന്നു ദിവ്യനാം ഭഗവാനെ
ദർശനംചെയ്തു വേണ്ടസാരോപദേശം കേട്ടു
സന്തോഷംപൂണ്ടുവെന്നും പിന്നീടു പതിവായി
ഗോപാലമാതാവെന്ന ധന്യയാം മഹാഭക്ത
ശ്രീരാമകൃഷ്ണദേവസന്നിധിതന്നിൽപോയി-
ട്ടാനന്ദഗാനം ദിവ്യസാരോപദേശം ജ്ഞാന-
ഘോഷണമെല്ലാം കേട്ടുവന്നെന്നുമെല്ലാം കേൾപ്പൂ.
എത്രയുംതുച്ഛമായനൈവേദ്യം രണ്ടുപൈസ-
യ്ക്കുള്ളതുകൊണ്ടുപോകുമെത്രയുമാനന്ദമായ്
ഭക്ഷിക്കും ഭഗവാനീ നൈവേദ്യം, വീണ്ടുംവീണ്ടും
വേണ്ടതുകൊണ്ടുവന്നു നൽകുവാനാജ്ഞാപിക്കും.
ഭോജനപ്രിയനായ ഡാധുവിൻ സമീപത്തി-
സാധുവാമെന്നേ കൃഷ്ണനെന്തിനുനയിക്കുന്നു.
എന്നാകെച്ചിന്തചെയ്തു മേലിലീസാധുവിന്റെ
സാന്നിദ്ധ്യംവേണ്ടേ വേണ്ടയെന്നോർത്തുമടങ്ങീടും
എന്നാലുമേതോശക്തിയാകർഷിക്കുന്നുവെന്നു

പിന്നീടും പോകുമേറെനാളിത്ഥം നടന്നുപോൽ
രാത്രിയിലൊരുനാളിൽ ധ്യാനിക്കാനിരിക്കമ്പോൾ
ശ്രീരാമകൃഷ്ണൻ തൻെറ ചാരത്തുകാണായ് വന്നു.
എന്തിതിൻസാരം സർവ്വവാതിലും ബന്ധിച്ചല്ലോ
അന്തികേ രാമകൃഷ്ണനെങ്ങിനെവന്നുചേർന്നു
ഈവണ്ണംചിന്തചെയ്തു ക്ഷോഭിച്ചും സംഭ്രമിച്ചും
ദേവിയാ ഭഗവാൻെറ ഹസ്തത്തെപിടിക്കവാൻ
ചെന്നപ്പോളതിദിവ്യഗോപാലബാലരൂപം
കൈവരിച്ചാമഹാത്മാവെന്നാണുചൊൽവതൊക്കെ
ശ്രീരാമകൃഷ്ണൻതൻെറ ലീലയാണിമ്മേവിധം
ലീലാനുഭൂതിയെന്നു നല്ലപോലറിഞ്ഞവർ
ഗോപാലബാലൻ വെണ്ണയാചിച്ചുതിന്നാനുള്ള
തോരോന്നായ് ചോദ്യംചെയ്തു സാധുവാംവിധവയാം
രാത്രികാലത്തു വെണ്ണയെങ്ങിനെ വാങ്ങുംവേറെ
നൽകുവാനുള്ളതെന്തു കഷ്ടമായ് കഥയൊക്കെ,
അല്പമായെന്തോ നൽകിയാവേശവതിയായി
രാവിലെയാകുംമുമ്പേ കാളികാമന്ദിരത്തിൽ
എത്തുവാനോടിപ്പോയി മന്ദിരമെത്തിച്ചേർന്നു.
ഗോപാലബാലൻ ലീലചെയ്യതു മഹാശ്ചര്യ-
മേതൊരുമാനുഷനു മാശ്ചര്യസ്തംബ്ധനായി-
ത്തീരുകതന്നെ ചെയ്യുമെന്നല്ലാതെന്തുചൊല്ലാം
ശ്രീരാമകൃഷ്ണനപ്പോൾ ദിവ്യമാംഭാവാവിഷ്ടൻ-
തന്നെയാണദ്ദേഹത്തിൽ ഗോപാലൻ മറഞ്ഞിടും
പിന്നെയും പുറത്തേക്കവന്നീടുമിതേവിധം
ധന്യയാംമാതാവിൻെറയത്ഭുതമനുഭൂതി
പിന്നെയും രണ്ടുമൂന്നുമാസങ്ങൾ നീണ്ടുനിന്നു
തന്നോടുകൂടിത്തന്നെ ബാലകൻ ജീവിച്ചത്രേ
ഭക്ഷണം പാകംചെയ്തു കിട്ടണം പാലുവേണം
വെണ്ണയുമതുപോലെ സ്വാദുള്ളതൊക്കെവേണം
ധന്യമേധന്യം ബാലലീലകൾ മഹാത്ഭുത-
മെന്നല്ലാതവയൊന്നും വർണ്ണിക്കത്തക്കതല്ല
ശ്രീരാമകൃഷ്ണൻ പിന്നെയിത്തരമനുഭൂതി

മാനുഷരാരുമേറെക്കാലത്തേയനുഭവം
കൊള്ളുവാൻ പ്രാപ്തരല്ല, ജീവിക്കാൻ സാദ്ധ്യമല്ല.
ആകയാലിനിമേലിൽ വേണ്ടപ്പോൾ മാത്രമുണ്ടാം
എന്നൊക്കെച്ചൊല്ലി ശാന്തിയുണ്ടാക്കിയെന്നും കേൾപ്പൂ
പിന്നീട ജപധ്യാനമൊക്കെയും തന്റെ സേവ
തന്നെയെന്നോതി ധന്യമാതാവിനെന്നും കേൾപ്പൂ

മുപ്പതു സംവത്സരക്കാലത്തെ നിരന്തര-
സാധന സിദ്ധിവന്നതീവണ്ണമെന്നു കാണാം
എന്താണീയനുഭൂതി തോന്നലു മാത്രമാണോ
ചിന്തിച്ചാലാർക്കുമൊന്നും ചൊല്ലുവാനാവതില്ല.
സാധനചെയ്യുന്നോർക്ക സാദ്ധ്യമാണെന്നല്ലാതെ
മററാർക്കും കാണുവാനുമാവതില്ലെന്നു ചൊല്ലാം
സാധകർക്കൊക്കെ ദ്ദിവ്യമാനന്ദമേകീടുവാൻ
സാധിക്കുന്നീവിധത്തിലുള്ളതാമനുഭൂതി
സിദ്ധിച്ചാലതുമല്ല ജീവിതകാലശേഷം
സിദ്ധമാകുന്നുപോലെയുള്ളൊരു മഹാധാമം
തോന്നലുതന്നേ സർവ്വമെന്നു നാമറിയണം

മന്നിടമതിലുള്ള സൌഖ്യദുഃഖങ്ങൾപോലും
തോന്നലുതന്നെ ബോധമില്ലെങ്കിലൊന്നുമില്ല,
ദേഹത്തെ മുറിച്ചാലും വേദനയില്ലനൂനം
തോന്നലുബോധത്തിന്റെ ഭാവനതന്നെ ദിവ്യ
ബോധത്തിന്റനുഭൂതി യീവകയെന്നും ചൊല്ലാം.
ബോധത്തിൻ ഭാവമല്ലേ ധ്യാനവുമാരാധന
സാധനയെന്നതൊക്കെ യാവിധം സിദ്ധിനേടാം.
ബോധാതിഗമ്യമായ ചൈതന്യധ്യാനം ചെയ്താൽ
ബോധമാം ചൈതന്യത്തിൽ ലീനമായ്ത്തീരും പിന്നെ
ചൈതന്യമല്ലാതൊന്നുമില്ലെന്നു തന്നേ കാണു-
മാവിധം ബോധഗമ്യഭാവങ്ങൾ ധ്യാനിക്കുന്നോർ
ബോധമണ്ഡലമെത്തി ബോധാനുഭൂതി നേടു-
മായതു മിഥ്യയല്ല സത്യമേ സത്യം സത്യം

ഇത്തരം മഹാത്ഭുത ലീലകൾ ചെയ്യുന്നുള്ള
രംഗമീ രാമകൃഷ്ണജീവിതമെന്നു കാണാം.

സത്തുകൾ വിദ്യയുള്ളോർ യോഗികൾ മഹാത്മാക്കൾ
ഇത്തരമുള്ള ദിവ്യജീവന്മാരവരുടെ
കല്പനപോലെ സർവ്വസിദ്ധിയും നേടുമെന്നാ-
ലെത്രയും മുഗ്ധവിദ്യാവിഹീനയാകും നാരി,
എന്നിട്ടും മഹാത്ഭുതസിദ്ധികളീവിധത്തിൽ
ചേർന്നതു രാമകൃഷ്ണമാഹാത്മ്യംകൊണ്ടുതന്നെ.
ശ്രീരാമകൃഷ്ണൻ പാരിലാമോദമോടുചെയ്യും
ലീലാവിലാസമല്ലാതെന്താണീമഹാശ്ചര്യം
സ്ത്രീകളും ഭഗവാന്റെ ലീലയിലിതേവിധം
ഭാഗഭാക്കായിരുന്നുവെന്നല്ലയനേകരായ്
ഭക്തകൾ ശിഷ്യവൃന്ദ മെല്ലാരുമുണ്ടായ്‌വന്നു
ശ്രീ 'ഗൌരീദാസി' യെന്ന മാതാവു സന്ന്യാസിനി
തീർത്ഥസ്ഥാനങ്ങൾ ദർശിച്ചേററവും ഭക്തിയോടും
വൃന്ദാരണ്യത്തിൽചെന്നു സാധനചെയ്യുംകാലം
ഭക്തനാം ബലരാമബോസ്സിൽ നിന്നറിഞ്ഞത്രേ-
യത്ഭുതചരിതനാം ശ്രീരാമകൃഷ്ണവാർത്ത.
ചൈതന്യമഹാപ്രഭു തന്നുടെയനുയായി
ചൈതന്യസമ്പ്രദായം സ്വീകരിച്ചവർ ധന്യ
ശ്രീരാമകൃഷ്ണ ഭക്തയായെന്നും മാതൃദേവീ
സേവനമനുഷ്ഠിച്ചു കാളികാമന്ദിരത്തിൽ
ശ്രീരാമകൃഷ്ണൻതന്റെ സാന്നിദ്ധ്യസഹവാസ-
മാവോളം സമ്പാദിച്ചവാണെന്നും കേൾക്കുന്നുണ്ട്.
ചിന്മയൻ ഭഗവാന്റെ ദർശനം സാധിച്ചപ്പോൾ
നിർണ്ണയമിദ്ദേഹമെൻ ചൈതന്യമഹാപ്രഭു
മർത്ത്യനായ് വന്നതെന്നു ബോദ്ധ്യമായെന്നുചൊല്ലി
ധന്യയാം ഗൌരീമാതാവെന്നല്ല ചൈതന്യന്റെ
വന്ദ്യരാം ഭക്തിഭാവമുന്നതനിലയെല്ലാം
ദർശിക്കാനാശയുണ്ടായ്‌വന്നെന്നും കേൾക്കുന്നുണ്ട്.
ഭക്തന്മാർ മേളിച്ചുള്ള സന്ദർഭമൊരുനാളിൽ
ഭക്ഷണമേകാൻ ഗൌരീമാതാവു കൊണ്ടുചെന്നു
കേദാരുമുണ്ടു ഭക്തവൃന്ദത്തിലയാൾ വിശിഷ്ട
ഭക്തനാണതുകൊണ്ടു ഗൌരിക്കു പരിചയം
നൽകുകയുണ്ടായ് ദേവനായവർ തോഷമാർന്നു

മാകയാൽ ശിവഭാവം ദിവ്യവിജ്ഞാനഭാവം
ദൈവീകലീലയിങ്കൽ ദൈവീകകാര്യം ചെയ്യാൻ
ദിവ്യമാം ജന്മമാർന്നതാണത്രേ ശ്രീനരേന്ദ്രൻ,

നൂതനധർമ്മമാർഗ്ഗമാവിഷ്കരിക്കാനുള്ള
നൂതനഭാവമാർന്നതന്നെയാണദ്ദേഹമീ
ഭൂതലമാഗമിച്ചു മാനുഷനായിവാണു
നൂതനധർമ്മത്തിൻെറയുദ്ധാരം ചെയ്തതെല്ലാം
കല്ക്കട്ടാപട്ടണത്തിൽ ദത്തന്മാർകുഡുംബത്തിൽ
മാന്യശ്രീ വിശ്വനാഥദത്തൻെറ പുത്രനായി
ജാതനായ് ഭൂതലത്തെയത്ഭുതസേവനത്താൽ
രക്ഷണം ചെയ്ത ദിവ്യമർത്ത്യനാണീനരേന്ദ്രൻ
ബാലകനായപ്പോഴും ധീരതയതുപോലെ
ഔദാര്യം ധ്യാനരതിയാശ്ചര്യബുദ്ധിശക്തി
ഈവകഗുണങ്ങളാൽ മററുള്ള മർത്ത്യന്മാരെ
ആശ്ചര്യസ്തബ്ധരാക്കിത്തീർത്തെന്നുതന്നെ ചൊല്ലാം.
ശൈവമാം ചൈതന്യത്തിന്നാവിർഭാവമാണഹ
മീവണ്ണം ദിവ്യബാലൻ സ്വന്തമാം വാത്മഗേഹത്തും
ശങ്കരധ്യാനം ചെയ്യും ശംഭുവേപോലെയോഗ
നിഷ്ഠയിൽ വർത്തിച്ചീടും ജ്യോതിസ്സുദർശിച്ചീടും
രാത്രിയിൽ നിദ്രയൊക്കെ ജ്യോതിസ്സിൻവലയത്തിൽ
ലീനനായ് മേവുകത്രേയെന്നൊക്കെ ചൊല്ലിക്കേൾപ്പൂ.
ഇന്നത്തെമാനുഷൻെറ മാനസഭാവമേററം
ശ്രദ്ധിച്ചു നിരൂപിച്ചു സർവ്വവും പഠിച്ചിട്ടു
യുക്തിക്കുചേരാത്തുള്ളതൊക്കെയും നിഷേധിച്ചു
പ്രത്യക്ഷസാക്ഷാൽക്കാരമുള്ളതു സ്വീകരിക്കും,
പാശ്ചാത്യവിദ്യാഭ്യാസം പാശ്ചാത്യചിന്താഗതി
പാശ്ചാത്യമനസ്ഥിതി പാശ്ചാത്യസമ്പ്രദായം
പാശ്ചാത്യമല്ലാത്തുള്ളതെല്ലാമേ നിഷേധിക്കു
മാശ്ചര്യമീവിധത്തിൽ ബാലകൻ ജീവിച്ചത്രേ.
പാശ്ചാത്യചിന്തകന്മാർ കണ്ടെത്തു, തത്വശാസ്ത്ര-
മാശ്ചര്യമെന്നേ ചൊൽവു സർവ്വവും ഹൃദിസ്ഥമായ്
വിദ്യാർത്ഥിജീവിതത്തിൽ തന്നെയീനവീനത-

മെത്രയോ സമ്പാദിച്ചുവെന്നുനാമറിയുന്നു.
ഈശ്വരനുണ്ടെന്നുള്ള പൂർവ്വീകസിദ്ധാന്തത്താം
വിശ്വാസയോഗ്യമല്ലെന്നോതുവാനാരംഭിച്ചു
ഭൗതീകവാദമല്ലാതൊന്നുമേ ചെയ്യുകില്ല.
ഭൂതാധിനാഥജ്യോതിസ്സീവിധഭാവമാർന്നു.
നൂതനമനോഭാവമുള്ളവർ നടത്തുന്ന
ചൈതന്യധ്യാനംചെയ്യും ബ്രാഹ്മോസമാജത്തിലേ
അംഗമായ് ചേർന്നു നവ്യരീതികളഭ്യസിച്ചു.
എന്നാലുമീശ്വരന്റെയാസ്തിക്യമുണ്ടോയെന്നു
ധന്യനാം കുമാരകനാരാഞ്ഞുകൊണ്ടിരുന്നു.
പാശ്ചാത്യനായ സായ്പു പ്രൊഫസർ ചൊല്ലിക്കേട്ടി-
താശ്ചര്യമഹാത്മാവായ് ദിവ്യനാം ഹംസനെന്ന
ഈശ്വരസാക്ഷാൽക്കാരമുള്ളോരുമഹാധന്യൻ
വിശ്വൈകമാതാവിന്റെ മന്ദിരേ ഗംഗാതീരേ
വാഴുന്നുവെന്നുമാർക്കും ദർശിക്കാൻ സാദ്ധ്യമെന്നും,
എന്നിട്ടും വിശ്വസിച്ചുപോകുവാൻ സാധിച്ചില്ല.
ദേവേന്ദ്രനാഥടാഗോർ സന്നിധിതന്നിൽനിന്നു-
മീവണ്ണമുള്ള വാർത്ത കേൾക്കുവാനിടയായി.
പിന്നൊരുനാളിൽ തന്റെ നായകൻ കേശബ്സേനൻ
ഉന്നതവിദ്യാഭ്യാസമുള്ളവൻ ചൊല്ലിക്കേട്ടു
ധന്യനാം മഹാത്മാവു കാളികാമന്ദിരത്തിൽ
ഉന്നതഭാവമാർന്നു വർത്തിച്ചീടുന്നുവെന്നു്.
പിന്നീടു സേ്നഹിതന്മാരൊന്നിച്ചു ചേർന്നൊരിക്കൽ
ചെന്നെത്തി ഭഗവാന്റെ ദർശനം തേടാനായി.
ദർശനമാത്രത്താലേ ദൈവീകമണ്ഡലത്തിൽ
ദിവ്യമാം സമാധിയിൽ വർത്തിക്കും നരനെന്ന
ബ്രഹ്മർഷി മുന്നം ദേവീദർശനം നൽകിക്കണ്ട-
ബ്രഹ്മത്തേ ധ്യാനിക്കുന്ന ദിവ്യനീകുമാരകൻ,
തന്നുടെ ലീലാപൂർത്തിയുണ്ടാക്കാനുള്ള ദിവ്യൻ
തന്നെയീ നരേന്ദ്രനെന്നുള്ളതു കണ്ടുദേവൻ.
എന്തൊരു മഹാശ്ചര്യമെത്രയോ കാലംതൊട്ടു
സന്തതബ്രഹ്മധ്യാനം ചെയ്യുവോൻ ദിവ്യ നര-

ബ്രഹ്മർഷിയീശ്വരന്റെ യാസ്തിക്യമില്ലെന്നോതും
ദുർമ്മതിയായിത്തീർന്ന മർത്ത്യവേഷത്തിൻവന്നു,
ചിന്മയീജഗദംബാ മൂർത്തിയാം രാമകൃഷ്ണൻ
നിർമ്മല സന്നിധാനം തന്നിലുമെത്തിച്ചേർന്നു.
വൈദ്യുതദീപ്ത ദിവ്യ മണ്ഡലവത്തിയായി-
ട്ടത്യന്തശോഭാമൂർത്തി ഭാവത്തിൽ വർത്തിക്കുന്ന
ബ്രഹ്മർഷി ശങ്കരന്റെ യംശമേയാവുകുള്ള.
ചിന്മയപ്രകാശത്തിലത്ഭുതദിവ്യഭാവം
ചിൽസത്ത ശിവഭാവമല്ലാതെയാന്നുമല്ല.
വിജ്ഞാനപ്രകാശത്തിൻ മൂർത്തിയായ് ജനിച്ചവ-
നജ്ഞാനാവൃതനെന്നു തന്നെ നാം കാണുന്നിപ്പോൾ
ഈശ്വരനുണ്ടോ ഈശന്നാസ്തിക്യം സാദ്ധ്യമാണോ-
യീശ്വര സാക്ഷാൽക്കാരം സാധിക്കത്തക്കതാണോ,
ശങ്കരജ്യോതിസ്സിന്റെ മൂർത്തമാം ഭാവമേവം
ശങ്കിക്കുന്നനുകണ്ടു യീശലീലാവിലാസം

ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിൽ സംസാരിച്ചു
സന്തോഷംകൊണ്ടുതന്റെ യുള്ളത്തിൽകളിയാടി.
"ഈശ്വരനുണ്ടോയീശൻ ദർശനമങ്ങേക്കുണ്ടോ
യീശ്വരസാക്ഷാൽക്കാരമുണ്ടാക്കാൻ സാദ്ധ്യമാണോ"
ഈവണ്ണം ഭഗവാനോടാദ്യമായ് ചോദ്യംചെയ്തു.

ദിവ്യനാം ഭഗവാനുമുത്തരമരുൾചെയ്തു
"ഈശ്വരനുണ്ട് നിന്നേ ദർശിക്കുന്നതിലൊക്കെ-
യാശ്ചര്യഭാവമാർന്നു സത്യമായ് കാണുന്നുഞാൻ
വേണമെന്നാകിലാർക്കും കാണിക്കാൻ സാദ്ധ്യമെന്നു
മാണെന്റെ യനുഭൂതിയെന്നു ഞാൻ പറയുന്നു.

മർത്ത്യന്മാർ പാർത്തലത്തിൽ സ്വത്തിനും ബന്ധുമിത്ര
വർഗ്ഗങ്ങൾക്കൊക്കെയായും കണ്ണുനീരൊഴുക്കുന്നു
ഈശനേ ദർശിക്കുവാനാശിച്ചു വെണ്ണുനീരി-
യശ്രുക്കൾ പൊഴിക്കുവോരാരുതാൻ പാരിടത്തിൽ
ആത്മാർത്ഥമാഗ്രഹിച്ചു യത്നിപ്പോർക്കൊക്കെയീശൻ
ആത്മാനുഭൂതി നൽകി സംതൃപ്തിയുണ്ടാക്കീടും"
ഈവണ്ണം സംഭാഷണം ദിവ്യനാം നരേന്ദ്രന്റെ

ദിവ്യമാം തൃഷ്ണസ്സല്പമാശ്വാസമേകാററായി
ഗാനങ്ങൾ ചെയ്യാമോ എന്നാനന്ദമോട് ചോദ്യം
ശ്രീരാമകൃഷ്ണദേവൻ ചോദിച്ചു നരേന്ദ്രനും
ഗാനങ്ങൾ ചിലതൊക്കെ പാടുകതന്നേ ചെയ്തു-
മാനന്ദമൂർത്തിയോട് യാത്രയും ചോദിച്ചപ്പോൾ
ഏകനായ് നരേന്ദ്രനേ കാണുവാൻ മോഹിച്ചാംഗ്യം
കാണിച്ചു വിളിച്ചാരുമില്ലാത്ത സ്ഥലമെത്തി,
എത്രനാളായി നിന്നേ കാത്തുഞാനിരിക്കുന്നു-
വെത്രയോ വൈകിപ്പോയി നന്നായിവന്നതിപ്പോൾ,
മററാരുമൊരുമിച്ചുചേരാതെ നീയൊരുത്ത-
നൊററയ്ക്കുതന്നേ മേലിൽവന്നാലേ തൃപ്തിയാകു
ശക്തിയാണെൻറയുള്ളിൽ ശങ്കരനാണു നീയു-,,
മിത്തരഭാഷണങ്ങളുണ്ടായി രഹസ്യമായ്
ഗോഷ്ടികളിവയൊന്നുമൊട്ടുമേ രുചിച്ചില്ല
ധൃഷ്ടനായ് നരേന്ദ്രൻെറ ഗംഭീരഭാവം വന്നു.
യാത്രയും പുറപ്പെട്ടു മാർഗ്ഗമദ്ധ്യത്തിൽവെച്ചു
മിത്രങ്ങളോട് രാമകൃഷ്ണൻെറ ഗോഷ്ടിയെല്ലാം
വർണ്ണിച്ചു കേൾപ്പിച്ചവരൊന്നിച്ചു ചിരിച്ചിട്ടു-
മന്നെത്തി വീടുതോറുമെന്നൊക്കെ ചൊല്ലിക്കേൾപ്പു.
ഔന്നത്യം നടിച്ചാലും പിന്നേയും ചെന്നു കാണാൻ
നന്നായിട്ടാശവന്നു വെന്നത്രേ ചൊല്ലിക്കേൾപ്പു.
പിന്നൊരു ദിനംചെന്നു കാണുവാൻതന്നേ പോയി
വന്നതുനന്നായെന്നു ചൊന്നിട്ടു ഭഗവാനും
വന്നതിൻ ക്ഷീണം തീരാനെന്നരുൾചെയ്തുവേഗം
തിന്നുവാനെന്തൊക്കെയോ സല്ക്കരിച്ചെന്നു കേൾപ്പൂ
പിന്നീട് പാട്ടുപാടാനാവശ്യപ്പെട്ടപ്പൊഴും
ഗാനങ്ങൾ കേട്ടുദിവ്യ ഭാവത്തിലെത്തിയെന്നും
ഭാവാവിഷ്ടനായ് തൻെറ പാദത്താൽ നരേന്ദ്രൻെറ
മാറിടമൊന്നു സ്പർശിച്ചെന്നതും ചൊല്ലിക്കേൾപ്പൂ.
അത്ഭുതമെന്നേ ചൊൽവൂ സർവ്വവും ലയിക്കുന്നു
സംഭ്രമമകക്കാമ്പിലുണ്ടായി നരേന്ദ്രൻെറ

എന്തിദം ചെയ്യീടുന്നു വെന്നുടെ ഗൃഹംതന്നിൽ
സ്വന്തമാം മാതാവുണ്ടെന്നച്ഛനമുണ്ടു വാഴ്‌വു
എന്നൊക്കെച്ചൊല്ലിശബ്ദമില്ലാതെയായിത്തീർന്നു
ധന്യമാം സമാധിയിൽ മഗ്നനായെന്നും കേൾപ്പൂ.
ശങ്കരജ്യോതിസ്സല്ലേ നിത്യമായ് സമാധിയിൽ
വാണിടും ദിവ്യനരബ്രഹ്മർഷിതന്നേയല്ലേ
മർത്ത്യനായ് ജനിച്ചേവം വർത്തിച്ചീടുന്നതിപ്പോൾ.

പോരെങ്കിൽ ജഗദംബാ മൂർത്തിയാം ഭഗവാനു
ദിവ്യമാം സമാധിവൻ സാഗരധാമമല്ലേ.
ഇച്ഛിച്ചാൽ സകലർക്കും നൽകീടാം സമാധിയെ
ആശ്ചര്യമിതേവിധം വർത്തിച്ചു കുറേനേരം
മാറിടം മെല്ലെത്തന്റെ കൈകൊണ്ടു സ്പർശിച്ചപ്പോൾ
ബോധവാനായിത്തീർന്നു ദിവ്യനാം നരേന്ദ്രനും

ആനന്ദഗാനംചെയ്തു ദിവ്യമാംഭാവമാർന്നു
സർവ്വവും മറന്നന്നു വർത്തിച്ചശേഷം തന്റെ
വീട്ടിലേക്കന്നുവന്നു പിന്നീടും ഭഗവാനെ
ചെന്നുദർശിക്കവേണമെന്നായി വിചാരങ്ങൾ.

എന്നാലും ഭൂതാവേശമല്ലെങ്കിൽ മനസ്സിന്റെ
മായികശക്തിയല്ലാതെന്താണീഗോഷ്ടിയെല്ലാം

എന്നൊക്കെച്ചിന്തചെയ്തു പിന്നീടുംവന്നുചേർന്നു
ധന്യനാം ഭഗവാനാനന്ദമുണ്ടായ്‌വന്നു.

ശങ്കരജ്യോതിസ്സെന്നും ശങ്കരീഭവമെന്നും
ശങ്കകളില്ലാതേതും വാക്കുകൾ കേൾക്കുന്നേരം
ഭ്രാന്തെന്നു പറയുന്നതുണ്ടെങ്കിലിതുതന്നേ

ഭ്രാന്തല്ലാതൊന്നുമല്ലീ ഭാഷണമെന്നുചൊല്ലീ.
കാലമായ് നിനക്കുള്ള മൂഢമാമവിശ്വാസം
നീക്കുവാനെന്നുചൊല്ലിയേകിപോൽ സമാധിയേ,
അത്രയുമല്ല ദിവ്യഭാവത്തിൽ നരേന്ദ്രന്റെ
വാർത്തകൾ പൂർവ്വജന്മമൊക്കെയും ചോദിച്ചത്രേ.
ദിവ്യമാം സമാധിയിൽ മഗ്നനായിരിക്കുന്ന

ദിവ്യന്റെ വാണിയുണ്ടായ് ബ്രഹ്മധാമത്തിൽ നിത്യ-
ദൈവികസമാധിയിൽ ബ്രഹ്മലീനനായ് ദേവു

ബ്രഹ്മർഷിനരേന്ദ്രൻ ഞാൻ നിർമ്മലരാമകൃഷ്ണ-
ലീലയിൽ പങ്കുകൊണ്ടു ബ്രഹ്മവിജ്ഞാനം പാരിൽ
മർത്ത്യന്മാർക്കേകാനായി വന്നതാണെന്നുചൊല്ലി.
ഇത്തരമനുഭൂതിയെത്രയോ ജന്മാന്തര-

സാധനകൊണ്ടുകൂടി കിട്ടാത്തതെന്നുചൊല്ലാം.
എന്നിട്ടുമീശ്വരന്റെയാസ്തിക്യം സത്യമല്ല,
പാശ്ചാത്യതത്ത്വജ്ഞാനം ഭൗതികവാദമെല്ലാം
വിശ്വാസയോഗ്യംതന്നെയെന്നോർക്കെപ്പറയുന്നോൻ
ആശ്ചര്യസമാധിയിൽ മഗ്നനായ്ത്തീർന്നുവത്രേ.
ആദ്യത്തെ സ്പർശനത്താലെന്തൊരുമഹാശ്ചര്യം
ഗോഷ്ടികളിഷ്ടമല്ലെന്നാകിലും ഭഗവാന്റെ

ദർശനം സഹവാസമീവകയെല്ലാംതന്നേ
യാശ്ചര്യമാനന്ദമെന്നായിത്തന്നേതീർന്നു.
പിന്നീടും വന്നുചേരുമാറാണീ മഹാത്മാവ്
എന്തുകൊണ്ടെന്നെയിത്ര സ്നേഹിക്കുന്നെന്തിതൊക്കെ.

അദ്ദേഹമേതോ ദിവ്യഭാവത്തിൽ വർത്തിക്കുന്നു-
ണ്ടിപ്പുകൊണ്ടാഭാവത്തേ എന്നിലുമെത്തിക്കുന്നു,
അത്ഭുതമതീന്ദ്രിയ സത്യങ്ങൾ നിരായാസ-
മെത്രയോചൊല്ലുന്നുണ്ടു ഭ്രാന്തെന്നു ചൊല്ലാൻ വയ്യ

എന്തെന്നില്ലാത്ത ബന്ധമെന്നുടെ ഹൃദയത്തി-
ലുണ്ടായിത്തീരുന്നുണ്ടു ചിന്തിപ്പാനാവതില്ല.
ഇങ്ങിനെചിന്തചെയ്യും പിന്നേയും പിന്നെയുമായ്
വന്നീടുമേതോ ദിവ്യശക്തിതൻ നിയോഗത്താൽ,

ശ്രീരാമകൃഷ്ണൻതന്റെ ദിവ്യനാം നരേന്ദ്രനേ
കാണാതെയായാൽ മററുശിഷ്യരോടന്വേഷിക്കും
ഹൃത്തടം വെന്തുനീറുന്നുണ്ടെന്നുതന്നേ ചൊല്ലു-
മത്രയല്ലൊരുനാളും ദർശിക്കാതിരിക്കുവാൻ

സിദ്ധ്യമല്ലെന്നുകൂടി ചൊന്നീടുമെന്നു കേൾപ്പൂ.
നരേന്ദ്രൻവന്നുചേർന്നാലാനന്ദമേളതന്നേ
വേദാന്തതത്ത്വജ്ഞാനചർച്ചകൾ നടന്നീടും
ഭക്തന്മാർ തമ്മിൽതമ്മിൽ വാദിക്കുമതുകേട്ടു

ശ്രദ്ധിച്ചു സന്തോഷിക്കുമാനന്ദംകൊള്ളും ദേവൻ.
സാധനമാർഗ്ഗങ്ങളിൽ നിർദ്ദേശംനൽകും തന്റെ

സാധനാകാലത്തുള്ള വാർത്തകൾ പറഞ്ഞീടാം.
അപ്പനാം വിശ്വനാഥന്റെ നിര്യാണത്താ-
ലെത്രയും ദാരിദ്ര്യത്തിൽ പെട്ടുപോയ് കുടുംബക്കാർ.
ഉദ്യോഗമന്വേഷിച്ചു നരേന്ദ്രൻ വിഷമിച്ചു,

ഉദ്യോഗമൊന്നുംകിട്ടാൻ സാദ്ധ്യമായ്‌വന്നതില്ല.
ഇത്തരം വിഷമത്തിൽ പെട്ടപ്പോളന്നൊരിക്ക-
ലെത്തിച്ചേർന്നവിടത്തെയംബികയോടുചൊന്നാൽ
എന്നുടെ ദാരിദ്ര്യത്തിന്നെന്തൊക്കെ സമാധാന

മുണ്ടാക്കാൻ സാദ്ധ്യമാണോ ആയതുചെയ്യുമല്ലോ
കാരുണ്യപൂർവ്വമംബാ സന്നിധിതന്നിലൊന്നു
ചൊല്ലേണമെന്നു യാചിച്ചനേരം ചൊല്ലിദേവൻ.
ചിന്മയിജഗദംബാ സന്നിധിതന്നിലൊന്നും

നിർണ്ണയം യാചിച്ചീടാൻ സാദ്ധ്യമല്ലെനിക്കെന്നും
നിന്നുടെകാര്യമംബാസന്നിധിതന്നിലിന്നു്
രാത്രിയിൽചെന്നുചൊല്ലാൻ നീതന്നെ ശ്രമിക്കുകിൽ
സാദ്ധ്യമായീടുമെന്നുമങ്ങിനെചെയ്യുകെന്നും.

അന്നത്തെ രാത്രികാലത്താനന്ദഭാവമാർന്നു
വന്നെത്തി നരേന്ദ്രനും കാളികാനികേതനം,
അത്യന്താശ്ചര്യമംബ ചിന്മയീഭാവമാർന്നി-
ട്ടെത്രയും ശോഭിക്കുന്നതന്നായിക്കണ്ടുപോലും

ദൈവീകസന്നിധാനം ദിവ്യതാപരിപൂർണ്ണം
ചിന്മയംചിദാനന്ദം ചിത്തുന്നജഗദംബ
അത്ഭുതഭാവാവേശ സമ്പന്നൻ നരേന്ദ്രനാ-
ചിൽത്തലനാഥയോടു വൈരാഗ്യവിജ്ഞാനാദി

യാചിച്ചുമാനന്ദിച്ചും ദാരിദ്ര്യബാധനീക്കാൻ
യാചിക്കാൻ വിസ്മരിച്ചുവെന്നതും കേൾക്കുന്നുണ്ട്.
കാര്യങ്ങളറിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻവീണ്ടും
ധൈര്യമായ് ചെന്നുചേർന്നിട്ടർത്ഥിക്കാനോതിയത്രേ.

പിന്നെയും മുന്നേപ്പോലെയായെന്നും മൂന്നാമതു-
മംബിക തന്റെ മുമ്പിൽ ചെന്നെന്നു മംബാഭക്തി
യാചിച്ചുപോന്നുവെന്നും സർവ്വവും നടത്തുന്ന
ലോകൈകനാഥയോടു ദാരിദ്ര്യബാധനീക്കാൻ
ചോദിച്ചതില്ല, ഭക്തി വൈരാഗ്യവിജ്ഞാനങ്ങൾ

യാചിച്ചശേഷം വീണ്ടും വന്നെത്തിയെന്നും പിന്നെ
ദിവ്യനാം ഭഗവാൻെറ ചാരത്തുചെന്നുചൊല്ലി.
ശ്രീരാമകൃഷ്ണനേററം തോഷിച്ചു നിനക്കീതും
യാചിക്കാൻ സാധിക്കില്ല യെന്നുഞാനറിയുന്നു,
അംബികാകാരുണ്യത്താൽ ജീവിക്കുമെല്ലാവരു-
മെന്നാൽ നീയെൻെറയമ്മയുണ്ടെന്നു കണ്ടുവല്ലോ.
അത്യന്തമാനന്ദത്തിലെത്തിഞാനീവിധത്തി-
ലദ്ദേഹമന്നുചൊല്ലിയെന്നതും കേൾക്കുന്നു നാം.
അങ്ങിനെ കുറേക്കാലം ചെന്നപ്പോൾ ഭഗവാൻെറ
ഭാവങ്ങളെല്ലാംമാറി നരേന്ദ്രൻ വന്നാൽ തൻെറ
ചാരത്തു മേവുന്നെന്ന ഭാവമേയില്ലാതായി.
നോക്കുകയില്ല തെല്ലും സാസാരിച്ചീടുകില്ല-
യോർക്കുകയില്ല തിന്നാൻ നൽകുവാനെന്നുംവന്നു.
ഗാനങ്ങൾ പാടാനൊരുനാളിലും ചെല്ലുകില്ല-
യെന്നാലും നരേന്ദ്രൻെറ ഭാ ത്തിനൊട്ടും മാററം
വന്നതില്ലവിടുള്ള ഭക്തരോടാനന്ദാബ്ധി
ലീനനായ് സംസാരിച്ചു മേളിച്ചു കടന്നീടും.
ഇങ്ങിനെ കുറേകാലം ചെന്നപ്പോളൊരുനാളി-
ലിംഗിതമറിയാനായ് ചോദിച്ചു ഭഗവാനും.
എന്തുകൊണ്ടീവിധത്തിലെന്നുടെസമീപത്തിൽ
വന്നുനീ ഞാനതൊന്നും കാണുന്നതായിക്കൂടി
നിന്നുടെ സാന്നിദ്ധ്യത്തിൽ കാണിക്കുന്നില്ലതെല്ലും
അന്നേരം ധന്യനായ നരേന്ദ്രനരചെയ്തു
വന്നതു സംസാരിക്കാനല്ലഞാൻ സദാനേര-
മെന്നല്ലയവിടുത്തേ സന്നിധിതന്നിൽവന്നു
ധന്യമാം ഭാവമാർന്നുമാനന്ദവൃത്തിപൂർണ്ണ-
നായിട്ടും പോകാനുള്ള മോഹമുണ്ടതുകൊണ്ടു
നിത്യവും വന്നുപോകുന്നെന്നല്ലാതൊന്നുമില്ല-
യിത്തരം നരേന്ദ്രൻെറയുത്തരംകേട്ടു പാര-
മാനന്ദമത്തനായി ശ്രീരാമകൃഷ്ണദേവൻ.
യാതൊരു തത്വം ശക്തിക്കാധാരമതുതന്നേ
ചൈതന്യം ബ്രഹ്മജ്യോതിസ്സാനന്ദജ്യോതിസ്സെന്നും
ശംഭുവിൻ ജ്യോതിസ്സെന്നും ചൊല്ലുന്നിതതുതന്നേ.

സംഭവിച്ചമരുന്നു മൎത്ത്യനായ് നരേന്ദ്രനായ്.
അദ്ദേഹം മൎത്ത്യഭാവമാന്നതാണെങ്കിൽക്കൂടി
വിദ്യാസ്വരൂപിണിയായ ദേവിതൻ മൂൎത്തീഭാവം
വിദ്യുൽവിലാസസ്വരൂപയാകിയ സൎവ്വേശ്വരീ-
മൂൎത്തമാം ഭാവം രാമകൃഷ്ണന്റെ സവിധത്തിൽ
വൎത്തിപ്പതൊക്കെ സ്വന്ത സന്തോഷമണയുവാ-
നല്ലാതെ മററുകാൎയ്യമില്ലെന്നുതന്നേചൊല്ലാം
ആനന്ദസ്വരൂപിണിയായിട്ടും ജഗദംബ-
യാനന്ദംകൊള്ളാതെന്തുചെയ്യീട്ടും ശിവമൂൎത്തി
യാകുന്ന നരേന്ദ്രന്റെ സന്നിധിതന്നിലെന്നും.
അംബികാഭാവത്തിന്റെ യാത്മാവു ശിവനല്ലേ
അംബിക ശിവശക്തി സംയുക്തഭാവമല്ലേ
ഈവണ്ണം രണ്ടുപേരുമൊന്നെന്നുതന്നേ കാൺമൂ
ഭുവിങ്കൽ മൎത്ത്യഭാവമുണ്ടെന്നുവന്നാകിലും
ദൈവീകലീലചെയ്തു ധൎമ്മത്തെയുദ്ധരിച്ചും
നവ്യമാം ധൎമ്മത്തിന്റെയുദ്ധാരം ചെയ്തും ഭുവിൽ
സൎവ്വത്ര മംഗളത്തേയുണ്ടാക്കാനവതാരം
സൎവ്വേശൻചെയ്തതാണെന്നാരുമേയറിഞ്ഞില്ല.
ഭക്തന്മാൎക്കൊക്കെത്തന്നെയാനന്ദധാമമായി
തന്നുടെ സഹചാരിവൃന്ദത്തിൻ നാഥനായി
ചിന്മയിജഗദംബാമൂൎത്തിയാം രാമകൃഷ്ണ-
നിൎമ്മലഭാവത്തിന്റെ വിജ്ഞാനപ്രകാശമായ്
സാനന്ദം ലീലചെയ്യും ഭാവ്യനാം നരേന്ദ്രന്റെ
യാനന്ദഭാഗമാക്കായ് വേറൊരു മഹാനുണ്ട്.
അദ്ദേഹമീശ്വരാംശസംഭൃതനീശ്വരന്റെ
പാൎഷദൻ നിത്യസിദ്ധനെന്നൊക്കെ ഭഗവാന്റെ
പ്രസ്താവമുണ്ടെന്നു നാമെല്ലാരുമറിയുന്നു.
അംബിക ഭഗവാനു ദൎശനമേവം നൽകി
സാധനാപൂൎത്തിവന്നശേഷമെന്നത്രേ ചൊൽവൂ.
മൎത്ത്യന്മാർ മററു ജീവകോടികളെല്ലാം സ്ഥൂല-
ലോകത്തിൽ സ്ഥൂലദേഹവൎത്തികളായികാൺമൂ
ഈവണ്ണം സൂക്ഷ്മലോകജീവികളായി സൂക്ഷ്മ

ദേഹത്തിൽ വർത്തിക്കുന്നോരുണ്ടത്രേ കോടികോടി.
മാനുഷജീവന്മാരീ ദേഹത്തേ വിട്ടുപോയാ-
ലാനന്ദധാമമെത്തിമേവുന്നോരുണ്ടു പിന്നെ
ചൈതന്യസ്വരൂപികരം നിത്യന്മാർ പാർഷന്മാർ
ജ്യോതിസ്സിൻ ദേഹമുള്ളോർ വാഴുന്നു ബ്രഹ്മലോകേ
സാകാരഈശ്വരന്മാർ ചൈതന്യസ്വരൂപികരം
വാഴുന്നുവെന്നും ചൊൽവൂ യാഗന്ദലീലയേവം
വൈകുണ്ഠനാഥനായ വിഷ്ണുവിൻ പാർഷദന്മാർ
കൃഷ്ണന്റെ യവതാരകാലത്തു വൃഷ്ണിവംശ
ബാലന്മ രായിത്തീർന്നുവെന്നും നാമറിയുന്നു.

ശ്രീരാമകൃഷ്ണജന്മം ചിന്മയചൈതന്യത്തിൻ
ലീലാസ്വരൂപമാർന്ന പ്രത്യേകജന്മമത്രേ.
ആയതു ജഗദംബാ മണ്ഡലമതി ദിവ്യ-
ജ്യോതിസ്സിൻധാമം തന്നിൽനിന്നാണുമൂർത്തിമത്തായ്
ഭൂതലമാഗമിച്ചതെങ്കിലും ശ്രീകൃഷ്ണന്റെ
ജീവനമാവേശിച്ചതാണെന്നുതന്നേ ദേവി
കാണിച്ചുവെന്നുതന്നേയാണുനാം കാണുന്നതു..
യാതൊരു ചൈതന്യമീ ഭൂമിയിൽ രാമനായും
പിന്നീടു കൃഷ്ണനായും വന്നതോ അതുതന്നേ
നിർണ്ണയമിന്നു രാമകൃഷ്ണനായ് മരുവുന്നു-
വെന്നല്ലേ നരേന്ദ്രനോടദ്ദേഹം തന്റെ ജന്മ-
കാര്യത്തേ ചൊന്നതെന്നു നാമൊക്കെയറിയുന്നു.

ആവിധം ശ്രീകൃഷ്ണന്റെ ജീവനമാവേശിച്ചു
ഭുവിതിൽ വന്നുചേർന്ന ശ്രീരാമകൃഷ്ണദേവൻ
ലീലകരം ചെയ്യുംകാലം ലീലാസഹായം ചെയ്‌വാൻ
പാർഷദരായ നാലു നിത്യന്മാർ മർത്ത്യരായി
ലീലയിൽ സഹചാരി വൃന്ദത്തിലുണ്ടെന്നു-
മംബിക ഭഗവാനേ കാണിച്ചുവെന്നും ചൊല്ലാം.

ഈശ്വരകോടിയെന്നാലീശന്റെ ചൈതന്യാംശ-
സംഭൃതരെന്നും നിത്യപാർഷദവർഗ്ഗമെന്നും
ശാശ്വതലീലാ സഹചാരികളെന്നും തന്നേ
വിശ്വസിച്ചീടാം പാരിലീവിധം നടക്കുന്നു.
ശ്രീരാമകൃഷ്ണൻ നാലു ശിഷ്യന്മാരീവിധത്തി-
ലീശ്വരകോടിയെന്നു ചൊന്നെന്നും കേരംക്കുന്നുണ്ട്.

ഈവണ്ണമുള്ള നാലുപേരത്രേ രാഖാൽ ചന്ദ്രൻ,
ബാബുറാം, യോഗിൻപിന്നെ നിരഞ്ജനെന്നും കേൾപ്പൂ.
കുട്ടിക്കാലത്തുതൊട്ടു ഭക്തി വാസനയുള്ളോൻ

വിഗ്രഹമുണ്ടാക്കീട്ടു പൂജകൾചെയ്യും ലീല-
യെപ്പോഴും ചെയ്തുമേവി ശൈശവകാലത്തിങ്കൽ.
ഭക്തനാം മനോമോഹൻ ശ്രീരാമകൃഷ്ണൻതന്റെ
വാർത്തകൾ ചൊല്ലിക്കേട്ടു ചെന്നെത്തി സവിധത്തിൽ.
അച്ഛന്റെയിഷ്ടമൊന്നും നോക്കാതെ, വിവാഹിത-
നെങ്കിലുമതുകൊണ്ടും വിഘ്നങ്ങളുണ്ടാകാതെ

ദർശനം ചെയ്തുവന്നു സാധനാമാർഗ്ഗങ്ങളിൽ
നിർദ്ദേശം നേടിവന്നു ധ്യാനവും ചെയ്തുവന്നു.
അദ്ദേഹം കൂടെക്കൂടെ കാളികാമന്ദിരത്തിൽ
ശ്രീരാമകൃഷ്ണൻ തന്റെ ചാരത്തുചെന്നു വാഴും.
പുത്രനെപോലെ സർവ്വ സ്വാതന്ത്ര്യമനുഭവി-
ച്ചുത്തമപുമാൻ തന്റെ യാത്മീകപുത്രനായി.

ശാസിക്കും കോപിച്ചീടും വേണ്ടപ്പോളതുകൊണ്ടു
ദ്വേഷിച്ചതില്ലതെല്ലു മന്യോന്യമെന്നായ്‌വന്നു.
ധ്യാനത്തിലിരിക്കുമ്പോളാനന്ദ ധാമമെത്തും
നൂനമീ രാഖാലെന്നും ധ്യാനതല്പരൻതന്നെ
ആനന്ദസ്വരൂപിണിയാകിയ ജഗദംബാ-
ബാലനായാനന്ദാബ്ധി ലീലയിൽ മുഴുകീട്ടു

ധ്യാനിച്ചു സമാധിയിൽ ലീനനായ് മേവിയിട്ടും
ശ്രീരാമകൃഷ്ണ ലീലാനാടക ഭാഗഭാക്കായ്
ഭാവിയിൽ രാമകൃഷ്ണകൈങ്കര്യം ചെയ്യാനുള്ള
ദിവ്യമാം ശക്തിയാർജ്ജിച്ചന്നൊക്കെ ജീവിച്ചത്രേ.
ശ്രീകൃഷ്ണലീലാ സഹചാരികൾ നാലുപേരി-
ലുൽകൃഷ്ടസ്ഥാനമത്രേ രാഖാലിനെന്നു കേൾപ്പൂ.

അദ്ദേഹമെ നമിച്ചു ദക്ഷിണേശ്വരമെത്തി
ദർശനം ചെയ്തബാലൻ ബാബുറാം മഹാദിവ്യൻ
ദേഹവുമതുപോലെ ചേതസ്സും പരിശുദ്ധ-
നാജന്മശുദ്ധൻതന്നെ ബാബുറാമെന്നുതന്നേ
ശ്രീരാമകൃഷ്ണൻ ചൊല്ലിയഹോമതി ദിവ്യ
ഭാവത്തിൽ ഭക്തിമാർഗ്ഗ സാധന ചെയ്തുമേവി.

ശ്രീരാമകൃഷ്ണസേവാവൃത്തിയിലതുപോലെ
സാധനാനിഷ്ഠയുള്ള ജീവിതമിതേവിധം
ആനന്ദഭാഗഭാക്കായ് ദേവൻെറ സാന്നിദ്ധ്യത്തിൽ
മേവുമ്പോളൊരുദിനം പ്രതാപ് ചന്ദ്രഹസ്രാ
സിദ്ധികൾ നൽകീടാനായ് ശ്രീരാമകൃഷ്ണനോട്
പ്രാർത്ഥിക്കാനുപദേശിച്ചെന്നുനാം കേൾക്കുന്നുണ്ട്.
ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിലരുൾചെയ്തു
നിങ്ങൾക്ക വേണ്ടിമാത്രം സർവ്വവും സംഭരിച്ചു
നിങ്ങൾക്ക യാചിച്ചീടാനൊന്നുമേയില്ല നൂനം.
യാചകമനോഭാവം ദൂരവേ കളഞ്ഞിട്ടു
മായികജീവനത്തിൽ ബദ്ധനായ് മേവിയാലും
ആത്മീക മഹാനിധി യാജ്ഞിച്ചുവെച്ചതിൻെറ
താക്കോലു കൈവരിക്കാൻ സാധന ചെയ്തീടുക
ഭക്തനാം ബാബുറാമിൻ മാതാവുമതിദിവ്യ
ഭക്തയായ്തന്നേ മേവി സേവകൾ വേണ്ടപോളം
ശ്രീരാമകൃഷ്ണദേവ സാന്നിദ്ധ്യമാർന്നു ചെയ്തു.
മററൊരു നിത്യദിവ്യൻ നിരഞ്ജൻ ബാബുവത്രേ
യദ്ദേഹം മപ്രേതബാധാമാന്ത്രികനായിരുന്നു.
ആദ്യത്തേ ദർശനത്തിൽ ശ്രീരാമകൃഷ്ണൻ ചൊല്ലി
നിത്യവും പ്രേതചിന്ത ചെയ്യുവോർ പ്രേതമാകും,
എന്തിനു നീചമാമീവൃത്തിയിൽ വർത്തിക്കുന്നു
സന്തതമീശചിന്ത ചെയ്യുകതന്നേ നല്ലൂ
പിന്നീടു നിരഞ്ജനാ വിദ്യ വിട്ടുവന്നു
നന്നായി സന്തോഷിച്ചു ശ്രീരാമകൃഷ്ണദേവൻ
ഭക്തനായ്ത്തീർന്നുവേണ്ട നിർദ്ദേശം വാങ്ങിപ്പിന്നെ
സാധനചെയ്യുവാനുമാരംഭച്ചെന്നുചൊല്ലാം.
സിദ്ധനാണതിദിവ്യ ഭക്തനുമാണെന്നാലു-
മെത്രയും കോപമുള്ളോനാണെന്ന ദോഷമുണ്ട്.
അന്നൊരുനാളിൽ ബോട്ടിൽ ഗംഗയിൽക്കൂടിയാത്ര
ചെയ്യുമ്പോൾ ചിലരൊക്കെ ശ്രീരാമകൃഷ്ണനിന്ദ
ചെയ്യുന്നതെന്നുകണ്ടു കോപിച്ചു നിരഞ്ജനൻ
മിണ്ടിയാലിപ്പോൾ ബോട്ടു മുക്കും ഞാനെന്നുചൊല്ലി-
ക്കൊണ്ടതുമറിച്ചീടാനാരംഭിച്ചതിധീരം

എല്ലാരും സംഭ്രമിച്ചു നിന്ദനം നിർത്തിയപ്പോ-
ളുല്ലാസമായി ദേവീസന്നിധിതന്നിലെത്തി.
ശ്രീരാമകൃഷ്ണൻ കാര്യം കേട്ടപ്പാറം ചൊല്ലിയത്രേ
"നീയേവം കോപിച്ചീടാൻ പാടില്ല, കാര്യമില്ല.
കോപത്തേ വെടിയേണമല്ലെങ്കിൽ ദോഷമുണ്ടാം,

ആയവരിഷ്ടംപോലെ ചൊന്നോട്ടെ നിനക്കെന്തു്?
ഈവണ്ണം കേട്ടശേഷം കോപത്തേവെടിഞ്ഞെന്നു-
മാനന്ദമോട തൻെറ ഗുരുസേവചെയ്തും
സാധനാധ്യാനാദികൾ ചെയ്തിട്ടും മേവിയെന്നും

സിദ്ധനായ് ദിവ്യനായിത്തീർന്നെന്നുമറിയുന്നു.
യോഗിനെന്നുള്ളഭക്തൻ ബ്രാഹ്മണകുമാരകൻ
ശ്രീരാമകൃഷ്ണദേവ ദർശനം ചെയ്തശേഷം

മാതാവു നിർബ്ബന്ധിച്ചു ഗാർഹസ്ഥ്യം വരിച്ചത്രേ
അദ്ദേഹം മഹാദിവ്യൻ സന്ന്യാസം വരിക്കവാ-
നിച്ഛിച്ചുമേവുംകാലത്തീവണ്ണമായിത്തീർന്നു.
ലജ്ജിതനായിപ്പിന്നെ യെത്രയോദിനംതൻെറ

ജീവിതസർവ്വസ്വമാം ശ്രീരാമകൃഷ്ണദേവ
ദർശനംചെയ്യാനായി വന്നതേയില്ലപോലും.
ഭക്തനേ കാണാഞ്ഞിട്ടു സ്വാസ്ഥ്യതയില്ലാതായി
മുമ്പെന്നോ കൊടുത്തുള്ള ചില്ലറസംഖ്യയോഗം

കൊണ്ടിങ്ങുവന്നുനൽകാനാളയച്ചത്രേ ദേവൻ
സംഖ്യയുംകൊണ്ടു യോഗിൻ വേഗത്തിൽ വന്നുചേർന്നു.
സന്തോഷംപൂണ്ടുദേവനന്നേരമുരചെയ്തു.
എന്തുകൊണ്ടിതേവിധം സംഭ്രമിച്ചീടുന്നു നീ

കല്യാണംകഴിച്ചില്ലേ ഞാനുമെന്നോർത്തുനോക്കു.
എന്നെപ്പോൽ ജീവിച്ചീടാൻ സാദ്ധ്യമല്ലെങ്കിൽപിന്നെ
നിന്നുടെ സംസാരത്തേ ഞാൻ ഭക്ഷിച്ചീടാം മേലിൽ
ഇത്തരമരുൾചെയ്തു ചിത്തമോദത്തേയേകി-

യത്രയല്ലതിൽപിന്നെ യെത്രയും ശ്രദ്ധയോടും
സാധനയനുഷ്ഠിച്ചുമേവുകതന്നേചെയ്തു.
മററുള്ളോർ ഭഗവാനേ നിന്ദിക്കുന്നതുകേട്ടു
വർത്തിക്കാനിടയായി ഇദ്ദേഹമൊരുനാളിൽ

തന്നുടെഗുരുനിന്ദ കേട്ടിരുന്നീടിൽപാപം
വന്നുപോമെതുക്കുക നിന്നുടെധർമ്മംതന്നേ,
എന്നാണീശിഷ്യനോട ഭഗവാൻ ചൊന്നതപ്പോരം.
വ്യക്തികരംക്കുള്ള ധർമ്മം വ്യക്തിക്കുപേരുംപോലെ
അത്തിരുമേനി നൽകിയെന്നിതിൽനിന്നുകാണാം.
നാലുപേരിവരത്രേയീശ്വരകോടീവൃന്ദം
മറ്റുള്ളശിഷ്യന്മാരാം സന്ന്യാസിവൃന്ദംപണ്ടു
സിദ്ധന്മാരായമുക്തരാണെന്നുമറിഞ്ഞാലും
എത്രയോജന്മംമുമ്പു മുക്തരായ് വീണ്ടുംവീണ്ടും
പാർത്തലമാഗമിച്ചു ദൈവീകകാര്യംചെയ്‌വോർ
സിദ്ധരായ്ത്തീന്നോർ പൂർവ്വജന്മത്തിലിതേവിധം
മുക്തരാണിനിയുള്ള സന്ന്യാസിശിഷ്യരൊക്കെ.
ക്രിസ്തുദേവന്റെ ശിഷ്യവർഗ്ഗത്തിൽപെട്ട രണ്ടു
ഭക്തന്മാർ ശരത്ചന്ദ്രൻ പിന്നെ ശ്രീശശിഭൂഷൺ
എന്നിവർ ബന്ധമുള്ളോരൊന്നിച്ചുതന്നേവന്നു
ചേന്നെന്നാതുപോലെ പിന്നേയും പതിവായി
വന്നുകൊണ്ടിരുന്നെന്നുമൊക്കെനാമറിയുന്നു.

ബ്രഹ്മോസമാജത്തിലേയംഗങ്ങരംതന്നേയിവർ
നൂതനവിദ്യാഭ്യാസമുള്ളവരെന്നും ചൊല്ലാം.
കണ്ടപ്പോരംതന്നേയാത്മവിദ്യയിൽ നിഷ്ണാതന്മാ-
രാണെന്നുതന്നേകണ്ടു ശ്രീരാമകൃഷ്ണദേവൻ.
അദ്ദേഹം ചൊല്ലിയത്രേ നിർദ്ദോഷം ജീവിക്കുവാൻ
സംസാരസാഗരത്തിൽ മുങ്ങാതെയിരിക്കണം.
സംസാരിയാകുന്നോനാദ്യമേ ഭക്തിമുദ്ര
കുത്തീട്ടുതന്നേവേണം സംസാരം വരിക്കുവാൻ
ഈശന്റെസാകാരതാ ഭാവമോ നിരാകാര-
മാശ്ചര്യചൈതന്യത്തിൻ ഭാവമോനിനക്കിഷ്ടം,
ഈവണ്ണംഭഗവാന്റെ ചോദ്യമാശശിഭൂഷൺ
കേട്ടപ്പോരം നിസ്സംശയമീശന്റെ നിലനിൽപിൽ
വിശ്വാസംവന്നിട്ടല്ലേ സാകാരനിരാകാര-
ഭാവങ്ങരം ചിന്തിച്ചീടാൻ സാധിക്കുവെന്നുചൊല്ലി.
ആനന്ദമൂർത്തിയായ ശ്രീരാമകൃഷ്ണനേവ-
മോതുന്ന ധീരഭാവമാനന്ദമേകിയപ്പോരം.

ഏതാണെനിക്കേറ്റയിഷ്ടദേവന്റെ രൂപമേതു
രൂപത്തിലനുഭൂതിചേരുവാനിച്ഛിക്കുന്നു
ഏവമായ് ചോദ്യമപ്പോൾ ശാരദചന്ദ്രനോട്
താനേതും പ്രത്യേകമാംരൂപത്തേയിച്ഛിച്ചില്ല-
യാനന്ദമോട സർവ്വജീവനും ജീവനായ
ചൈതന്യഭാവമെന്താനാണെന്റെ മോഹമൊക്കെ.
ഇങ്ങിനെപറഞ്ഞപ്പോളായത്തുമഹാകഷ്ടം,
വേഗത്തിൽ സിദ്ധമാകാൻ സാദ്ധ്യമല്ലെന്നുകാണുക,
ദിവ്യമാമനുഭൂതിക്കന്ത്യത്തിൽമാത്രമേവം
ചൈതന്യസാക്ഷാൽക്കാരം സാദ്ധ്യമായേക്കമെന്നു്
ശ്രീരാമകൃഷ്ണൻ ചൊല്ലിയന്നേരം ശരത്ചന്ദ്രൻ
അന്നോളം യത്നിച്ചീടന്തന്നെയാണന്റെ ഭാവം
മറ്റൊന്നുമെനിക്കതും സംതൃപ്തിനൽകുന്നില്ല.
ഇത്തരമുള്ളവാക്യം ചൊന്നെന്നുമതുകേട്ടി-
ട്ടേറ്റവും സന്തോഷിച്ചു ശ്രീരാമകൃഷ്ണനെന്നും
അന്നത്തേ കാലത്തുള്ള സംഭവമാണു പിന്നെ
ധന്യരായവരെല്ലാം സാധന ചെയ്തും ദിവ്യ-
സാന്നിദ്ധ്യമാർന്നു സേവ ചെയ്തുമായ് ജീവിച്ചത്രെ.
'ലാട്ടു' വെന്നൊരു ബാലൻ രാമചന്ദ്രന്റെ വീട്ടിൽ
ഭൃത്യനായ് വർത്തിക്കുന്നു ബീഹാറിൽ നിന്നു വന്നോൻ
ഈശ്വരഭക്തി ശ്രദ്ധയുള്ളവൻ ജപധ്യാന-
മല്ലാതെ കീർത്തനങ്ങൾ പാടുവാനറിയുന്നോൻ
ഇത്തരം ഗുണങ്ങളുണ്ടെന്നാലും വിദ്യാഹീനൻ.
ശ്രീരാമകൃഷ്ണദേവൻ കാളികാമന്ദിരത്തിൽ
വാഴുന്ന കാര്യമെല്ലാം ബാബുവിൽനിന്നു കേട്ടു.
ദർശനം ചെയ്യാനായിട്ടാരുമേയറിയാതെ
ദക്ഷിണേശ്വരമെത്തി ശ്രീരാമകൃഷ്ണപാദം
വന്ദിച്ചു, ഭഗവാനും വാത്സല്യം തോന്നിയത്രെ.
ദൈവീകമനുഭൂതി സാധിക്കാൻ സാധനയ്ക്കു
മാർഗ്ഗങ്ങൾ നിർദ്ദേശിച്ചു സന്തോഷമോട ദേവൻ.
പിന്നീട കൂടെക്കൂടെ വന്നീടമെന്നായ് മേലിൽ
തന്നുടെ കൂടെത്തന്നേ താമസമെന്നും വന്നു.

ശ്രീരാമകൃഷ്ണസേവ ചെയ്കയുമതുപോലെ
ഏകാഗ്രധ്യാനം ചെയ്വാൻ യത്നങ്ങൾ ചെയ്തും മേവി,
അത്ഭുതമനുഭൂതി കൈവരിച്ചതിദിവ്യ
സിദ്ധനായ് ഭഗവാൻെറ കാരുണ്യമൊന്നുകൊണ്ട്.

ബ്രാഹ്മോസമാജത്തിലേ യംഗമായ് തീർന്നുപിന്നെ
ബ്രഹ്മചൈതന്യധ്യാന യത്നങ്ങൾ ചെയ്തുകൊണ്ട
മേവുന്ന 'താരകെ,ന്ന ബ്രാഹ്മണയുവാവിന്നു
ദൈവീകമനോവൃത്തി വർദ്ധിച്ചു വരുംകാലം

ദിവ്യനാം ഭഗവാൻെറ വാർത്തകൾ കേശബിൻെറ
ലേഖന പരമ്പര നല്കുവാനിടയായി.
അദ്ദേഹം കാളീക്ഷേത്രസന്നിധിയെത്തിച്ചേർന്നു
ശ്രീരാമകൃഷ്ണദേവദർശനം സാധിച്ചത്രേ.

പിന്നീട് കൂടെക്കൂടെച്ചെന്നുകണ്ടതിദിവ്യ
സാധനാമഗ്നനായി, ധ്യാനത്തിൽ രതിയുണ്ടായ്
ആനന്ദബാഷ്പധാരയുണ്ടാകും ധ്യാനിക്കുമ്പോ-
ളാനന്ദപുളകിതനാമെന്നും കേൾക്കുന്നുണ്ട്.

ക്ഷേത്രത്തിൽ പഞ്ചവടീ ഭാഗത്തുചെന്നിരുന്നു
ധ്യാനക്കന്നൊരുനാളിൽ ശ്രീരാമകൃഷ്ണൻചെന്നു
ഭക്തൻെറ മുമ്പിൽനിന്നു സൂക്ഷിച്ചുവീക്ഷിച്ചെന്നും
എത്രയോനേരം മുമ്പിൽ നിശ്ചലമായിത്തന്നേ

വർത്തിച്ചുവെന്നുമപ്പോൾ ഭക്തൻെറ ശരീരത്തിൽ
അത്ഭുതമായശക്തിസഞ്ചാരമുണ്ടായെന്നു-
മാനന്ദ ബാഷ്പധാര നിർഗ്ഗളിച്ചെന്നും ചൊൽവൂ.
ഗാർഹസ്ഥ്യജീവിതത്തേ കൈവരിച്ചെന്നാകിലും

ശ്രീരാമകൃഷ്ണദേവസംസർഗ്ഗം സംസാരത്തേ
സമ്പൂർണ്ണം സംഹരിച്ചു ശിഷ്യനേ ദിവ്യനാക്കി.
സിന്ധയിൽ നിന്നുവന്ന ഗോപാലസൂരിയെന്ന
ഭക്തനും ശിഷ്യനായിതീർന്നെന്നു ചൊല്ലാം മേലിൽ.

അദ്ദേഹം ഗാർഹസ്ഥ്യമാം ജീവിതം കൈവരിച്ചു
സ്വത്തുകൾ സമ്പാദിച്ചു വേണ്ടോളമെന്നും കേൾപ്പൂ.
അങ്ങിനെയിരിക്കുമ്പോൾ ഗാർഹസ്ഥ്യസുഖമെല്ലാം
ഭംഗമായ്ത്തീർന്നു തൻെറ പത്നിയുമന്തരിച്ചു.

അക്കാലത്താണു ദിവ്യൻ ശ്രീരാമകൃഷ്ണനെന്നു
പ്രഖ്യാതനായ ഹംസൻ കാളികാമന്ദിരത്തിൽ
വർത്തിക്കുന്നെന്നും മററും കേട്ടു ദർശിച്ചീടാ-
നെത്രയുമാശയുണ്ടായ് ദർശനംചെയ്യാൻപോയി.
ഭൌതിക ദുഃഖമഗ്നനാകയാലായിരിക്കാ-
മേതുമേ ശ്രദ്ധിച്ചില്ല ശ്രീരാമകൃഷ്ണനപ്പോൾ.
ഖിന്നനായ് മടങ്ങിപ്പോയെന്നാലുമേതോ വിത്തം
പിന്നീടും ചെന്നുകാണാൻ പ്രേരിപ്പിച്ചെന്നുകേൾപ്പൂ.
രണ്ടാമതായിച്ചെന്നു കണ്ടപ്പോൾ ലോകത്തിൻെറ
ചണ്ഡിത്തമതുപോലെ ചഞ്ചലസ്വഭാവവും
വേണ്ടപോൽ പറഞ്ഞപ്പോളുണ്ടായി ഭാവമാററം.
ലോകത്തെ ത്യജിച്ചാലേ ഭാവുകമുണ്ടാകുള്ള
ശോകങ്ങളില്ലാതുള്ള ധാമത്തിലെത്തുകുള്ളു.
ഈവണ്ണം ചിന്തചെയ്തു ശ്രീരാമകൃഷ്ണൻതൻെറ
സേവകം ചെയ്യുവോനായ് കാളികാനികേതനം
ആഗമിച്ചെന്നും പിന്നെ ശിഷ്യനായ്ത്തീർന്നുവെന്നും
ദിവ്യമാമനുഭൂതി കൈവന്നിച്ചെന്നുംകേൾപ്പൂ.
ഭക്തനാം ഹരിനാഥസ്വാമിജി നിഷ്ഠയുള്ള
സാധകൻതന്നേ ബാല്യകാലത്തുതന്നെയാലോം,
ബ്രാഹ്മണകുമാരകൻ നിത്യവും നിത്യകർമ്മം
നിഷ്ഠയായ്ത്തന്നേ ചെയ്യും വേദാന്തം പഠിച്ചീടും
ഗീതാദിശാസ്ത്രഗ്രന്ഥം വായിക്കും ധ്യാനം ചെയ്യു-
മാവിധം തപശ്ചര്യയുള്ളവനായും തീർന്നു.
സ്നാനത്തിനൊരുദിനം ഗംഗയിൽ ചെന്നചേർന്നു
കാണുകയുണ്ടായൊരു ഭീകരനക്രമപ്പോൾ
ആഘട്ടം തന്നിൽപ്പൊന്തി വർത്തിക്കുന്നതുകൊണ്ടു
ഭീതനായ് മടങ്ങുവാനാലോചിച്ചപ്പോൾ തോന്നി
വേദാന്തം വിളംബരംചെയ്യുന്ന മഹാവാക്യ-
സാരം ഞാനാത്മാവെന്നും നാശമില്ലാത്തതായ
ചൈതന്യമെന്നുമൊക്കെയാണെന്നു പറയുമ്പോൾ
ഭീതനായ് മടങ്ങുന്നതു നീതിയല്ലെന്നായ്, പിന്നെ
ഭീതി കൈവിട്ടുവേഗം ഗംഗയിൽ സ്നാനംചെയ്തു
ഇങ്ങിനെ ബാല്യകാലത്തായാലുമറിവുള്ള

സംഗതിയനന്തിയെത്തണമെന്നുതന്നേ
ധന്യനാം കുമാരകൻ നിശ്ചയം ചെയ്യുവെന്നും
പിന്നീട്ട സർവ്വസിദ്ധി സമ്പന്നനാകുന്നുള്ള
ഉന്നതനിഷ്ഠാശക്തിയുണ്ടായിയെന്നും കേറുപ്പു.
ശ്രീരാമകൃഷ്ണദേവദർശനം കല്ക്കട്ടയിൽ
ചേരുന്ന ക്ഷേത്രമേളാവേളയിലുണ്ടായ്‌വന്നു.
കാളികാമന്ദിരത്തിൽ വന്നാലേ നിന്നോടുഞാൻ
നേരിട്ടു സംസാരിക്കാൻ സാധിക്കൂവെന്നും വേഗം
വന്നുചേർന്നീടവേണമെന്നായും ഭഗവാന്റെ
വാണികൾ കേട്ടശേഷമംബികാമന്ദിരത്തിൽ
ചെന്നെത്തി വീണ്ടുംവീണ്ടും വന്നീടാൻ ചൊല്ലീദേവൻ.
മന്നിടംതന്നിൽ നിങ്ങളീശന്റെയായുധങ്ങൾ
എന്നുഞാനറിഞ്ഞീട്ടുന്നാകയാലിപ്രകാരം
ചൊല്ലുന്നു കാണാൻ വെമ്പുന്നല്ലാതെ നിങ്ങളാരും
ഒന്നുമേ ചെയ്യാനില്ല ഞാനൊന്നുമിഛിക്കില്ല,
ധന്യമാമനുഭൂതിയുണ്ടാകും നിങ്ങൾക്കൊക്കെ
യംബികാ സാന്നിദ്ധ്യത്തിൽ വന്നുകൊണ്ടിരിക്കുക.
ഈവണ്ണം നിർദ്ദേശിച്ചു, സർവ്വവുമതുപോലെ
ചെയ്യുവാൻ ഹരിനാഥൻ പിന്നീട്ട ശ്രദ്ധിച്ചത്രേ.
ദിവ്യനാം ഹരിനാഥൻ തന്നുടെ മിത്രമായ
ഗംഗാധർ ഘടകെന്ന ബാലകനിതേവിധം
നിഷ്ഠയുള്ളാളുതന്നേ സാധനചെയ്യീടുന്നോൻ
കുട്ടിക്കാലത്തു വിദ്യാശാലയേവിട്ടു സാധു-
വൃത്തിയിൽ തീർത്ഥസ്ഥാനദർശനം ചെയ്യാൻപോയ്.
പിന്നീട്ട വീട്ടിലുള്ള മാതാവും പിതാവുമീ-
വേർപാടിൽ ദുഃഖിച്ചീടാമെന്നോർത്തു വീണ്ടുംതന്റെ
ഗേഹത്തിൽ വന്നുചേർന്നു സാധന ചെയ്തുമേവി.
ദിവ്യനാം ഭഗവാന്റെ വൃത്താന്തം കേട്ടശേഷം
മിത്രമാം ഹരിനാഥനൊന്നിച്ചു ചെന്നുകണ്ടു.
ശ്രീരാമകൃഷ്ണനേററം സന്തോഷമായി വേണ്ട
സാധനാനിർദ്ദേശങ്ങൾ നൽകീട്ടതുപോലെ
ഏകാഗ്രമായ ധ്യാനം ചെയ്യിക്കും നരേന്ദ്രന്റെ

സംസർഗ്ഗമുണ്ടാക്കിക്ക മീവിധമിരിക്കമ്പോറം,
ഭോജനംചെയ്യാതെ താൻ പാചകം ചെയ്തുതന്നേ
കാളികാമന്ദിരത്തിൽ വന്നാലും ഭക്ഷിക്കുള്ള.
ഈവണ്ണമുള്ള തീവ്രനിഷ്ഠകറം കണ്ടുതോഷി-
ച്ചെങ്കിലുമതുമാററിച്ചെന്നതും കേറംക്കുന്നുണ്ട്.
ഭക്തരിലൊരാളന്നു ചോദിച്ചു ഭഗവാനീ-
ബാലരേയെന്തുകൊണ്ടു ത്യാഗികളാകാനുള്ള
രീതികളഭ്യസിക്കാൻ പ്രേരണയേകീടുന്നു.
ശ്രീരാമകൃഷ്ണനപ്പോറം ചൊന്നത്രേ ഭോഗമോഹ-
ഭേ റേണ്ട കമാരന്മാർ ചെയ്യുന്നതെന്തെന്നോർക്ക.
നിത്യവും നിഷ്ഠയായി സാധന ചെയ്തീടുന്നു
സന്ധ്യകറംതോറും സ്നാനം നിത്യകർമ്മങ്ങറം പിന്നെ
ഭക്ഷണം ഹവിഷ്യാന്നമായതു സ്വയംപാകം,
ഈവക മഹാത്ഭുത നിഷ്ഠകളെത്രജന്മ-
സംസ്ക്കാരഫലമെന്നു ചിന്തിച്ചുനോക്കീടുക.
ഇത്തരം പരിശുദ്ധ ഭക്തരോടല്ലാതെ ഞാ-
നിശ്വരസാക്ഷാൽക്കാര മാർഗ്ഗങ്ങളാരരാടോതും
ഈവിധം രാമകൃഷ്ണ വാണികറം കേട്ടിരുന്ന
ദിവ്യനാം ഗംഗാധരൻ സന്തോഷപൂർണ്ണനായി,
ഇത്രയുംകാലം തൻെറ നിഷ്ഠകറം നല്ലതെന്നു-
മെത്രയും ദിവ്യമായ ജീവിതം വരിക്കുവാൻ
സാദ്ധ്യമായ്ത്തീരാനുള്ള പ്രാരംഭപടിയെന്നും
ശ്രീരാമകൃഷ്ണൻ ചൊല്ലുന്നില്ലെന്നു ഖേദംപൂണ്ടു
വാഴമ്പോളിതുകേട്ടതാനന്ദമൂലമായി.
ധ്യാനവുമതുപോലെ ശ്രീ ഗുരുസേവ ചെയ്ക
ആനന്ദവാണികേറംക്കയിങ്ങിനെ ഭഗവാൻെറ
ലീലയിൽ പങ്കുകൊണ്ടു ത്യാഗിയായ്തന്നേ വാണു.
ധന്യനാം ഹരിനാഥമാത്രമായ് തുളസിയെ-
ന്നുള്ളൊരു ബാലൻ ദത്തവംശത്തിൽ ജനിച്ചവൻ
നിത്യ ഗോപാലസേന ബന്ധുവാണെന്നും കേറംപ്പൂ
ഭക്തിമാർഗ്ഗത്തിലേറെ യിഷ്ടമുള്ളാളായ് മേവി.
അന്നൊരു നാളിൽ ഭക്തനാകിയ ബലരാമ

ബാബുവിൻ ഗേഹംതന്നിൽ ദിവ്യനാം ഹംസനെന്ന
ധന്യൻെറ സന്ദർശനമുണ്ടെന്നു കേട്ടു കാണാൻ
ചെന്നെന്നു മാറംക്കൂട്ടത്തിൽ ദിവ്യോന്മാദത്തിൽതന്നെ
നന്നായി സൂക്ഷിച്ചെന്നു വീക്ഷിച്ചുവെന്നും ചൊൽവൂ.
അന്നേരമേതോശക്തി തന്നുടെയുള്ളിലേക്കു
സഞ്ചാരംചെയ്യുസ്സബ്ധഗാത്രനായ് തീർന്നുവെന്നും
സംഭ്രാന്തനെന്നപോലെ വീട്ടിലേക്കോടിയെന്നും
നാഡികാം തളർന്നങ്ങു ബാലകൻ ശയിച്ചെന്നും
പിന്നീടു സന്ദർശന വാർത്തകളോതിക്കേരംപ്പൂ.
പിന്നൊരുനാളിൽ ഹരി പോകമ്പോരം കാളീക്ഷേത്രം
തന്നിലേക്കാഗമിച്ച ഹംസനെ ദർശിക്കുവാൻ
അന്നേതോ ഭക്തഗേഹം തന്നിലായിരുന്നത്രേ
ചിന്മയനായ ദേവനാകയാൽ ദർശിച്ചില്ല.
ധന്യനാം കുമാരകൻ പിന്നീടു തന്നേപോയി-
ചേർന്നപ്പോരം ഭഗവാൻെറ ഭോജനകാലമത്രേ
ശാരദാദേവിയല്ലാതാരുമേയടുത്തില്ല
ചാരത്തു ചെന്നുവേഗം സാഷ്ടാംഗം നമിച്ചത്രേ.
ഭോജനം ചെയ്യുന്നേരമാരേയും വന്ദിച്ചീടാൻ
പാടില്ലയെന്നനീതി ബാലനമറിവില്ല.
ശ്രീരാമകൃഷ്ണനേതു മസ്വാസ്ഥ്യമുണ്ടായില്ല
തോഷിച്ചു സംസാരിച്ചതീവണ്ണമെന്നുകേരംപ്പൂ.
മുമ്പൊരു നാളിൽ നിൻെറ സാദൃശ്യമുള്ള ബാലൻ
മുമ്പിൽവന്നെന്നോടൊരു ഒല്ലാളി യാകാനോതി
ഇത്രയും കേട്ടപ്പോളാബാലനു കാര്യമൊന്നും
വ്യക്തമല്ലെന്നുകണ്ടു ഒല്ലാളി യെന്നാൽ ഗുരു
ജീവനേയീശ്വരൻെറ സന്നിധി യെത്തിക്കുന്നോ
നെന്നൊക്കെ വ്യക്തമാക്കിച്ചൊന്നെന്നുമതുകേട്ടു
ശ്രീരാമകൃഷ്ണൻ തൻെറ ശ്രീഗുരുവാണെന്നുള്ള
സാരത്തെ ഗ്രഹിച്ചേററ മാനന്ദമാർന്നുവെന്നും
ഭോജനം കഴിഞ്ഞപ്പോരം ബാലൻെറ തോളിൽ തൻെറ
കൈവെച്ചു മന്ദംമന്ദം സഞ്ചരിച്ചതി ദിവ്യ-
സാധന ചെയ്യുതായപഞ്ചവടീപ്രദേശം

പ്രാപിച്ചു ദിവ്യ ദിവ്യ ഭാവത്തിൽ ദേവിയോടു
ഭാഷണം ചെയ്യുവെന്നു മായതിലമ്മയെന്ന
വാക്കല്ലാതൊന്നും തന്നേ വ്യക്തമായില്ലയെന്നും
പിന്നീടു മഹാധന്യനാകിയ ബാലൻ ചൊല്ലി.
ബാലകനാനന്ദിച്ചു ശ്രീരാമകൃഷ്ണൻതന്റെ
ദേഹത്തിൽ ചാരിക്കൊണ്ടു സാനന്ദം നടന്നപ്പോഴ്.
പിന്നീടും വന്നുചേരാനാജ്ഞാപിച്ചതുപോലെ
വന്നുകണ്ടെന്നും വേണ്ടനിർദ്ദേശമനുഗ്രഹ-
മന്നുവാങ്ങിക്കൊണ്ടു സാധനചെയ്യുവെന്നു-
മന്നത്തേകാലത്തുള്ള വാർത്തകളറിയുന്നു.
കാളീപ്രസാദസേന നെന്നൊരു കുമാരകൻ
ശ്രീരാമകൃഷ്ണൻതന്റെ ശിഷ്യനായ്‌വന്നുചേർന്നു.
അദ്ദേഹം വേദാന്തത്തിൽ ശ്രദ്ധയുള്ളൊരുധന്യ-
നത്രയല്ലനുഭൂതി നേടുവാനാശയുള്ളോൻ
ശ്രീരാമകൃഷ്ണനെന്ന ദിവ്യനാം മഹാത്മാവു
കാളികാമന്ദിരത്തിലുണ്ടെന്നു മിടയ്ക്കൊക്കെ
മാന്യനാം ബലരാമഘോഷിന്റെ ഗൃഹംതന്നിൽ
വന്നീടുമെന്നും കേട്ടുചെന്നപ്പോളവിടില്ല
പിന്നീടു ജഗദംബാമന്ദിരമെത്തിച്ചേർന്നു-
വെന്നാലും കണ്ടതില്ല, രാത്രിയിൽ വന്നുചേർന്നു.
രാത്രിയിൽ വിശ്രമിക്കാൻ ശ്രീരാമകൃഷ്ണൻ ചൊല്ലി-
യെത്രയും പ്രഭാതത്തിൽ വന്ദിക്കാൻ ചെന്നുകാളി.
ആരുമില്ലാത്ത ഭാഗത്താനയിച്ചദ്ദേഹത്തിൻ
മാറിടം കരസ്പർശമേല്പിച്ചു മഹാത്ഭുതം
എന്തെന്നില്ലാത്തശക്തിസഞ്ചാരമുണ്ടായ്‌വന്നു-
വെന്നല്ല യാനന്ദാബ്ധിലീനനുമായിത്തീർന്നു.
സാധനചെയ്യാനുള്ള നിർദ്ദേശങ്ങളും നൽകി
യാനന്ദമോടുവീണ്ടും വന്നീടുകെന്നുചൊല്ലി
അത്യന്തം നിഷ്ഠയായി സാധനചെയ്തുവന്നു-
വെന്നാലും നിരാകാര ചൈതന്യഭാവമത്രേ
തന്നുടെ മനോഭാവമാകയാൽ സംശയങ്ങളും
വന്നുചേർന്നെന്നും ദേവൻ സർവ്വതുമീവിധത്തിൽ

ഈശ്വരൻ മൂർത്തിമത്തായ് വർത്തിക്കുന്നെന്നതായ
വിശ്വാസം മൂഢമെന്നു ചൊല്ലുന്നോരായിക്കാണാം,
അത്ഭുതമനുഭൂതി കൈവരിച്ചെന്നാൽപിന്നെ
സംശയമവസാനിച്ചീടുന്നതായും കാണാം,
ആകയാൽ ശ്രദ്ധയോടു സാധന ചെയ്തീടുക
സംശയമെല്ലാം മേലിൽ തീർന്നുപോമെന്നുനൂനം.
ഈവണ്ണമുപദേശം ചെയ്യെന്നതുപോലെ
സാധന ചെയ്തുസിദ്ധി നേടിയെന്നായും കേഠംപ്പു.
ശ്രീരാമകൃഷ്ണൻ കാളീക്ഷേത്രത്തിലധിവാസം
ചെയ്യുന്ന കാര്യമൊക്കെ കേട്ടപ്പോഠം ദർശിക്കുവാൻ
തല്പരനായിത്തീർന്ന 'സുബോധ'നെന്ന ബാലൻ,
ഒറ്റയ്ക്കുവന്നു കാണാൻ ഭീതനായ് ജടാധാരി
വര്യ്യനെ തനിക്കേററം ഭീതിയായിരുന്നത്രേ.
ആകയാലൊരു മിത്രം തന്നോടുകൂടിവന്നു
കാണുവാൻ നിശ്ചയിച്ചു, വന്നെത്തിയൊരുദിനം.
ശ്രീരാമകൃഷ്ണൻ കണ്ടമാത്രയിൽതന്നേ ചൊല്ലി,
നീയേററം വിജയിക്കും സിദ്ധനായ് തീരും മേലിൽ.
അംബികയെന്നോടേവം ചൊല്ലുന്നുണ്ടതുമല്ല
ജന്മസാഫല്യം നേടാനുള്ളവരെല്ലാവരും
അംബികാ സവിധത്തിൽ വന്നീടു മെന്നുംചൊല്ലി.
ഇന്നിമേൽ വീണ്ടുംവീണ്ടും വന്നീടുകെന്നു മാത്ര-
മന്നോതിയെന്നാൽ പിന്നെ വന്നപ്പോഠം കുമാരൻെറ
ദേഹത്തിൽ നാഭിതൊട്ടു മേല്പോട്ടു തലോടീട്ടു
വേഗത്തിലുണർന്നീടുകംബികേയെന്നുരച്ചു.
അദ്ദേഹമാനന്ദാബ്ധി ലീനനായെത്രനേര-
മാവിധമിരുന്നെന്ന മൊന്നുമേയറിഞ്ഞില്ല.
പിന്നീടു ഭഗവാൻെറ കൈകളാൽ കീഴ്പോട്ടേക്ക
മാവിധം തലോടുന്ന വെന്നാണു കണ്ടതത്രേ.
അത്യന്ത ദിവ്യമാകുമാനന്ദമന്നുണ്ടായി
പിന്നീടും വേണ്ടതൊക്കെ നിർദ്ദേശിച്ചെന്നും ചൊൽവു.
വേറൊരു കുമാരകൻ ഹരിപ്രസന്ന നെന്ന
വിദ്യാർത്ഥി ഭഗവാനെ ദർശിക്കാൻ വന്നിരുന്നു.

അദ്ദേഹം ശരത്ചന്ദ്രൻ തന്നുടെ മിത്രമെന്നും
ശുദ്ധമാം ഭക്തിവൃത്തിയുള്ളവനെന്നും ചൊൽവൂ.
സാധന ചെയ്യാനുള്ള മാർഗ്ഗങ്ങളും നിർദ്ദേശിച്ചു
സാധന ചെയ്തുവന്നു വന്നൊക്കെ കൂടെക്കൂടെ
വന്നുകൊണ്ടിരുന്നത്രേ യെന്നാലും കുറേക്കാലം
ചെന്നപ്പോൾ കാണാതായി കാര്യമെന്തെന്നു ദേവൻ
അന്വേഷിച്ചെന്നും കേൾപ്പൂ, എന്നിട്ടും വന്നതില്ല.
അംബിക ഭഗവാനു ദർശനം നൽകിപിന്നെ
അല്പനാൾ കഴിയുമ്പോൾ വന്നുചേർന്നീടുമെന്ന്.
ശ്രീരാമകൃഷ്ണദേവൻ ഭൂലോകം വിട്ടശേഷ-
മദ്ദേഹംവന്നുചേർന്നുവെന്നും നാമറിയുന്നു.
ശാരദ യെന്നപേരിൽ വേറൊരു വിദ്യാർത്ഥിയും
ശ്രീരാമകൃഷ്ണദേവൻ ശിഷ്യത്വം വരിച്ചെന്നും
സാധനാസമ്പന്നനായ് തീർന്നെന്നും ചൊല്ലിക്കേൾപ്പൂ.
ഇങ്ങിനെ പതിനേഴപേരത്രേ ഭഗവാന്റെ
സന്ന്യാസി ശിഷ്യരായിട്ടന്തരംഗരായിവന്നോർ.
ഗൌരീമാതാവു മേവം സന്ന്യാസം സംവരിച്ചു
ശാരദാമണിദേവി സന്നിധിതന്നിൽ വാണു.
അന്തരംഗത്തിലുള്ള ഭക്തന്മാർ ശിഷ്യരായോർ
സന്തതം ഭഗവാന്റെ സേവകൾ ചെയ്തുമേവാൻ
പന്ത്രണ്ടു പേരുമാത്രമുണ്ടായി ബാക്കിയുള്ളോർ
സാധനചെയ്തുകൊണ്ടുമപ്പോൾ സന്ദർശിച്ചും
നിർദ്ദേശം സ്വീകരിച്ചും ഗേഹത്തിൽ വസിച്ചത്രേ.
ശ്രീരാമകൃഷ്ണൻ തന്റെ ശിഷ്യർക്കു ശാസ്ത്രോക്തമായ്
സന്ന്യാസം നൽകിയെന്നു ചൊല്ലുവാനാവതില്ല.
അദ്ദേഹം മഹാദിവ്യ ഭാവത്തിൽ പരാനന്ദ-
സാഗരക്രീഡചെയ്തു മേവുമ്പോളിവരെല്ലാം
അത്യന്ത ദിവ്യദിവ്യർ സിദ്ധന്മാർ സന്ന്യാസിമാർ
എന്നൊക്കെച്ചൊന്നതല്ലേ വൈദികസന്ന്യാസത്തേ
നൽകുന്ന രീതിയേക്കാൾ ശ്രേഷ്ഠമെന്നിരിക്കുന്നു.
എന്നാലും നരേന്ദ്രനു താന്ത്രികമായ ദീക്ഷ-
യന്നൊരുനാളിൽ ദേവൻ നൽകിയെന്നറിയുന്നു,

പിന്നീട് സർവ്വരോരു പട്ടാഭിഷേകംചെയ്തു
സർവ്വവുമേല്പിച്ചെന്നും ചൊല്ലുന്നതായി കേൾപ്പൂ.
ശ്രീരാമകൃഷ്ണൻ തന്റെ ശിഷ്യരിലൊരാൾതന്നെ
കാഷായവസ്ത്രമെല്ലാം ശിഷ്യർക്കു കൊടുത്തെന്നും
ആയതിലൊന്നുതന്റെ ശിഷ്യനാം ഗിരീഷ്ചന്ദ്ര
ഘോഷിനും കൊടുത്തെന്നു മൊക്കവേപറയുന്നു.
പിന്നൊരുനാളിൽ ശിഷ്യവർഗ്ഗത്തിൻ ഗുണത്തിനായ്
ദിവ്യമാം ഹോമമൊന്നു ചെയ്തെന്നും കേൾക്കുന്നുണ്ട്.
വൈദികസന്ന്യാസത്തേ പിന്നീടു നരേന്ദ്രനും
സോദരവൃന്ദങ്ങളും കൈവരിച്ചെന്നും കേൾപ്പൂ.
ശ്രീ വിവേകാനന്ദനും ദിവ്യനാം ബ്രഹ്മാനന്ദൻ
പിന്നീടു പ്രേമാനന്ദനവ്വണ്ണം യോഗാനന്ദൻ
ധന്യനാം നിരഞ്ജനാനന്ദനുമതുപോലെ
രാമകൃഷ്ണാനന്ദനും ശാരദാനന്ദൻപിന്നെ
അത്ഭുതാനന്ദനെന്നും ശ്രീ ശിവാനന്ദനെന്നും
അദ്വൈതാനന്ദൻപിന്നെ ദിവ്യനാം തുര്യാനന്ദൻ
അഖണ്ഡാനന്ദനെന്നും നിർമ്മലാനന്ദൻപിന്നെ
സുബോധാനന്ദനെന്ന ദിവ്യനുമതുപോലെ
അഭേദാനന്ദനെന്നും വിജ്ഞാനാനന്ദനെന്നും
ത്രിഗുണാതീതനെന്നും നാമങ്ങളിവർക്കൊക്കെ
ലോകത്തിലീവിധത്തിലെന്നെന്നുമറിഞ്ഞീടു-
മിങ്ങിനെയുള്ളശിഷ്യർ നായകൻ ശ്രീ നരേന്ദ്രൻ.
അദ്ദേഹംതന്നേ സർവ്വമദ്ദേഹം രാമകൃഷ്ണൻ
അദ്ദേഹമിവർക്കൊക്കെ ഭാവിയിൽ ചെയ്യേണ്ടതാം
മാർഗ്ഗങ്ങളം നിർദ്ദേശിച്ചുവെന്നും നാമറിയുന്നു.

---

## ആനന്ദമേള



### അദ്ധ്യായം 17.

ശ്രീരാമകൃഷ്ണലീലാരംഗമാം ദേവീധാമം
ശ്രീരാമകൃഷ്ണൻതന്റെ സാധനകൊണ്ടുശക്തി-
സഞ്ചാരം ചെയ്തധാമം ലോകത്തിലിതേവരെ
കേട്ടിട്ടില്ലാത്തതായ ധാർമ്മിക സമന്വയം
ജീവിതനാടകത്തിലാടിയ മഹാധാമം,
അത്യന്തമത്ഭുതമാം ദിവ്യാനുഭൂതിയെല്ലാ-
മെത്തിയ ഭഗവാന്റെ ദിവ്യാനുഭൂതിധാമം
ഭക്തന്മാർക്കൊക്കെവന്നു മേളിക്കാൻ രംഗമിപ്പോ-
ളത്യന്താശ്ചര്യാനന്ദഭാവഗർത്തിതമായി.
ഹൈന്ദവഭക്തന്മാരും മുസ്ലിംഭക്തന്മാരു-
മെത്രയോ ഉണ്ടെന്നുനാമൊക്കെയുമറിയുന്നു.
ക്രിസ്തീയധർമ്മത്തിലേ ഭക്തന്മാർ രാമകൃഷ്ണ-
ശിഷ്യരായ്വന്നുചേർന്നു സാധനാനിർദ്ദേശങ്ങൾ
വേണ്ടോളം സ്വീകരിക്കാറുണ്ടെന്നുമറിയുന്നു
അന്തിമഘട്ടത്തിലേയേഴെട്ടുകൊല്ലക്കാലം
ഭക്തന്മാർ ശിഷ്യന്മാരും സന്ന്യാസമഹാവ്രതം
കൈവരിച്ചീടാനുള്ള ദിവ്യരാം ബാലന്മാരും
എപ്പോഴും വന്നുചേരുമാനന്ദമേളതന്നെ
എത്രയോകാലം ഭക്തവൃന്ദത്തെ കാത്തിരുന്നു
മിത്രങ്ങളായുള്ളോരും ഭക്തരും വന്നുകൂടി,
ആനന്ദമേളയേവമാരംഭിച്ചതുപോലെ
ദൈവീകകാര്യംചെയ്‌വാനുർവ്വിയിലാവിർഭാവം
കൈവരിച്ചവരായ ബാലന്മാർ വന്നുചേർന്നു.
ദൈവീകലീലാരംഗമവ്യയമാനന്ദത്തിൻ
ലീലകൾകൊണ്ടുദിവ്യമായെന്നുതന്നേചൊല്ലാം.
കീർത്തനസംഘങ്ങളും നർത്തനംചെയ്‌വോർ ദിവ്യ-
കാളികാകീർത്തനക്കാരെന്നിവർ വന്നുചേരും
ബ്രഹ്മസമാജക്കാരും വന്നിട്ടും ഗാനംചെയ്യും

ബ്രഹ്മസ്വരൂപചർച്ചചെയ്തീടുമതുപോലെ
ദിവ്യരാം കുമാരന്മാർ വന്നെത്തിസംസാരിക്കും
ദൈവീക വാർത്തയല്ലാതൊന്നുമേ യില്ലെന്നായി.
അത്ഭുതനിരാകാരചൈതന്യം വർണ്ണിക്കുമ്പോ-
ളത്ഭുതഭാവമാർന്നു ശ്രീരാമകൃഷ്ണദേവൻ
ദൈവീകസമാധിയിൽ മഗ്നനായ്തന്നേമേവും.
ബ്രഹ്മത്തെവർണ്ണിക്കാനായ് നോക്കുമ്പോൾ ഭഗവാനു
ബ്രഹ്മൈവാഹമെന്ന ഭാവനയുണ്ടാകുന്നു.
ബ്രഹ്മമായ്തന്നേ മേവുമമ്മഹാനെന്നു ചൊല്ലാം.
സ്ത്രീകളും വന്നുചേരുമാനന്ദമേളനത്തി-
നായെന്നുമറിയുന്നു, ശ്രീരാമകൃഷ്ണദേവൻ
ആയവർക്കൊക്കെ വേണ്ട സരോപദേശമേകും.
ഭക്ഷണസാധനങ്ങൾ കുന്നുപോൽ വന്നുചേരു-
മെന്നാലുമവയിലൊന്നും തിന്നുകയില്ല ദേവൻ.
ധന്യനാം നരേന്ദ്രനു തിന്നീടാമെല്ലാവതും
തന്നീടും ഭോജ്യമൊക്കെ ജ്ഞാനാഗ്നിദഹിപ്പിക്കും
മററുള്ളോർ ഭക്തരാണു സത്തുക്കൾ കൊണ്ടുവന്നാൽ
കുട്ടത്തിൽ പ്രസാദമായ് നൽകീടുമെന്നു കേൾപ്പൂ.
കേശബിൻ സമാജക്കാരാനന്ദഗാനം പാടും
ശ്രീരാമകൃഷ്ണൻ ദിവ്യനർത്തനം ചെയ്യുമപ്പോൾ.
ബ്രഹ്മത്തേ സാക്ഷാൽക്കാരം ചെയ്യുവാൻമാത്രം നോക്കും
ബ്രഹ്മവിദ്യയ്ക്കുമാത്രം പ്രാധാന്യം കല്പിച്ചീടും
ആകയാലവരോടു ശ്രീരാമകൃഷ്ണനേവം
ഭക്തിഭാവത്തെ ദിവ്യമാവേശത്തോടു കാട്ടും.
ഗാർഹസ്ഥ്യധർമ്മംമാത്രം ഭക്തരോടുരചെയ്യും
ത്യാഗത്തിൻ മാഹാത്മ്യവും സേവനമാഹാത്മ്യവും
യോഗാദിമാർഗ്ഗങ്ങളും സാധനാസിദ്ധിയൊക്കെ
സന്ന്യാസം വരിക്കുവോനുള്ളവർ കുമാരന്മാർ
വന്നാലേയരുൾചെയ്യുവെന്നല്ല ഗൂഢമായി
സന്ന്യസമഹാവ്രതധർമ്മങ്ങളുപദേശം
ചെയ്തീടും ഭാവികാര്യമെന്തൊക്കെയാണെന്നെല്ലാം
ധന്യനാം നരേന്ദ്രനോടേററവും ഗൂഢമായി

ചൊന്നീടും കാരുണ്യാബ്ധിയാകിയ ഭഗവാനാം
യൌവ്വനയുക്തരായ സാധകരോടുകൂടി
രാത്രിയിൽ പണ്ടേപോലെ സാധനചെയ്യാൻ കൂടും.
തന്നുടെ സാന്നിദ്ധ്യത്തിലുന്നത ഭാവമാർന്നു
ധ്യാനത്തിൽ മുഴുകീടാൻ സാധിക്കുമവർക്കൊക്കെ.
ശ്രീരാമകൃഷ്ണൻ തന്റെ ഭക്തരോടതിദിവ്യ
സാധനചെയ്യാനുള്ള മാർഗ്ഗങ്ങളധികാരി-
ഭേദങ്ങളറിഞ്ഞിട്ടു നിർദ്ദേശം നൽകിവന്നു.
ഗാർഹസ്ഥ്യധർമ്മചര്യയുള്ളവർ ഭഗവാന്റെ
വാത്സല്യപാത്രങ്ങളാണായവർ ദിനന്തോറും
പൂജകൾ പാരായണം പ്രാർത്ഥനാധ്യാനങ്ങളും
ജീവനേ യീശനെന്നു ഭാവനചെയ്തു സേവ
ചെയ്കയുമാത്മാർത്ഥമായീശനേ പ്രാർത്ഥിച്ചീടാൻ
ആശ്രിതരായിത്തീരാൻ ഭക്തിയിൽ മുഴുകുവാൻ
യത്നിച്ചും നിരന്തരം പ്രാർത്ഥിച്ചും സർവ്വഭാര-
സർവ്വാത്മസമർപ്പണം സർവ്വേശപാദങ്ങളിൽ
സാധിച്ചുമിഷ്ടദേവ ദാസത്വം വരിക്കുവാൻ,
സാധനാരംഗരാകാൻ നിർദ്ദേശമേകിവന്നു.
സർവ്വവും ത്യജിച്ചീശലീലയിൽ സഹചാരി
വൃന്ദമായിത്തീരാനുള്ള ദിവ്യരാം കുമാരന്മാർ
ധ്യാനത്തിൽ നിമഗ്നരായാനന്ദമനുഭൂതി
ചേരുവാൻ പലരീതിയർഹതപോലെ നൽകി.
സാകാരധ്യാനം ദിവ്യ വിജ്ഞാനജ്യോതിർധ്യാന-
മാകാരം ധ്യാനിക്കേണ്ട രീതികളിവയെല്ലാം
അർഹതപോലെ തന്റെ ഭക്തർക്കും ശിഷ്യന്മാർക്കു-
മദ്ദേഹം നിർദ്ദേശിച്ചുവെന്നു നാമറിയുന്നു.
ഇഷ്ടദേവന്റെ മൂർത്തീധ്യാനത്തെ പണ്ടുള്ളോരീ
മർത്ത്യന്മാർക്കൊക്കെവേണ്ടി നിർദ്ദേശിച്ചിരിക്കുന്നു.
അത്ഭുത ചിദാനന്ദജ്യോതിസ്സിൻ മദ്ധ്യത്തായി-
ട്ടത്ഭുതമതി ദിവ്യചില്ഘനസ്വരൂപത്തിൽ
ഇഷ്ടദേവന്റെ രൂപം ധ്യാനത്തിൽ നിമഗ്നമായ്
നേരിട്ടു മുമ്പിൽത്തന്നേ വർത്തിക്കുന്നെന്നു കാണും.

ധ്യാനത്തിൽ മുഴുകുന്ന മാർഗ്ഗവുമത്രേവിധം
ഹൃത്തടമദ്ധ്യഭാഗത്തത്ഭുതചിദാകാശ-
മദ്ധ്യത്തിൽ ചിദാനന്ദജ്യോതിസ്സിൽ ചിൽഘനമാം
കാഞ്ചനവർണ്ണമുള്ള പത്മത്തിൽ സദാനന്ദ-
വേദികയതിന്മീതെയാനന്ദഘനമൂർത്തി
വിജ്ഞാനതേജഃപ്പൂരം ചിന്തുന്ന സ്വരൂപത്തിൽ
വർത്തിക്കുന്നെന്നു കണ്ടു ധ്യാനിക്കും മാർഗ്ഗംപിന്നെ,
ശീർഷത്തിലാജ്ഞാചക്രമദ്ധ്യത്തിലിഷ്ടദേവൻ
ആശ്ചര്യതേജഃക്കൂടമായിട്ടു വർത്തിക്കുന്ന
ഭാവത്തെ ധ്യാനിക്കുന്ന മാർഗ്ഗവുമുണ്ടതൊക്കെ
അർഹതപോലെതന്റെ ഭക്തന്മാർക്കുപദേശം
നൽകുകതന്നെചെയ്തു ശ്രീരാമകൃഷ്ണദേവൻ.
ആകാരമില്ലാതുള്ള ചൈതന്യധ്യാനംചെയ്യാ-
നാകുന്നതൊക്കെച്ചെയ്യാൻ യതിപ്പോർ ചിലരുണ്ട്
വിജ്ഞാനമാർഗ്ഗമല്ലാതൊന്നുമേയവർക്കിഷ്ട-
മില്ലെന്നു കാണുന്നെങ്കിലത്തരം ശിഷ്യന്മാർക്കായ്
വിജ്ഞാനമാർഗ്ഗധ്യാനം നിർദ്ദേശിച്ചെന്നും ദിവ്യ-
വിജ്ഞാന ഭാഷണങ്ങൾ നൽകിയെന്നായും ചൊൽവൂ,
ഹൃത്തടഗുഹയ്ക്കുള്ളിലുജ്ജ്വല ചിദ്വിലാസ-
മെത്രയും ദിവ്യതേജഃപ്പൂരത്തെ ധ്യാനിക്കാനോ
ശീർഷത്തിൽ ബോധമെത്തിയാശ്ചര്യഭാവമാർന്നു
ദിവ്യമാംതേജോഗോള ധ്യാനത്തിൽലയിക്കുന്ന
ദൈവീകവിജ്ഞാനത്തിൻ ജ്യോതിസ്സിൽ മുഴുകുന്ന
ദിവ്യമാം ധ്യാനരീതിയഭ്യാസം ചെയ്തീടാനോ
സർവ്വത്രവ്യാപിക്കുന്ന വിദ്യുൽവിലാസഭാവം,
വെള്ളിപ്രകാശവീചി സഞ്ചാരമതിദിവ്യ-
വിജ്ഞാനപ്രതീകമായാനന്ദപ്രകാശമായ്
ധ്യാനത്തിൽമുഴുകുന്ന സാധനചെയ്തീടാനോ,
സന്ന്യാസം വരിക്കേണ്ട ദിവ്യരിൽ ചിലരോടു
സംസ്കാരം നോക്കിദ്ദേവൻ നിർദ്ദേശംചെയ്തുവന്നു.
ഇങ്ങിനെയനേകങ്ങളാകിയ ജ്യോതിർധ്യാനം
ചിന്മയജ്യോതിർഭാവമാനന്ദജ്യോതിസ്സെന്ന
നിർമ്മലചൈതന്യത്തിൻ ഭാവനയോടും ദിവ്യ

ചിന്മയമഖണ്ഡമാമാനന്ദ മനന്തമ
നിർമ്മലപരമാത്മ ജ്യോതിസ്സിൽ വ്യക്തിബോധം
ലീനമായ് മഹാനന്ദബോധമായ്ത്തീർന്നീടാനായ്
മംഗളമൂർത്തിതൻെറ ശിഷ്യർക്കായ് നിർദ്ദേശിച്ചു.
ഭക്തർക്കുവേണ്ടമാർഗ്ഗമീശ്വര സ്വരൂപങ്ങൾ
ചിന്തിച്ചു ധ്യാനംചെയ്കയാണെന്നുതന്നേ ചൊല്ലി.
ഏകാഗ്രചിത്തത്തോടു സാകാരധ്യാനംചെയ്തു-
മോംകാരസാക്ഷാൽക്കാരം നേടുവോർ പരാനന്ദ-
സാഗരമഗ്നരായിത്തീരുമെന്നരുൾചെയ്തു.
കാളിയെന്നുള്ള ശിഷ്യൻ ഭക്തിമാർഗ്ഗത്തിലുള്ള
സാധനചെയ്തുവന്നുവെന്നാലുമന്നൊരിക്കൽ
വിജ്ഞാനമൂർത്തിയായ ദിവ്യനാം നരേന്ദ്രൻെറ
വിജ്ഞാനപ്രദായക സ്പർശനംകൊണ്ടു ദിവ്യ
വിജ്ഞാനജ്യോതിർഭാവമഗ്നനായദ്ദേഹത്തേ
തീർത്തതായൊരു ദിവ്യസംഭവമുണ്ടായ് വന്നു.
ശ്രീരാമകൃഷ്ണൻ കാര്യംകേട്ടപ്പോൾ മഹാകഷ്ട
മോരോരോജീവന്മാർക്ക വേണ്ടതുനൽകീടാതെ
സർവ്വരുമൊരുപോലെ വിജ്ഞാനമാർഗ്ഗംതന്നേ
സാധനചെയ്യുന്നാകിലെത്രയും വിഷമിക്കും.
ഞാനതിശ്രദ്ധയോടു ചെയ്തുസർവ്വമിപ്പോൾ
നാശമായിനിമേലിലദ്ധ്വാനമെത്രവേണം
നിന്നുടെ ശക്തിയേവം ദുർവ്യയംചെയ്താൽ നിൻെറ
ദിവ്യതനശിച്ചീടാൻ കാരണമുണ്ടായേക്കാം
ഇത്തരമിനിമേലിൽ ചെയ്യരുതെന്നുതന്നേ
ഉത്തമപുമാനന്നുചൊന്നപോലെന്നുകേൾപ്പൂ.
നിത്യവുമദ്ദേഹത്തിൻ ദിവ്യമാമുപദേശം
കാഞ്ചനകാമത്യാഗമില്ലാത്ത യൊന്നുകൊണ്ടു
മത്ഭുതമാനുഭൂതി നേടുവാൻ സാദ്ധ്യമല്ല,
അത്ഭുതമായ ത്യാഗമൊന്നത്രേ മുക്തിമാർഗ്ഗ
മെന്നൊക്കെയായിരുന്നുവെന്നു നാമറിയുന്നു.
മാർവാറിഭക്തനേകൻ ശ്രീരാമകൃഷ്ണസേവ
ചെയ്യുവാനേയിപ്പതിനായിരമുറുപ്പിക
ബാങ്കിലായ് നിക്ഷേപിച്ചു സൂക്ഷിക്കാനൊരുങ്ങിപ്പോൾ

ഇക്കാര്യം ശ്രവിച്ചപ്പോളത്യന്തം ക്ഷോഭംപൂണ്ടു-
മൈത്രേയു താപത്തോടും ദേവിയോടറിയിച്ചു.
ഇത്തരം മർത്ത്യന്മാരേയെന്നുടെ സമീപത്തി-
ലെത്തുവാനനുവാദം നൽകരുതെന്നുതന്നേ.
ശാരദാദേവിതന്റെ ധാർമ്മികസഹചാരി-
യാകയാലതേവിധം ത്യാഗിയായ്തന്നേ മേവി.
മാർവാറി, ദേവിയോടു നൈവേദ്യം സ്വീകരിച്ചു
സന്തോഷിച്ചനുഗ്രഹമേകുവാൻ യാചിച്ചത്രേ.
ദേവിയുമതുപോലെ സ്വീകാര്യമല്ലെന്നോതി-
യദ്ദേഹം സ്വീകരിക്കാനുള്ളതു തനിക്കേതും
സ്വീകാര്യമാവുകില്ലയെന്നൊക്കെ നിഷേധിച്ചു.
സാധനാകാലത്തിന്റെ യന്ത്യത്തിലൊരുനാളി-
ലംബിക ഭഗവാനു കൊട്ടകം കണക്കായി
ഉന്നതസ്ഥാനമാന സമ്പത്തു ലഭിച്ചീടാ-
നിന്നിമേൽ പോകന്നെന്നു ഒശർന്ന കാണിച്ചത്രേ.
കുന്നുപോൽക്കൂട്ടീട്ടുള്ള കൊട്ടകം കാണായ്വന്നു
മാന്യതയതുപോലെ സമ്പത്തുമവയെല്ലാം,
എന്നെല്ലാം ദേവിചൊന്ന വാണികൾ കേട്ടുദേവൻ
ഉന്നത ഭാവാവേശപൂർണ്ണനായ് തന്നേതീർന്നു.
വഞ്ചകിയല്ലേ ദേവിയെന്തിനു സ്ഥാനമാനം,
വഞ്ചന കാട്ടുന്നുനീ സമ്പത്തു തരുമെന്നോ,
ഭൗതികമായ സ്ഥാനമാനങ്ങളെല്ലാം കണ്ടു
മോഹിതനാകും ഞാനെന്നോർത്തുനീ മഹാദുഷ്ട
ദുർമ്മതിയെന്നേയേവം വഞ്ചിക്കാനിനിമേലിൽ
സമ്മതമല്ലയെന്നു ശാസിച്ചുവെന്നും പിന്നെ
ചുററിലും തുപ്പിത്തുപ്പീയാമുറ'യന്നു രാത്രി
വൃത്തികേടാക്കിയെന്നും പിന്നീടു ചൊല്ലിക്കേൾപ്പു,
ഇങ്ങിനെ ലോകത്തിലേ സ്ഥാനങ്ങൾ മാനങ്ങളും
മംഗളരൂപനന്നു സംത്യാഗം ചെയ്തുവത്രേ.
ഇക്കഥയെല്ലാം തന്റെ ഭക്തരോടറിയിക്കു-
മിത്തരം ത്യാഗംകൊണ്ടേ മുക്തിക്കുമാർഗ്ഗമാർക്കു-
മുണ്ടായിത്തീരുവെന്നു നിർദ്ദേശിച്ചെന്നും ചൊൽവൂ.
ശിഷ്യരായ്വന്നുചേർന്ന ബാലന്മാർക്കൊക്കെത്തന്റെ

നിർദ്ദേശം ത്യാഗപൂർണ്ണരാകുവാൻ തന്നെന്നും.
ബുദ്ധന്റെ കാലശേഷമിവണ്ണം സാംഗോപാംഗ-
ഭക്തന്മാർചേർന്നാത്മജ്ഞാനത്തെ പരത്തിയും
വർത്തിച്ച ദിവ്യന്മാരീഭാരതഭൂവിലാരു-
മുണ്ടായിട്ടില്ലയെന്നു ചൊല്ലുകതന്നേവേണം.
ബാല്യകാലത്തുതന്നേ സന്ന്യാസം വരിക്കുവാ-
നുള്ളവർ ഭഗവന്റെ നവ്യമാം സംഘമത്രേ,
ഈശ്വരനവതാരംചെയ്തതാണീമഹാത്മാ-
വെന്നാരും വിശ്വസിക്കാൻ സാദ്ധ്യമല്ലെന്നു തോന്നാം,
അദ്ദേഹം പറഞ്ഞില്ലേ ശ്രീരാമചന്ദ്രൻപാരിൽ
വിഷ്ണുവിന്റവതാരമാണെന്നു ബോദ്ധ്യമായോർ
പന്ത്രണ്ടു മഹാദിവ്യരിർഷികൾ മാത്രമന്നു
വർത്തിച്ചുവെന്നും പിന്നെ കാലത്താൽ മറ്റെല്ലാരും
അത്ഭുതമഹാത്മാവാം ശ്രീരാമചന്ദ്രൻ വിഷ്ണു-
സംഭൂതൻ മഹാദിവ്യ ദൈവീകമവതാരം
എന്നൊക്കെയറിഞ്ഞെന്നും വിശ്വസിച്ചീടുന്നെന്നും
കൃഷ്ണന്റെ കാലത്തുള്ളോർ കൃഷ്ണനെ സർവ്വേശനായ്
സ്വീകരിച്ചെങ്കിൽ പിന്നെയെങ്ങിനെയുദ്ധമുണ്ടായ്

എത്രയോരാജാക്കന്മാർ യുദ്ധത്തിനൊരുമ്പെട്ടു
എത്രയോവട്ടം ഘോരയുദ്ധങ്ങളുണ്ടായ്‌വന്നു.
ഭക്തന്മാരദ്ദേഹത്തെ സർവ്വേശനെന്നുതന്നേ
ചിലർക്കാലത്തറിയുന്നു ദൈവീകമാഹാത്മ്യത്താൽ
ക്രിസ്തുവുംതുപോലെ ദൈവത്തിൻപുത്രനെന്നു
നിശ്ചയമറിഞ്ഞില്ലയന്നാരുമെന്നുചൊല്ലാം
നൂതനധർമ്മം സർവ്വനാശത്തിലെത്തിച്ചേർക്കു
മേതുമേനല്ലതല്ലയെന്നോർത്തു നിനച്ചല്ലേ
ക്രിസ്തുവിൻ ദിവ്യജീവൻ ബലിയായ്ത്തീരാനുള്ള
ദുഷ്ടതചെയ്തു പാരിലെന്നുനാമറിയുന്നു
ശ്രീരാമകൃഷ്ണദേവനീശ്വരന്റവതാര
മാണെന്നു ചൊല്ലാനുള്ളോരന്നൊക്കെപ്പലരുണ്ടായ്
അത്ഭുതമഹാത്മ്യത്താൽ ബാലന്മാർ പലരന്നു
ചിലർപദനാഥ ദിവ്യലീലകൾ ചെയ്യുംകാലം
ലീലക്കുസഹചരവൃന്ദമായ് മഹാത്ഭുത-

നാടകഭാഗഭാക്കായ് തീരുവാനിടയായ്;
ബാലന്മാർക്കൊക്കെ വേണ്ട ഭോജനം നൽകാനായി
ശാരദാദേവിയോടു ചൊന്നീടുമത്രമല്ല
വേണ്ടതുവേണ്ടപോലെ ചെയ്യിക്കാൻ ശ്രമിച്ചീടും
വേണ്ടോളമദ്ധ്യാത്മികശക്തിയും ചൊരിഞ്ഞീടും
പാണിഹത്തിയിൽപോയാലാനന്ദമേളതന്നേ
കീർത്തന നർത്തനങ്ങളാം ഘോഷയാത്രകളെല്ലാം
ആനന്ദഭാവമാർന്നു കണ്ടീടും ചിദാനന്ദ
സാഗരംതന്നിൽമുങ്ങി ലീലകാംചെയ്യുമേവം
വേണ്ടവർക്കൊക്കെയാശിസ്സേകുന്നരീതിയുണ്ട്
ചണ്ഡാളനായ ഭക്തനുണ്ടേകൻ ദിനംതോറും
ശ്രീരാമകൃഷ്ണൻ തന്റെ ചാരത്തുചെന്നുചേർന്നു
വന്ദിക്കാനാഗ്രഹിച്ചുവാഴുന്നുവെന്നാകിലും
ചെന്നെത്താൻ സാധിക്കാതെ ഖിന്നനായ്രസികനെ
ന്നുള്ള പേർ വർത്തിച്ചീടും കാലത്തന്നൊരുനാളിൽ
ശ്രീരാമകൃഷ്ണൻ പുഷ്പവാടിയിൽ നടക്കുമ്പോൾ
ചാരത്തുചെന്നു ഭക്തിയാവേശപൂർണ്ണനായി
സാഷ്ടാംഗം പ്രണമിച്ചു പ്രാർത്ഥനചെയ്തപോലും
കാരുണ്യവാരാന്നിധിയാകിയ ഭഗവാനെൻ
ജീവിതനാഥൻതന്നെ യാശിസ്സുനൽകീടേണം
സംസാരരോഗംമാറാൻ ദിവ്യമാമൗഷധം നിൻ
ശ്രീപാദസേവതന്നേ മായത്തു മഹാപാപി
യാകിയോരടിയനു സാദ്ധ്യമല്ലാതെവന്നു.
എന്നാലുമവിടത്തേ ധന്യതചേരുമെന്നാൽ
ഈവണ്ണം പ്രാർത്ഥിച്ചപ്പോളാനന്ദമൂർത്തീദേവൻ
ദിവ്യമാംഹസ്തംകൊണ്ടു മെല്ലവേ ഉയർത്തിയാ
ഭക്തനേ മാറിൽച്ചേർത്തു സാമോദംപുണർന്നത്രേ.
ശ്രീരാമകൃഷ്ണൻ പാരിലാവിർഭവിച്ചതൊക്കെ
ഭൂലോകവ്യാപകത്വമുള്ളതാം നവീകൃത
ധർമ്മത്തേയുദ്ധരിപ്പാനാണെന്നുതന്നേകാൺമൂ
അന്നൊരുനാളിൽ വിഷ്ണുഭക്തന്മാർ ചിലരൊക്കെ

യന്ന്യനസഹായങ്ങൾ ചെയ്‌വതുധർമ്മമത്രേ,
എന്നൊക്കെസംസരിച്ചുവർത്തിക്കും സന്ദർഭത്തി
ലുന്നതഭാവാവേശപൂർണ്ണനായ് രാമകൃഷ്ണൻ
കഷ്ടമകഷ്ടം നിൻെറയീശ്വരനറിഞ്ഞുന്നോ,
വേണ്ടതുചെയ്യാനുള്ള ശക്തികളദ്ദേഹത്തി
നില്ലെന്നുവന്നോ തുച്ഛസഹായം വേണ്ടിവന്നോ
നീയാരെന്നോർത്തുനോക്കു എന്താണ് നിൻെറ ശക്തി
ആരേ നീ സഹായിക്കുമെന്നൊക്കെ ചോദ്യംചെയ്തു.
സർവ്വവുമീശ്വരൻെറ യാവാസസ്ഥാനമത്രേ
സർവ്വത്ര പരിപൂർണ്ണനീശ്വരൻതന്നെയല്ല
അദ്ദേഹം ജീവഭാവംകൈക്കൊണ്ടു ദേഹംതന്നിൽ
ദേഹിയായ് വർത്തിക്കുന്നു സേവകൾ ചെയ്തുകൊൾക.
ദിവ്യനാം നരേന്ദ്രനീയത്ഭുതവാണ കേട്ടു
ദിവ്യമാം ജ്ഞാനമുണ്ടായെത്രയും മഹാശ്ചര്യം
വേദാന്തം ഘോഷിക്കുന്ന തത്ത്വങ്ങളെല്ലാംതന്നെ
യീദിവ്യൻറുപദേശം നൽകുന്നുണ്ടെന്നുതോന്നി
സർവ്വവും സമാരാദ്ധ്യമെന്നല്ലാതൊന്നുമില്ല
സർവ്വത്ര പൂർണ്ണനായ സർവ്വേശ സേവയാക്കി
ജീവനേ യാരാധിച്ചാൽ കൈവരും പരിശുദ്ധി
അത്തര. സത്യമായ ധർമ്മത്തേയതിൽപിന്നെ
ധാത്രിയിലാവിഷ്ക്കരിച്ചെന്നതും കാണുന്നു നാം
ശ്രീരാമകൃഷ്ണദേവ ലീലാവിലാസംകണ്ടു
സാരാംശമറിയുവാൻ വേറാരുമില്ലന്നാം
മറ്റുള്ളോർ പറഞ്ഞത്രേ ഞങ്ങളാഭഗവാൻെറ
ചാരത്തുചെന്നുനിന്നു ഗീരുകൾ കേട്ടുപോന്നു
ശ്രീരാമകൃഷ്ണനാരു യാതൊരുമഹാത്ഭുത
ഭാവത്തിൽ മരുവുന്നു, സാരമെന്തിതിനൊക്കെ
ഈവണ്ണമുള്ളകാര്യമൊന്നുമേ ഞങ്ങൾക്കാർക്കും
നിർണ്ണയമറിവാനായ് സാദ്ധ്യമായില്ലയപ്പോൾ
സ്വാമിജിയെന്നദിവ്യനല്പാല്പം ചൊല്ലുന്നേര-
മായതു ബോദ്ധ്യമാകുന്നിന്നിപ്പോൾ ഞങ്ങൾക്കൊക്കെ
എത്രയോദിനം രാമകൃഷ്ണൻെറ മാഹാത്മ്യങ്ങൾ

വിസ്തരിച്ചാലും തീരായെന്നോർത്തും ശ്രീ നരേന്ദ്രൻ
ഈവണ്ണം ലീലാരംഗം ദൈവീകമേളാരംഗ
മായെന്നു കാണുന്നു നാമീശന്റെ വൈഭവത്താൽ.
അപ്പപ്പോൾ മഹാന്മാരെന്നീലോകം കല്പിക്കുന്നോർ
വന്നീടുന്നതു കണ്ടാൽ സംഭ്രാന്തനായിത്തീരും,
ഞാനൊരു മഹാമൂഢൻ വിദ്യകളില്ലാത്തവൻ
ജ്ഞാനികൾ വന്നുചേർന്നാലെന്താണു ചെയ്കയിപ്പോൾ
അംബികയെന്തിനേവം കഷ്ടതയുണ്ടാക്കുന്നു
ചിന്മയനായ ദേവനീവണ്ണം പറഞ്ഞീടും!
ലോകത്തിൽ പ്രൌഢിയുള്ളോർ വിദ്വാന്മാർ കേൾവികേട്ടോ-
രേവരും വന്നുകൂടുമന്നേരം കാണായ്‌വരും
ആശ്ചര്യമഹാഭാവമാവേശിച്ചതി ദിവ്യ-
വിജ്ഞാനപ്രവാഹത്തിൽ മുക്കുന്നു ഭക്തന്മാരെ!
ആനന്ദമേളതന്നെയെന്നല്ലാതൊന്നുമാർക്കും
ചൊല്ലുവാനാവതില്ല, യീശ്വരദിവ്യലീല!
ഭക്തന്മാർ വീടുതോറുമീവിധമേളയുണ്ടാം
ഭക്തന്മാരൊക്കെക്കൂടും സദ്യയും ഗാനങ്ങളും
കീർത്തനനർത്തനങ്ങൾ ശ്രീരാമകൃഷ്ണൻ ചെയ്യും
വിജ്ഞാനഭാഷണങ്ങളെന്നിവ നടന്നീടും
അത്ഭുതസമാധി വൻസാഗരം ചീലതന്നെ
യത്ഭുതമഹാത്മാവിൻ ജീവിതമെന്നുംവന്നു.
എണ്ണമില്ലാത്ത ഭക്തവൃന്ദങ്ങൾ സന്ദർശിക്ക-
മെണ്ണിയാലൊടുങ്ങാത്ത മർത്ത്യന്മാർ വന്നുകൂടും
വിണ്ണവർനാഥൻ കല്പവൃക്ഷമായ്‌വരുന്നീടും ദിവ്യ
ഭാഷണപ്രവാഹത്താലാനന്ദമേകും ദേവൻ
ഈവണ്ണം നിരന്തരഭാഷണംകൊണ്ടുതന്റെ
ദേഹത്തിന്നായാസത്തെയേകുവാൻ സാധിച്ചില്ല.
രോഗത്തിനാരംഭമായ് കണ്ഠത്തിൽ വ്രണംകണ്ടു
രോഗിയെ പട്ടണത്തിൽ കൊണ്ടുപോയ് വേണ്ടപോലെ
ശ്രദ്ധിക്കാൻ ഭക്തന്മാർക്ക മോഹമുണ്ടെന്നുവന്നു.
ദിവ്യനാം മധുരന്റെ നന്ദനനുള്ളകാലം
ദേവിതൻ നികേതനം തന്നുടെ വാസസ്ഥാനം

തയൊയ്തീരുമെന്നു വാഗ്ദാനം ചെയ്തിരുന്നു.
ഇന്നിപ്പോൾ മധുരന്റെ യാദ്യത്തെ പുത്രനില്ല
ആകയാൽ പട്ടണത്തിൽ പോകുവാൻ നിശ്ചയിച്ചു,
ഭക്തനാം ബലരാമബോസിന്റെ വീട്ടിലെത്തി.
ഭക്തന്മാർക്കൊക്കെക്കൂടി പാർക്കുവാൻ സ്ഥലമുള്ള
മന്ദിരമൊന്നുപിന്നെ ശ്യാംപുക്കൂർഭാഗത്തായി
കണ്ടെത്തിയതിലേക്കു താമസം മാററിയെന്നും
വൈദ്യന്മാർ ഡോക്ടർമാരും, ഹോമിയോ വൈദ്യന്മാരും
നിത്യവും വന്നുകണ്ടു വേണ്ടതു ചെയ്തുവെന്നും
എന്നിട്ടും രോഗം തീരെ ഭേദമില്ലെന്നുകണ്ടു-
വെന്നാലും ഭക്തസംഘം വന്നെത്തുന്നെന്നും കണ്ടു.
വന്നവരോടു തന്റെ രോഗത്തെ ചിന്തിക്കാതെ
നന്നായി കാര്യമോർത്തും നിർദ്ദേശം കൊടുത്തീടും
ഗാനങ്ങൾ പാടും കേൾക്കും ആനന്ദഭാവമേറ്റും
ദൈവീകസമാധിയിൽ മഗ്നനായ് തീരും പിന്നെ
ഭക്തന്മാർക്കൊക്കെത്തന്നേയാനന്ദദായകങ്ങ-
ളാകിയ സംഭാഷണം ചെയ്തീടുമെന്നും ചൊല്ലാം.
ശ്രീരാമകൃഷ്ണലീലാനാടകമിതേവിധം
ഭൂലോകരംഗംതന്നിലന്ത്യമാം രംഗമായി.
അന്നൊരുനാളിൽ ഭക്തൻ സുരേന്ദ്രൻ തന്റെ ഗേഹേ
ധന്യമാം ദുർഗ്ഗാപൂജ ചെയ്യുവാനൊരുക്കുന്നു
ശ്രീരാമകൃഷ്ണദേവസാന്നിദ്ധ്യം വേണമെന്നു
ഭക്തന്റെയുള്ളത്തിലെയാഗ്രഹമറിഞ്ഞപ്പുറം
ശ്രീരാമകൃഷ്ണൻ ചൊല്ലിയാമോദമോടു ദേവീ
പൂജകൾ നടത്തുക ഞാനതുസൂക്ഷ്മദേഹ
മുള്ളവനിയിവന്നു ദർശിക്കുമെന്നീവണ്ണം
പൂജകൾ നടക്കുമ്പോളന്നൊരുനാളിൽദേവൻ
ദിവ്യമാം സമാധിയിൽ വർത്തിച്ചുകുറെനേരം
പിന്നീടുബോധമുണ്ടായ് വന്നപ്പോൾ നരേന്ദ്രനും
ധന്യരാം മററുശിഷ്യവൃന്ദവും നില്ക്കുന്നുണ്ട്
വേഗത്തിൽ പോയീടുക സുരേന്ദ്രഗേഹമെത്തി
വേണ്ടതുചെയ്തീടുകയെന്നാക്കെഭഗവാനാ

ഭക്തരോടോതി വേഗമായവർ ചെന്നുചേർന്നു
അന്നേരം സുരേന്ദ്രൻെറ കണ്ണുനീരോട്ടമവും
ഭാവത്തേകണ്ടു ഖിന്നനായേക്കാം ഭഗവാൻെറ
സാന്നിദ്ധ്യമില്ലാതായ കാരണമെന്നുറച്ചു
ചെന്നിരുന്നദ്ദേഹത്തോടെന്തിതിൻ കാര്യമെന്നു
ധന്യനാംനരൻചോദിച്ചുന്നതഭാവാവേശ
സമ്പന്നൻ സുരേന്ദ്രനമിത്തരമുരചെയ്തു
എന്നുടെ ഗുരുദേവൻ സാന്നിദ്ധ്യമരുളിയ
ധന്യമാം സന്ദർഭത്തിൽ ഭാവങ്ങൾ മാറിപ്പോയി
എന്നല്ലാതൊന്നുമില്ല ധന്യമേ ധന്യമെൻെറ
ജന്മമെന്നറിഞ്ഞുഞാനെന്നെല്ലാം പറഞ്ഞുപോൽ
ഉന്നതഭാവമാർന്നു ചൊന്നപ്പോൾ നരേന്ദ്രനും
മന്നിടം രക്ഷിച്ചിടുമുന്നതതത്ത്വമല്ലേ
നമ്മുടെ ഗുരുദേവൻ നിർണ്ണയമറിഞ്ഞാലും
അദ്ദേഹംചൊന്നതൊന്നും വ്യർത്ഥമായ്തീരുകില്ല
സത്യസ്വരൂപനാകമീശ്വരനീയുലകിൽ
മർത്ത്യനായ് വന്നുചെന്നു നാടകം നടത്തിക്കുന്നു
എത്രയോജന്മം ചെയ്ത സൽക്കർമ്മം തപശ്ചര്യ
യത്രയുമല്ലയീശകാരുണ്യമിവകളാൽ
കൈവന്നഭാഗ്യമല്ലേ സേവകരായിടുവാൻ
സർവ്വവും നടത്തുന്നോൻ സർവ്വേശൻതന്നെ ആന-
മൂർത്തിയിൽ മർത്ത്യവേഷം പൂണ്ടവൻ രാമകൃഷ്ണൻ
എന്നല്ലാമാനന്ദത്തിലാറാടക്കൊണ്ടുചൊല്ലി
വന്നെത്തി ഭഗവാൻെറ സന്നിധിതന്നിലപ്പോൾ
അദ്ദേഹം കാര്യമൊക്കെ കേട്ടപ്പോളെന്തോദേവി
സാദ്ധ്യമാക്കീടുന്നേവമല്ലാതെ ഞാനിതൊന്നും
ചെയ്യുവാൻ സാദ്ധ്യമല്ലയംബികതന്നേ സർവ്വം
എന്നൊക്കെപ്പറഞ്ഞെന്നു ഭക്തന്മാരുരചെയ്തു.
അന്നൊരുനാളിൽ ഭക്തരൊന്നിച്ചുമേവുംകാല
മുന്നതഭാവമാർന്നു വർത്തിച്ച ഭഗവാൻെറ
ചിന്മയമായ സൂക്ഷ്മദേഹത്തേ ഭഗവാനാ-
നിർമ്മലഭക്തന്മാർക്ക് മദ്ധ്യത്തിൽ വർത്തിക്കുമ്പോൾ

സർവ്വാംഗം വ്രണപ്പെട്ടു കാണുന്ന കാഴ്ചകണ്ടു
ദിവ്യനാം ഭഗവാനാവൃത്താന്തം കേട്ടരായ
സർവ്വരുമിരിക്കുമ്പോൾ ചൊല്ലിക്കേൾപ്പിച്ചുവത്രേ
എന്താണീ സൂക്ഷ്മരൂപമെന്താണീവ്രണമെല്ലാം
എന്തുകൊണ്ടീവിധം സംഭവിച്ചീടുന്നേവം
ചിന്തിച്ചുനോക്കേണ്ടതുതന്നെയാണെന്നുതോന്നാം
പാപങ്ങളില്ലാതുള്ള ജീവത്വമവതാരം
കൈവരിച്ചതുപിന്നെ ദൈവീകവൃത്തികൊണ്ടു
ദിവ്യാതിദിവ്യഭാവമുണ്ടാക്കിട്ടാദ്യമായ
സമാധിസാഗരത്തിൽ ലീലകൾ ചെയ്തീടുന്നു.
സർവ്വേശനവതാരം ചെയ്തതുതന്നേയാണീ-
ദിവ്യനാം രാമകൃഷ്ണനെന്നുനാമറിയുന്നു.
സർവ്വത്ര പൂർണ്ണമായ തത്വത്തിൻ സാക്ഷാൽക്കാരം
സർവ്വർക്കും സാദ്ധ്യമല്ലയെന്നിട്ടും നേടീദേവൻ
ഭിന്നങ്ങളായ ധർമ്മമാർഗ്ഗങ്ങളാരാഞ്ഞവ
നിർണ്ണയം ചെയ്തും ദിവ്യലക്ഷ്യങ്ങളെത്തിച്ചേർന്നു.
അത്ഭുതമെന്നേചൊൽവൂ ഭിന്നമാർഗ്ഗങ്ങൾ ചേരു-
മുന്നതലക്ഷ്യമെല്ലാമൊന്നെന്നതന്നുകണ്ടു
സർവ്വരുമാരാധിക്കുമീശ്വരഭാവമെല്ലാം
സായൂജ്യമടഞ്ഞത്രേ തന്നിലേക്കെന്നും കേൾപ്പൂ.
ഇങ്ങിനെ സർവ്വദേവദേവികളൈക്യം നേടു-
മുന്നതപരാല്പര തത്വമായ് പ്രകാശിച്ച
ചിന്മയൻ രാമകൃഷ്ണനെങ്ങിനെ ഖിന്നനായി,
ചിന്മയസൂക്ഷ്മദേഹമെങ്ങിനെവ്രണപ്പെട്ടു
നിർമ്മലമൂർത്തിതന്നിൽ മാലിന്യബാധയെന്തു്?
ഈവണ്ണം ചിന്തിക്കുമ്പോളാശ്ചര്യമുണ്ടാകാതെ
ഭുവികലാരുംതന്നേയുണ്ടാകാൻ സാദ്ധ്യമല്ല.
ശ്രീരാമകൃഷ്ണൻ പാരിൽപാരിന്റെ ധർമ്മമകാ-
നാവിർഭവിച്ചതാണെന്നെല്ലാരുമറിയണം.
പാരിന്റെ നാഥയല്ലേ ചിന്മയി ജഗദംബ-
പാരൊക്കെയമ്മയല്ലേ ജീവൻമാരതുപോലെ
അംബികാ ചിദംശകചിൽജ്യോതിസ്സല്ലേമററു
വല്ലതുമുണ്ടോ ദേവിയല്ലാതെയുലകത്തിൽ

ജീവന്മാർ ചിദാനന്ദ ചൈതന്യസ്വരൂപികൾ
ദിവ്യതയല്ലാതൊന്നുമില്ലാത്ത ജ്യോതിർഭാവം
ശ്രീരാമകൃഷ്ണൻ സർവ്വജീവനും ജീവനായ
സാരാംശം സർവ്വേശ്വരചൈതന്യംതന്നേ നൂനം

പാരിൻെറ സത്യാവസ്ഥ പാപത്താൽ വ്രണപ്പെട്ടു
കാണിച്ചതാണു സൂക്ഷ്മദേഹത്തേ പ്രതീകമായ്
ബ്രഹ്മാണ്ഡമാനസത്തിൻ പ്രതീകം രാമകൃഷ്ണ
ചിന്മയ സൂക്ഷ്മദേഹമെന്നു നാമറിയണം-

ആകയാലദ്ദേഹത്തിൻ ദേഹത്തിൽ കണ്ടതൊക്കെ
ലോകത്തിന്നവസ്ഥയാണെന്നും നാമറിയണം
ശ്രീരാമകൃഷ്ണൻ ദിവ്യഭാവത്തിൽ ഭക്തന്മാരേ-
യാശ്രയമേകിയാശിസ്സേകയാലീവിധത്തിൽ

വന്നതാണെന്നുപോലും ഭക്തന്മാർ തീർച്ചയാക്കി
ഇന്നിമേലാരും വന്നാൽ സമ്മതിച്ചീടുകില്ല
യെന്നായും തീർച്ചയാക്കിയെന്നിട്ടും ഭക്തർവന്നാൽ
ഉന്നതഭാവമാർന്നു വന്നെത്താനാജ്ഞാപിക്കും

ഖിന്നത കൂടാതവർക്കൊക്കെയുമുപദേശം
വേണ്ടപോൽ ചെയ്യും ദിവ്യഭാഷണം ചെയ്യുമേവം
മുന്നമേയൊരുനാളിൽ തന്നുടെ പടമൊന്നു
കണ്ടപ്പോൾ ഭഗവാനമുന്നതഭാവം വന്നു-

എന്നുടെ ജഗദംബതന്നെയീചിത്രം തന്നിൽ
പൂർണ്ണമായ് വിളയാടുന്നെന്നോതിഗ്ഗന്ധപുഷ്പ-
മർപ്പിച്ചുവെന്നും പിന്നെ മന്നിടം തന്നിലുള്ള
ഭിന്നമാം ദേശക്കാരും ഭിന്നധർമ്മങ്ങളുള്ളോർ

ഭിന്നഭാഷകൾ ചൊൽവോരെന്നല്ല സകലരും
ഇന്നിമേലീചിത്രത്തേ പൂജിക്കുമെന്നും ചൊല്ലി.
മന്നിടവാസികൾക്കുള്ളുന്നതമാരാധനാ-
ലക്ഷ്യമായ്തന്നേ ദേവൻ തീരുമെന്നല്ലേ സാരം!

അങ്ങിനെയുള്ള ദിവ്യമംഗളമൂർത്തീരൂപ
മിങ്ങിനെ വ്രണപൂർണ്ണമായതു ചിന്തിക്കാതെ
അപ്പപ്പോൾ വന്നുകൂടും ഭക്തന്മാരുടെ പാപ
മേററുകൊണ്ടുറന്ന മാലിന്യമാകാമിദം

നീചത കണ്ടതെന്നു ചിന്തിച്ചു നരേന്ദ്രനും
മററുള്ളകൂട്ടുകാരുമെന്നു നാമറിയണം
ശ്രീരാമകൃഷ്ണൻ തൻെറ സേവകരായ ഭക്ത-
രാകവേ സംഭ്രമിച്ചു, അർബ്ബുദമെന്നരോഗം
ഭീകരമതുകൊണ്ടു സേവകരം ചെയ്യുവോക്ക
മാകവേ പകർന്നേക്കാമെന്നായിച്ചിന്തചെയ്തു.
തുപ്പലു ബഹുനാശം ചെയ്വതാണതുഭൂവിൽ
എത്രയോ അഗാധത്തിൽ മൂടണമെന്നുപോലും
വൈദ്യന്മാർ പറയുന്നുവെന്താണു വേണ്ടതിപ്പോരം,
ഈവണ്ണം ചിന്തചെയ്തു സംഭ്രാന്തരായിത്തീർന്ന
സോദരരോടു ധീര നരേന്ദ്രനരുചെയ്തു
എന്തിതിൻ സാരം തുപ്പലിങ്ങോട്ടു തന്നേക്കുക
സന്തതമീശചിന്ത ചെയ്വതിൻഫലമിതോ
ചൈതന്യസ്വരൂപത്തിലാനന്ദ ജ്യോതിർഭാവം
ജീവനുമുണ്ടെന്നു നാം നല്ലപോലറിയുന്നു,
ഭീതരായ് ഗുരുസേവചെയ്യാതെ പോവാനുള്ള-
തേതുമേ ചിന്തിക്കാതെ ജ്യോതിസ്സുതന്നേ ഞാനീ-
ദേഹത്തേ ചിന്തിക്കില്ല ദേഹിയോ ചിദാനന്ദ
ജ്യോതിസ്സുതന്നേനൂന മെന്നൊക്കെ ച്ചിന്തചെയ്ക.
നമ്മുടെ മഹാപാപമേററതുകൊണ്ടു വന്ന
തിമ്മഹാവ്യാധിയെന്നുതന്നെനാമറിയുന്നു.
എന്നിട്ടും ഗുരുവിൻെറ സന്നിധിതന്നിൽനിന്നു
സേവനമനുഷ്ഠിക്കാൻ ഭീതരായ്തീരുകെന്നോ
എന്നൊക്കെ സംസാരിച്ചിട്ടന്നതഭാവമാന്തു
മെന്നതൻ മുറിക്കുള്ളിൽ വാതിലുമടച്ചുപോൽ
അന്നവിടുള്ളോരെല്ലാമതൃത്തസ്തബ്ധരായി
പിന്നീടു ഭീതിവിട്ടു സേവിച്ചുവെന്നുംകേരപ്പൂ.
ഉന്നതതത്വത്തിൻെറ സാക്ഷാൽക്കാരത്തിലെത്താൻ
ധന്യനാം നരേന്ദ്രൻെറ സാന്നിദ്ധ്യസഹായത്തിൽ
അന്നവരൊക്കെ ദിവ്യസാധനാമഗ്നരായി
യെന്നല്ല രാത്രികാലേനിദ്രയുമില്ലാതായി

ഒന്നരണ്ടാളു രാത്രം ദേവന്റെ സമീപത്തും
മററുള്ളോർ ധ്യാനംചെയ്‌വാനായിട്ടുമിതുപോലെ
അന്നൊക്കെ മാറിമാറി സേവനമനുഷ്ഠിച്ചു
ഖിന്നതയോടുരോഗം മാറാനും പ്രാർത്ഥിച്ചത്രേ
ഭക്തന്മാർ ചിലരൊക്കെ യത്ഭുതദിവ്യാവേശം
കിട്ടുവാൻ വെമ്പൽകൂട്ടി ശ്രീരാമകൃഷ്ണദേവൻ
ദിവ്യമാമാവേശത്തിൽ മേവുമ്പോഠം കാണിക്കുന്ന
ചേഷ്ടകളനുഷ്ഠാനരംഗത്തിലുണ്ടാക്കിപോൽ
ജ്ഞാനിയാം നരേന്ദ്രന്റെ ദൃഷ്ടിയിൽപ്പെട്ടിതൊക്കെ
വ്യാമോഹമാണെന്നേറെ ശാസിച്ചുവെന്നുകേഠപ്പൂ
എത്രയോകാലംചെയ്ത സാധന കൊണ്ടുവന്ന
മാററമാണദ്ദേഹത്തിൻറാവേശമെന്നും ചൊല്ലി.
അംബികാതനുജനാം ശ്രീരാമകൃഷ്ണനോടു
ണ്മയദേഹത്തിന്റെ രോഗത്തേയില്ലാതാക്കാൻ
തന്മയമായി തന്റെയമ്മയോടർത്ഥിച്ചീടാൻ
ഭക്തരിലൊരാഠം ചൊല്ലിയന്നേരം ഭഗവാനാ-
ഭക്തനോടതിരൌദ്ര ഭാവത്തിൽ ശാസിച്ചത്രേ
ചിന്മയി ജഗദംബയാനന്ദ മഹാംബുധി
തന്നെയാണതുനന്നായ് ഞാനറിഞ്ഞീടുന്നുണ്ട്
അമ്മയോടിതേമട്ടിൽതുച്ഛമാംകാര്യ്യസാദ്ധ്യ
മിമ്മഹിതന്നിൽനേടാൻയാചിക്കാൻ സാദ്ധ്യമല്ല,
എന്നായി ഭഗവാന്റെ ഉത്തരമെന്നുംകേഠപ്പൂ.
എന്നിട്ടും നരേന്ദ്രന്റെ നിർബ്ബന്ധംകൊണ്ടുദേവി
സന്നിധിതന്നിൽ തന്റെ ഭോജനം കഴിക്കുവാൻ
സാദ്ധ്യതകാണുന്നില്ല യെന്താണു ചെയ്‌വതിപ്പോ
ളിത്തരം ചോദ്യംചെയ്തുവെന്നായികേഠക്കുന്നുണ്ട്.
കോടാനുകോടിയായ വക്ത്രങ്ങഠം മാർഗ്ഗം ചെയ്യും
ഭോജനം നീയല്ലാതെയാരാണു ചെയ്‌വതൊക്കെ
ഇങ്ങിനെ ദേവിചൊല്ലിയെന്നും നാമറിയുന്നു.
ആശ്വാസമെന്നുതോന്നും നാളുകളിടയ്ക്കൊക്കെ-
യുണ്ടാകമതുപോലെ വർദ്ധിക്കും ചിലനാളിൽ
രോഗത്തിൻഗതിയേവമാണെന്നുതന്നേകണ്ടു.

കാളികാപൂജചെയ്യാനുള്ളതാ മമാവാസ്യ
നാളിലപൂജവേണമെന്നായി നിർദ്ദേശിച്ചു
പൂജക്കുവേണ്ടതൊക്കെ ശേഖരിച്ചെന്നാൽ ദേവൻ
പൂജയ്ക്കു കാലമായനേരത്തു സമാധിയിൽ
വർത്തിക്കുന്നെന്നുകണ്ടു ഭക്തന്മാർ സംഭ്രമിച്ചു
ഭക്തനാം ഗിരീഷ് ചന്ദ്രബാബുവീസന്ദർഭത്തിൽ
യുക്തിയോടൊരുകാര്യം ചൊന്നുതുമഹാത്ഭുതം
കാളിയും ജഗന്നാഥനായതും സർവ്വമിപ്പോൾ
ശ്രീരാമകൃഷ്ണൻതന്നേ നമ്മുടെ ഗുരുദേവൻ
കാളിയേ പൂജിക്കാനായ് നാം ചെയ്ത സംഭാരത്താൽ
ശ്രീരാമകൃഷ്ണദേവ പൂജയായ് സന്തോഷിക്കാം
ഇങ്ങിനെ പറഞ്ഞതു നന്നായെന്നെല്ലാവർക്കു
മിംഗിതമുണ്ടായ്‌വന്നു പൂജിക്കാനാരംഭിച്ചു
കാളിയേപൂജിക്കുമ്പോൾ ദക്ഷിണകാളീരൂപം
കാണിച്ചുദേവിയെന്നതെത്രയും മഹാശ്ചര്യം
കാളിയെന്നുള്ളഭാവമാദ്യന്തവിഹീനമാ
മവ്യക്തതത്വത്തിൻെറ ഭാവമാണെന്നുചൊല്ലാം
എന്തെന്നുചൊല്ലാനാകാത്തുള്ളതാമന്ധകാര
ഭാവവുമതുപോലെ വിദ്യുൽപ്രകാശഭാവം
ചിന്തുന്ന മഹാത്ഭുതഭാവവും കാളിതന്നേ
വൈദ്യുതപ്രകാശത്തിനുജ്ജ്വലസമ്പൂർണ്ണത
വേദ്യമല്ലാത്തഭാവമുണ്ടാക്കുമാക്കുംതന്നേ
അന്നേരമന്ധകാര സമ്പൂർണ്ണമെന്നുതോന്നാ
മെന്നാലുംപ്രകാശമാണെന്നതും കാണുന്നനാം
ഈവിധം ചിദാനന്ദമന്ദിരമായ ദേവീ
ഭാവത്തേ കാളിയെന്നുചൊല്ലുന്നനാമെല്ലാരും
അത്ഭുതദേവീമൂർത്തി ഉജ്ജ്വലവിദ്യുൽഭാവ
ദിവ്യപ്രതീകമെന്നുതന്നെനാമറിയണം
അത്തരം ദേവീധാമം മൂർത്തമായ്‌വന്നതല്ലേ
യത്ഭുതരാമകൃഷ്ണമാനുഷരൂപം പാരിൽ
അത്രയുമല്ല ദേവീതന്മയൻ ചിദാനന്ദ
വിഗ്രഹം ഭഗവാനാ ദേവിയിൽനിന്നു ഭിന്ന

നല്ലെന്നു കാണിക്കാനും ദേവിയെയാരാധിപ്പോർ
ദേവിതൻമൂർത്തരാവം ശ്രീരാമകൃഷ്ണനെന്നു
ഭാവിച്ചുവിശ്വസിച്ചു ഭക്തിയോടുപാസന
ചെയ്തീടുവാനും വേണ്ട വിശ്വാസമേകീടുവാൻ
ശ്രീരാമകൃഷ്ണനേവം കാളികാരൂപമാർന്നു
മേവിയതാകാമെന്നു നാമൊക്കെയറിയണം
ഭക്തരാമവരൊക്കെയെത്രയോമഹാനന്ദ-
യുക്തരായെന്നു ചൊന്ന ചൊല്ലാതെ തരമില്ല.
രോഗമോ ഭയങ്കരമെന്നോ ക്കയർബ്ബുദത്തി-
നൌഷധമിന്നേവരെയില്ലെന്നുമോർക്കണം ചൊല്ലാൻ.
പട്ടണമദ്ധ്യത്തിലേ വാസത്തിനുള്ള ഗേഹം
വിട്ടിട്ടു ശുദ്ധവായുസഞ്ചാരമുള്ള നായ
മറ്റൊരുഗേഹം നല്ലകാശിപ്പൂരുദ്യാനത്തി-
ലെപ്പോരും ചേർന്നുമേവാൻ തക്കതായ് കിട്ടിയത്രേ.
ശാരദാദേവി സേവചെയ്യുവാനുണ്ടു പിന്നെ
ശിഷ്യരും പന്ത്രണ്ടുപേരെപ്പോഴുമുണ്ടുകൂടെ.
മറ്റുള്ള കുമാരന്മാർ വന്നിട്ടു പോയിട്ടുമായ്
വർത്തിക്കുന്നുണ്ടു ഭക്തരെപ്പോഴും വന്നുപോകും.
ഉജ്ജ്വലഭാഷണങ്ങളായതുപോലെ ദിവ്യ
ഭാവവും സമാധിയുമുണ്ടായാൽ ക്ഷീണമേറും,
വൈദ്യന്മാരീവിധത്തിൽ നിർദ്ദേശമേകിയെന്നാൽ
ദിവ്യമാം സമാധിയിൽമഗ്നനായിടുമിടെ
ദൈവീകഭാവമാർന്നിന്നെയായ് മേവിയത്രേ.
അത്ഭുതമതീന്ദ്രിയ സൌഖ്യവുമതുപോലെ-
യർബ്ബുദരോഗബാധാവേദനയെല്ലാംകാട്ടി.
വന്നവരോടു രോഗം മാറുമോ ഞാനിതൊക്കെ-
യെന്തിനുസഹിക്കണമെന്തിതിൻകാര്യം ചൊൽവിൻ
എന്നൊക്കെചോദിച്ചീടും ഭക്തനാം 'ദുർഗ്ഗാചരൻ'
വന്നപ്പോഴം നാട്ടിലുള്ള വൈദ്യന്മാർ രോഗംമാറാൻ,
വന്നതല്ലെന്നുചൊല്ലുന്നീരോഗംമാററാനുള്ള
സാമർത്ഥ്യംനിനക്കുണ്ടോ എന്നായിച്ചോദിച്ചത്രേ.
ദിവ്യനാം ദുർഗ്ഗാചരൻ നിർവ്യാജം വിശ്വസിച്ചു

ശ്രീരാമകൃഷ്ണൻ സർവ്വലോകൈകനാഥനെന്ന്
അദ്ദേഹം ഞാനിപ്പോഴീ രോഗത്തെയാവാഹിക്കാ-
മെന്നോർത്തു ചാരത്തെത്തിയനേരം ഭഗവാന്റെ
ചിത്തത്തിൽ ബോധമുണ്ടായുദ്ദേശമറിഞ്ഞുപോ-
ലെത്രയുംവേഗം ദൂരെപ്പോവുകയെന്നും ചൊല്ലി.
അന്നൊരുനാളിലല്പമാശ്വാസം കണ്ടുദേവൻ
മന്ദമായ് പുറത്തേക്കുവന്നപ്പോൾ ഭക്തവൃന്ദം
ഖിന്നരായൊട്ടുചുറ്റും കൂട്ടമായിരിക്കുന്നു
ധന്യമേധന്യം നമ്മളെല്ലാരും ധന്യരായി.
ഏതൊരുമഹാശക്തി ലോകത്തെ നയിക്കുന്നോ
ആയതുതന്നേ ദിവ്യശ്രീഗുരുദേവൻ നൂനം,
നാമൊക്കെയെത്ര മാറ്റംമാറിയോർദിവ്യാനന്ദ
ഭാഗഭാക്കുകളായിത്തീരുവാൻ സാധിച്ചില്ലേ.
ആരൊക്കെ വന്നുപോയി എന്തൊക്കെസംഭവിച്ചു
ആനന്ദമേളയെത്രയുണ്ടായി ജഗദംബാ-
മന്ദിരംതന്നിലിപ്പോൾ സർവ്വവുമവസാന-
മാകുന്നുവെന്നോകഷ്ടമെന്നൊക്കെചിന്തചെയ്വൂ.
ശ്രീരാമകൃഷ്ണൻ ഗിരിഷ്ഘോഷിനോടായിട്ടെന്നെ
യാരെന്നു നിനക്കുന്നു നീയെന്നുചോദ്യം ചെയ്തു.
വേദങ്ങൾതിരയുന്നതേതൊരുതത്ത്വ പാരിൽ
വേദാന്തം ഘോഷിക്കുന്നതേതൊരു പരമാർത്ഥം
ദിവ്യരാം മഹർഷികളെന്തൊന്നു കണ്ടെത്തീടാൻ
ദിവ്യമാം തപശ്ചര്യകൈവരിച്ചതുതന്നേ
മൂർത്തിഭാവത്തിൽ മർത്ത്യരൂപത്തിലവനിയിൽ
വർത്തിച്ചിടുന്നതാണു നിന്തിരുമേനി നൂനം.
ഈവണ്ണം ഗിരിഷ്ഘോഷിൻ സംശയഹീനമായ
വാണികൾ കേട്ടു ദിവ്യഭാവത്തിൽ ഭഗവാനാ-
ഭക്തരെ നോക്കിക്കൊണ്ടു പ്രഖ്യാപിച്ചിപ്രകാരം.
ദൈവികജന്മം നിങ്ങൾക്കുള്ളതു, നിങ്ങളൊക്കെ
ദിവ്യരാണതുകൊണ്ടു ദിവ്യമാമനുഭൂതി
കൈവരിച്ചാനന്ദത്തിൽ വർത്തിക്കിൻ വന്നുകൊൾവിൻ
അത്ഭുതഭാവാവിഷ്ടനിത്തരമുരചെയ്തു

ഭക്തിയോടവരെല്ലാം സാഷ്ടാംഗം പ്രണമിച്ചു.
ശിർഷത്തിൽ കരംവെച്ചു മാശീസ്സു കൊടുത്തിട്ടു-
മാശ്ചര്യ്യമുക്തിദാതാ ദിവ്യമാം കല്പതരു-
വെന്നപോലാശിസ്സേകിയന്നവിടുള്ളോർക്കെല്ലാം.
ഭക്തന്മാർ മഹാത്ഭുതഭാവത്താലെത്തിച്ചേർന്നു,
വ്യക്തമായിഷ്ടദൈവമായവർക്കൊക്കെ. ധ്യാന-
മഗ്നരായവരൊക്കെ യാശ്ചര്യമെന്തേ ചൊൽവൂ
അത്ഭുതചരിതമൂർത്തി ചില്പദലീലയേവ-
മത്ഭുതമായിച്ചെയ്‌വതെത്രയും മഹാശ്ചര്യം!

---

# വചനാമൃതം.

## അദ്ധ്യായം 18.

ശ്രീരാമകൃഷ്ണൻ പാരിൽ ലീലാസ്വരൂപം പൂണ്ടു
പാരമാനന്ദമോടു മവുമ്പോളുരചെയ്ത
സാരങ്ങളായ വാണീസാരങ്ങൾ ചിലതൊക്കെ
പാരിടം നവീകൃതധർമ്മത്താലുദ്ദീപ്തമായ്
തീരുവാനിടയാക്കാനുള്ള പതന്നയായ്!
ആദിയുമന്തമൊന്നുമില്ലാത്ത പരാല്പര
സത്തയേ ബ്രഹ്മമെന്നു പണ്ഡിതന്മാർ പറയുന്നു.
ആയതുതന്നേ വൃത്തിപൂർണ്ണമായ് ഗുണപൂർണ്ണ
ഭാവത്തിൽ ചിദാനന്ദമത്ഭുതജ്യോതിസ്സായി
നിത്യമായ് സത്യമായി നാനാത്വമില്ലാത്തതായ്
സർവ്വവുമുണ്ടാകുന്ന സർവ്വാത്മസത്തയായി
സർവ്വത്രവ്യാപ്തിയുള്ള ചൈതന്യമായും ദിവ്യ
ദൈവീകഭാവമായും വർത്തിപ്പുദേവിയായി
ദേവിയെന്നുള്ള തത്വം ബ്രഹ്മത്തിൽ പ്രകാശിച്ച
ഭാവമാണതു വൃത്തികൈക്കൊണ്ടു ശോഭിക്കുന്നു.
വൃത്തികളില്ലാതുള്ള ദിവ്യമാം ചൈതന്യത്തേ

മാത്രമാണിതേവിധം വൃത്തിപൂർണ്ണമായ് ദിവ്യ-
ദേവിയായ് ജഗത്തിന്റെ മാതാവെന്നറിയുന്നു.
നിശ്ചയനിർവ്വികാരഭാവത്തിൽ കാററുകൊണ്ടു
സ്വച്ഛമായ് ശയിക്കുന്ന സർപ്പത്തെത്തന്നെ നമ്മൾ
ഇച്ഛപോലോടുന്നതായ് കാണുന്നതുപോലെ
സ്വസ്ഥമായ് ജലത്തിന്റെ മേൽഭാഗമെത്തിപ്പൊന്തി
വർത്തിക്കും കൂർമ്മമല്ല ശീർഷവും കാലും കയ്യും
വ്യക്തമായ് പുറത്തേക്കു നീട്ടുന്നതായും പിന്നെ
നീത്തുന്നതായും കാൺമതെന്നു നാമറിയുന്നു.
ചിന്മയീ ജഗദംബാ ഭാവമോ വിദ്യാമയം
ബ്രഹ്മത്തിലെത്തിക്കുന്ന ബ്രഹ്മവിദ്യാസ്വരൂപം
ആനന്ദനിധിയംബാ വൈദ്യുതപ്രകാശമായ്
ആനന്ദജ്യോതിസ്സായി സത്യവിജ്ഞാനമായി
ചിന്മയചൈതന്യത്തിന്നനന്തപ്രകാശമായ്
നിർമ്മലജഗദംബാഭാവത്തിൽ വർത്തിക്കുന്നു.
സർവ്വവും സൃഷ്ടിചെയ്തു രക്ഷിപ്പതമ്മതന്നെ
സർവ്വവും സംഹരിച്ചു തന്നുടെയുള്ളിൽ ചേർത്തു
സർവ്വദാലീലചെയ്‌വതംബികതന്നേത്രം
യാതൊന്നു പരാത്പരചൈതന്യമത്തന്നേ
ജ്യോതിർഭാവത്തിലുള്ള ശക്തിയായ് ചൊല്ലീടപ്പൂ
ആകാരമില്ലാതുള്ള തത്ത്വമാണതു സാക്ഷാ-
ലീശ്വരനെന്നു ചൊൽവതായതുതന്നേത്രം,
ഹള്ളാവും ദൈവമെന്നും സ്വർഗ്ഗസ്ഥപിതാവെന്നു-
മെല്ലാരും ചൊൽവതൊക്കെയാമഹാശക്തിതന്നേ.
ബാലന്മാർ പഞ്ചസാരകൊണ്ടായിനാനാരൂപ
മുള്ളതായ്കാണുന്നേരമാനന്ദംകൊള്ളുംപോലെ
ലീലകൾചെയ്‌വാനായിട്ടീശ്വരൻ ഭക്തന്മാർക്കായ്
ഭക്തന്റെ ഭക്തിവൃത്തിക്കൊത്തപോലുള്ളരൂപം
ചിന്മയജ്യോതിസ്സിന്റെയത്ഭുതസംവിദ്രൂപം
ചിദ്രസമുള്ളതാകുമാനന്ദഘനരൂപം
കൈക്കൊണ്ടു മഹാനന്ദദായകമായിത്തീരും.
നീരാവി ശീതവാതവൃത്തികൾകൊണ്ടു ഹൈമ-

മാകുന്നപോലെത്തന്നേയാകാരമില്ലാതുള്ള
ഈശ്വരസത്ത ഭക്തിവൃത്തിയിലാകാരത്തേ
സംവരിച്ചാനന്ദത്തിൻ മൂർത്തിയായ് ഭവിക്കുന്നു.
ദേഹത്തിലിരിക്കുന്ന ദേഹിക്കുനിരാകാര
ചൈതന്യധ്യാനംചെയ്‌വാൻ കഷ്ടതയുണ്ടായേക്കാം
ആകയാൽപരമൽപരചൈതന്യമെന്നറിഞ്ഞു
മീശ്വരഭാവബോധപൂർവ്വമായിചെയ്യും
സാധനയാരാധനസേവകളുപാസന
യാകവേയീശ്വരന്റെ സാക്ഷാൽക്കാരത്തിനുള്ള
മാർഗ്ഗങ്ങളാകുമെന്നു ശ്രീരാമകൃഷ്ണനോതി.
വിഷ്ണുവുമതുപോലെ ശങ്കരനെന്നും പിന്നെ
ശങ്കരിമഹേശ്വരി ലക്ഷ്മിയുമെല്ലാം ദേവീ-
ശക്തികൾ, മഹിമകൾ,വൈകാരികങ്ങളായ
ഭാവങ്ങൾ മാത്രമാണു രൂപങ്ങൾ കല്പിതങ്ങൾ
ആത്മാത്ഥം യതിപ്പോൾക്ക സിദ്ധിക്കുമനുഭൂതി-
യാത്മാവിലെത്തിച്ചേർന്നു സായൂജ്യമടഞ്ഞീടാം.
സ്ഥൂലമാം ജഗത്തിലേ സ്ഥൂലവസ്തുക്കളൊക്കെ
കോലമുള്ളവയായി ക്കാണുന്നവെന്നാകിലും
ആയതിൻമേലെയുള്ള സത്യമായതൃൽക്കട
ഭാവത്തിൽ സാക്ഷാൽക്കാരമേവർക്കും സാധിച്ചീടും;
ഉദ്യൽക്കോടിയാദിത്യരശ്മിമണ്ഡലമദ്ധ്യ
വർത്തിയായ് ഭഗവാനേ ദർശിക്കാമെല്ലാപക്കം
സത്യമായ് സനാതന സത്തയായ് ചിദാനന്ദ-
മൂർത്തിയായ് വർത്തിക്കുന്ന ചൈതന്യഘനഭാവം
ഭക്തിയാലെത്തിച്ചേരാനുള്ളതുതന്നെ നൂനം
ഭക്തിയാണതുകൊണ്ടു കഷ്ടതയില്ലാതാക്കും
മുക്തിയിലെത്താനുള്ള മാർഗ്ഗമെന്നിരിക്കുന്നു.
യാതൊരു ചൈതന്യത്തേ സർവ്വരുമാരാധിപ്പൂ,
ആയതു തന്നേയീശനെന്നോർത്തു മാനുഷന്മാർ
താന്താങ്ങൾക്കുള്ള മാർഗ്ഗമാർഗ്ഗാണം ചെയ്യാലെത്താം
ശാന്തിതൻനികേതനമാനന്ദധാമം ദിവ്യം
ഈശ്വരനധിവാസം ചെയ്യുന്ന മഹാധാമം
ശാശ്വതസമാധാന മന്ദിരമാനന്ദാബ്ധി.

മാർഗ്ഗങ്ങളനേകങ്ങളെത്തുന്നതേകലക്ഷ്യ
മോരോന്നും ശരിയായി യാചരിച്ചനുഷ്ഠാനം
ചെയ്യുകിലെത്തിച്ചേരാം ദൈവീക സാന്നിദ്ധ്യത്തിൽ
എല്ലാരും ചെന്നെത്തീടും മണ്ഡലമതിദിവ്യ-
മെല്ലാരുമൊരുപോലെയാനന്ദമടയുന്നു.
വീട്ടിലേക്കെത്തിച്ചേരാൻ മാർഗ്ഗങ്ങളതുപോലെ
ഗേറുകളൊക്കെപ്പലതുണ്ടാകാമെന്നാകിലും
എല്ലാരും ചെന്നെത്തീടും ലക്ഷ്യമാം വീടതന്നെ-
യല്ലാതെയാകുന്നില്ലയെന്നുനാം കാണുന്നുണ്ട്.
ദൈവമെന്നുള്ള സത്ത,യാനയേകാണാനായി-
ട്ടന്ധന്മാർ ചെന്നുതപ്പിയാനയേ തൂണെന്നോതി
ചൂലുപോലെന്നും പിന്നെ ചേറുന്നമുറംപോലെ
ഈവണ്ണം കാലുംവാലും കാതുകളിവയെല്ലാം
കൈകൊണ്ടു തപ്പിനോക്കിയാനയെന്നോതുമ്പോലെ
ബോധത്തിനപ്പുറത്തേ വാസ്തവമാണെന്നാലും
ബോധത്തിൻറനുഭൂതിയെങ്ങിനെയതേവിധം
ഓതുന്നുമാനുഷന്മാരെന്നു നാമറിയണം.
ശ്രീരാമകൃഷ്ണനേവം സാരോപദേശമോതി
മാത്സര്യമില്ലാതാക്കാൻ മാർഗ്ഗമായ് കാണുന്നുനാം
പാരിൻെറ നാനാഭാഗമൈക്യമായ് വർത്തിക്കേണ്ട
കാലമാണിതുനവ്യ ധർമ്മത്തിൻറാവിർഭാവം
കാലസ്വരൂപനാകമീശ്വരനരുളീടാൻ
ലീലചെയ്യുവാൻ പാരിലീവണ്ണം വന്നുചേർന്നു.
കാലാനുരൂപധർമ്മമാവിഷ്കരിക്കാൻ പാരി-
ലീശ്വരനവതാരം ചെയ്യുന്നുകാലംപോലെ.
അക്ബർചേരു നാണ്യമിന്നത്തേ നടപ്പല്ല,
സ്വർണ്ണത്തിൻ വിലയല്ലാതൊന്നുമേലഭിക്കില്ല.
അന്നന്നുവേണ്ടധർമ്മമേകുവാനുഭകികൾ
വന്നീടുമവതാരഭാവങ്ങൾ സജീവന്മാർ
ആയവർ ഭക്തന്മാക്ക മുക്തിയേ നൽകീടുവാൻ
പ്രാപ്തരാണല്ലാതുള്ളോർ സർവ്വേശശക്തികൊണ്ടു
മുക്തിയേയനുയായി വർഗ്ഗങ്ങൾക്കേകീടുന്നു.

ഉന്നത ജീവൽഭാവമുള്ളവർ കല്പന്തോറു
മുന്നതമണ്ഡലത്തിൽ വർത്തിക്കുമീശ്വരന്മാർ.
അത്താം ദിവ്യന്മാരേയാശ്രയിച്ചീടുന്നോക്കു
സത്വരമുക്തിയുണ്ടാമെന്നുനാമറിയണം.
വിജ്ഞാനമാർഗ്ഗമത്രേ വിജ്ഞാനവെളിവെത്താ-
നത്തമമാർഗ്ഗമെന്നു ചൊന്നാലും ഭക്തിമാർഗ്ഗം
വിജ്ഞാനഘനമാകുമീശ്വരധാമമെത്തി-
ച്ചജ്ഞാനം നശിപ്പിച്ചു വിജ്ഞാനമെത്തിച്ചീടും.
ഭക്തന്റെ മാർഗംതന്നേയിക്കാലത്താചരിക്കാ-
നെത്രയുമെളുപ്പമായുള്ളതെന്നോതിത്തന്നു.
നാമങ്ങൾ കീർത്തിച്ചീടാം സേവകംചെയ്യുമേവാം
നാമിയാമീശ്വരന്റെ ഭാവവും രൂപങ്ങളും
ചിന്തിച്ചും സംസ്മരിച്ചും ധ്യാനിച്ചും വർത്തിച്ചീടാം
സർവ്വവും സമർപ്പിക്കുന്നാത്മാത്മസമർപ്പണം
സർവ്വേശപാദംതന്നിലേവക്കും നടത്തീടാം.
ഞാനെന്നഭാവമീശഭാവത്തിൽ ലയിപ്പിച്ചു
സർവ്വവും നീയെന്നായാൽ മുക്തിയേ വരിച്ചീടാം
മുക്തന്റെ ഹൃദയത്തിൽ ഭക്തിവൃത്തികളുണ്ടായ്
വർത്തിപ്പതത്രേ ദിവ്യമായിടും ഭാവമുഖം
ആയതുതന്നേ ലക്ഷ്യമേവക്കുമുൾക്കൊണ്ടു
ഭാവനഭഗവാനെ ചെയ്യുക നിരന്തരം.
പാലുപാലെന്നുചൊന്നാൽ പാനത്തിൻഫലമില്ല.
പാലുനാം കുടിച്ചാലേ നമ്മുടെ പശിമാറൂ.
അതുപോൽ സാക്ഷാൽക്കാരമാർഗങ്ങളനുഷ്ഠിച്ചാൽ
ദിവ്യതയെത്തിച്ചേരാമീശനെപ്രാപിച്ചീടാം.
പുസ്തകം പഠിച്ചാലും ശാസ്ത്രങ്ങൾ പറയുന്ന
മാർഗ്ഗങ്ങൾ ചർച്ചചെയ്യാൻ പ്രാപ്തരായെന്നാൽപോലും
എത്രയോടങ്ങൾ ഭാരതത്തിലുള്ളതാമാദ്ധ്യാത്മിക
വൃത്താന്തം പറഞ്ഞാലുമൽപമാമഭ്യാസത്തിൻ
മാററതിനില്ലെന്നാണു വസ്തുതധരിച്ചീ .
പഞ്ചാംഗം മഴയേറുമെന്നാക്കെപ്പറഞ്ഞാലും
പഞ്ചാംഗം പിഴിഞ്ഞാലും മർത്ത്യനുജലംകിട്ടാ.

സത്യമായ് മഴപെയ്താൽ മാത്രമേമനുഷ്യന്റെ-
യാവശ്യം നടക്കുവാൻ സാധിക്കുവെന്നു കാൺമൂ
ഭോജനം കഴിക്കുമ്പോൾ മറ്റുന്നുവിശപ്പൊക്കെ
ഭോജനംഭോജ്യമേവം ചൊല്ലിയാലെന്തുണ്ടാകും.

ഏകാന്തവാസംചെയ്തുമാകാംക്ഷയോടുമീശ
ദർശനം സാധിച്ചീടനാത്മാർത്ഥം ശ്രമിക്കുകിൽ
ഏതൊരുമനുഷ്യനു മാനന്ദസ്വരൂപനാം
ചൈതന്യമൂർത്തിയീശൻ സാക്ഷാൽക്കാരത്തിലെത്താം.
ഭക്തന്റെ മനോഭാവം ദാസനായ്തന്നേവേണം
ഭക്തന്റെ ഭഗവാനിൽ നിഷ്ഠനായ് വർത്തിക്കേണം
ഭർത്താവേ ഭർത്താവെന്ന ബന്ധത്തിൽ നിഷ്ഠയോടു
കർത്തവ്യമെല്ലാം വീട്ടിലുള്ളോർക്കു ചെയ്യുംനാരി.
ആവിധമിഷ്ടദേവസേവനമാരാധന
യീവകയൊക്കെ ചെയ്തു ഭക്തന്മാർ ഭജിക്കുമ്പോൾ
മറ്റുള്ളഭാവമൊന്നും നിന്ദിക്കാതിരിക്കണം.
നിത്യവും കൃത്യമായി സാധനയനുഷ്ഠിച്ചു
സത്തുക്കൾ സേവചെയ്തും സംസർഗ്ഗംകൊണ്ടുംതന്നെ
ദൈവീക സംസ്കാരങ്ങൾ വദ്ധിക്കാൻ യതിക്കേണം
മുക്കുവസ്ത്രീകൾ മത്സ്യം വിൽക്കുവാൻ വന്നുരാത്രി
യായപ്പോൾ പുഷ്പംവിൽക്കും വർത്തകൻ ഗൃഹമെത്തി
രാത്രിയിൽ വിശ്രമിച്ചുപോകുവാൻ ശയിച്ചെന്നാൽ
ചിത്രമേചിത്രം നിദ്രവന്നില്ല സുഗന്ധത്താൽ.
ദുർഗ്ഗന്ധമുള്ള മത്സ്യക്കൊട്ടകൾ സമീപത്തിൽ
വെച്ചപ്പോൾ നിദ്രവന്നുവെന്നൊക്കെ ച്ചൊല്ലിക്കേൾപ്പു.
ആവിധം ദിവ്യമായ സംസ്കാരം വേണ്ടോർ ദിവ്യ-
സംസർഗ്ഗമുണ്ടാക്കീടാൻ നോക്കുകതന്നെവേണം.
ഗാർഹസ്ഥ്യധർമ്മം മുക്തിമാർഗ്ഗത്തിൻ വിഘ്നമല്ല
ഗാർഹസ്ഥ്യം ദിവ്യമാക്കാൻ മർത്ത്യനുസാധിച്ചീടും
വംശത്തേ നിലനിർത്താൻ പുത്രരായ് രണ്ടോമൂന്നോ
മാത്രമേയുണ്ടാകാവൂ പിന്നീടുസഹോദര
ബന്ധത്തിൽ വർത്തിച്ചീടാൻ നോക്കണ മാദ്ധ്യാത്മിക-
സാധനചെയ്യാനുള്ള യത്നവും ചെയ്തീടണം.

ഗേഹവും ലോകത്തിലേസർവ്വവും സർവ്വേശൻെറ -
താകുന്നുവെന്നു സർവ്വമീശനിൽ സമർപ്പിച്ചു
മേവുന്നതാണുഭക്തന്നുത്തമമായമാർഗ്ഗം.
വീട്ടിലെപണിക്കാരൻ വീട്ടുകാർചെയ്യുമ്പോലെ
കാട്ടീടുംജോലിയൊക്കെച്ചെയ്തീടും കോപംവന്നാൽ
വിട്ടുപോംബന്ധമററു സ്വന്തമാംവീട്ടിലെത്തും,
അവ്വണ്ണം കാലംവന്നാൽ മർത്ത്യൻെറ സ്വന്തമായ
ദൈവികധാമമെത്താൻ ബന്ധങ്ങളില്ലാതുള്ള
സേവകഭാവംതന്നേ നല്ലതെന്നറിയണം
ബന്ധമാണഖിലക്കം സംസാരമൂലമെന്നും
ബന്ധത്തേയില്ലാതാക്കാൻ സന്തതമീശചിന്ത
ചെയ്യുകതന്നേയാണു മാർഗ്ഗമെന്നായും ചൊല്ലാം.
ചിന്മയനായ ദിവ്യസർവ്വേശബന്ധംവേണം
നിർമ്മലഭക്തിവേണമാരംഭകാലംതൊട്ടു്
യവ്വനമാരംഭിക്കം കാലത്തീലീശ്വരൻെറ
ദിവ്യമാമനുഭൂതിചേരുവോർ ഭാഗ്യവാന്മാർ
വാർദ്ധക്യമാക്കമീശസാക്ഷാൽക്കാരത്തിനുള്ള
സാധന ചെയ്യാനുള്ള കാലമല്ലറിയണം
ലൌകികസംസ്ക്കാരങ്ങളന്തഃന്നയായ്തീർന്നാൽപിന്നെ
ലോകത്തേ ത്യജിച്ചീടാനാക്കമേ സാദ്ധ്യമല്ല.
ചൂടുള്ള ചീനച്ചട്ടിതന്നിലേക്കല്പാല്പമായ്
വീഴുന്നവെള്ളമപ്പോൾ നീരാവിയായിപ്പോകും.
ആവിധം ദൈവികമാം സാധനചെയ്താൽകൂടി
ഭൌതിക വാസനയാൽ സമ്പൂർണ്ണം നിറഞ്ഞവർ
ദൈവികഭാവമെത്താൻ കഷ്ടമായ് വന്നുകൂടാം.
കുട്ടിക്കാലത്തുതന്നേ ദിവ്യമാംസംസ്ക്കാരങ്ങൾ
നേടുവോർ ധന്യധന്യർ സംസാരമഗ്നരാകാ
ചക്കയേമുറിക്കുമ്പോൾ തൈലത്താൽ കൈകൾനന്നായ്
ലേപനംചെയ്താണെങ്കിലൊട്ടുന്നകറതീരെ
ഒട്ടുകയില്ലകയ്യിലവ്വണ്ണമീശ്വരൻെറ
ഭക്തിയും വിശ്വാസവും സാധനാസമ്പത്തിയു-
മെത്രയും ചെറുപ്രായമുള്ളപ്പോൾ സംഭരിച്ചാൽ

സംസാരസമുദ്രത്തിൽ മുങ്ങുകയില്ല ദിവ്യ-
സംസ്ക്കാരസമ്പന്നരായ് മേവുവാൻ സാധിച്ചീടും
ഈശ്വരകാരുണ്യത്തിൻ മാരുതൻ വീശീടുന്നു
വിശ്വാസഭക്തിപായ നല്ലപോൽ വിടർത്തീടൂ.
ഭക്തിയോടനുഷ്ഠാനം ചെയ്തീടിൽ ഭഗവാന്റെ
കാരുണ്യമഖിലർക്കു മൊന്നുപോലുണ്ടായീടും
സാധനചെയ്താൽമാത്രം സാധിക്കാനുള്ളതത്രേ
ഈശ്വര സാക്ഷാൽക്കാരമെന്നുനാമറിയണം.
സർവ്വത്ര വിളയാടും ചൈതന്യമെന്നാകിലും
സൂക്ഷ്മമനുഭൂതി നേടുവാൻ നിരന്തര
സാധനയില്ലെന്നാകിൽ സാദ്ധ്യമല്ലലകിങ്കൽ
ക്ഷീരത്തിൽ വെണ്ണയുണ്ടെന്നാകിലുംദധിയാക്കി
ശ്രദ്ധിച്ചുകടഞ്ഞാലേ വെണ്ണയേ ലഭിക്കുള്ളൂ.
സർവ്വത്ര വിളയാടും ദിവ്യതതന്നെയെന്നാൽ
ദിവ്യമാ മനുഷ്ഠാനം ചെയ്കിലേയനുഭൂതി
കൈവരിച്ചീടാനാർക്കും സാദ്ധ്യമായ്തീരുകള്ളൂ.
നിത്യമാമനുസ്മൃതി കൈക്കൊണ്ടു വാഴന്നോർക്കു
സത്യമാം സാക്ഷാൽക്കാരമുണ്ടാകുമെന്നു ചൊൽവൂ
ദേഹത്തിൽ പലമട്ടിൽ വേദനയുണ്ടാകുന്നു
ദന്തത്തിൽ രോഗമുള്ളാൻ വേദന നിനച്ചീടു-
മെന്തൊക്കെച്ചെയ്യുമ്പോഴുമെന്നുനാമറിയുന്നു
ആ വിധം നിരന്തരമാകിയോരനുസ്മൃതി
ദൈവിക ഭാവരൂപദിവ്യത തന്നിലുണ്ടായ്
തീരുമ്പോൾ മഹാത്മതമണ്ഡലമെത്തിച്ചേരും.
ജോലികൾ ചെയ്യുമ്പോഴും വിശ്രമം കൊള്ളുമ്പോഴും
സ്ഥൂലമാം ലോകത്തിലേ ബോധത്തിൽമേവുമ്പോഴും
ഈശ്വരസ്വരൂപത്തേ സംസ്മരിച്ചിരിപ്പതു
നിശ്ചയമീശ സാക്ഷാൽക്കാരത്തേയേകീടുന്നു.
എന്നാലുമഭിവൃദ്ധിയുണ്ടാക്കാൻതന്നേ നോക്കാം-
മുന്നതഭാവമാർന്നു മുന്നോട്ടുതന്നേ പോകാം
ചന്ദനവനമുണ്ടു പിന്നെയും രജതവും
സ്വർണ്ണവും വിളയുന്ന കാനനമുണ്ടു മുന്നിൽ

രത്നത്തിൻ ഖനിയുണ്ട പോവ്വകമുമ്പേട്ടേക്ക-
ഭാവ്വകമുണ്ടായീട്ടമെന്ന നാമറിയ്ക്കണം.
വേട്ടാളൻ കൂട്ടിലിട്ട പോററന്ന പുഴുവിനേ
വേട്ടാളചിന്തചെയ്തു മേവ്വമായിഴജന്തു
കാലംകൊണ്ടതുപിന്നെ വേട്ടാളനായിത്തീരും
മേലോട്ട പറക്കവാൻ സാധിക്കമതുപോലെ
സർവ്വേശലീലാരൂപം സവ്വദാസ്മരിച്ചീട
ദിവ്യമാം ധ്യാനംചെയ്തു തന്മയമായിമേവു.
ദൈവീകാനുഭൂതിയുണ്ടാകം നിരന്തര
ഭാവനകൊണ്ട ദിവ്യദേവനായ്തന്നേതീരും.
തന്മയമായിത്തീർന്നു ചിന്മയനിഷ്ടദേവ
സായൂജ്യമണഞ്ഞീടാൻ സാദ്ധ്യമായ്തന്നേ തീരും
മർത്ത്യൻെറജന്മത്തിൻെറ ലക്ഷ്യമാജഗദീശ
മൂർത്തിയിൽ സായൂജ്യമാണെന്നുനാമറിയണം
ഈശ്വരസാക്ഷാൻക്കാരമത്രേകന്നെ ന്നന
മീശ്വരസൃഷ്ടിയായ ജീവൻെറ ലക്ഷ്യമെല്ലാം
വിശ്വാസമാണവേണ്ടതാശ്ചര്യശക്തിയേകാൻ
വിശ്വാസമല്ലാതൊരുമാർഗ്ഗവ്വമില്ലപാരിൽ
പാല്ക്കാരിവരാൻവൈകി കോപിച്ചയോഗിയോട്ട
നിലേക്കണ്ടിവന്നുതോണികിട്ടവാൻഗംഗാതീരേ,
ഈവണ്ണം പറഞ്ഞപ്പോരം ശ്രീരാമനാമ ദിവ്യ-
മന്ത്രത്തെ എഴുതീട്ട ബന്ധിച്ചതായ ദിവ്യ-
സാധനമൊന്നുനൽകിഗംഗയേകടക്കവാൻ
കയ്യിലീമഹാമന്ത്രയുക്തമായ് നടന്നോള്ള
എന്തിതിലെന്നു നോക്കാതെപ്പോഴും യാത്രചെയ്യു.
അത്ഭതമുണ്ടായ്വന്നു പാല്ക്കാരി ജലത്തിന്മേ
ലല്പവവ്വംഭയമെന്യേ സഞ്ചാരംചെയ്യുന്നേരം
മോഹിതയായിതെന്തുമന്ത്രമാണെന്നുനോക്കീ
ഹാ ഹന്തയെന്ന ഗംഗാമദ്ധ്യത്തിൽ താണുപോയി.
വിശ്വാസാമാട്ട യാത്രചെയ്യുമ്പോരം നടന്നത്രേ
വിശ്വാസഹാനിവന്നു സർവ്വവ്വം നശിച്ചുപോയ്.
ഈശൻെറ നിലനില്പിൽ വിശ്വാസമോടമീശ-

നാമത്തേ ജപിച്ചീട ശാശ്വതസുഖമെത്തും.
നാമത്തിൻ മാഹാത്മ്യത്തേതോതു വാനാവതില്ല
നാമിയാമീശ്വരൻെറ ശക്തിക്കതീതമായ്
നാമത്തിൻശക്തിനമ്മേ ദൈവികസാമ്രാജ്യത്തി-
ലെത്തിക്കമെന്നൂനം നാമങ്ങാംകീർത്തിക്കവിൻ.
ശ്രീരാമചന്ദ്രൻ സിന്ധുതാരണംചെയ്തു ലങ്ക-
ചേരുവാൻ സേതുബന്ധമുണ്ടാക്കിക്കടന്നത്രേ
മാരുതിരാമനാമമാഹാത്മ്യംകൊണ്ടുതന്നേ
വാരിധിചാടിലങ്കയെത്തിയെന്നല്ലേചൊൽവൂ.

ദേഹത്തിലിരിക്കമ്പോാം ദേഹിയുമീശ്വരൻെറ
ദാസത്യം കൈവരിച്ചു സേവകാംചെയ്യീടണം
ദേഹത്തേ വിസ്മരിച്ചു ജീവത്വഭാവമാന്നാൽ
ദേഹിയുമീശ്വരൻെറയംശമെന്നുള്ളഭാവേ
ധ്യാനിച്ചു സാക്ഷാൽക്കാരം സായൂജ്യമടഞ്ഞീടാം.
ആത്മൈവ ഭാവമാന്നാലീശനും താനുമൊന്നു്
ബ്രഹ്മാനുഭൂതിനേടാൻ മാർഗ്ഗമാണതുനൂനം.
ബ്രഹ്മവിജ്ഞാനമാർഗ്ഗമാർഗ്ഗണം ചെയ്യുവോരാ
ബ്രഹ്മമായ്തന്നേതീരും ബ്രഹ്മാംശമല്ലേജീവൻ.

വാരിധിയെത്രയാഴമുണ്ടെന്നു കണക്കാക്കാൻ
വാരിധിപൂകമുപ്പുപാവയാവാരിയാകം.
ദൈവികമാർഗ്ഗമേകാൻ ശ്രീഗുരു സേവചെയ്തു
യാചിക്കതന്നേ വേണമെന്നുനാമറിയണം.
മാനുഷഗുരുക്കന്മാർ മാർഗ്ഗനിർദ്ദേശം ചെയ്വൂ
മാനുഷയത്നംപോലെ സിദ്ധികളുണ്ടായ്വരും.

ദിവ്യരാമവതാര പാദങ്ങളാശ്രയിച്ചാൽ
സർവ്വരുമീശ്വരൻെറ സാമ്രാജ്യമെത്തിച്ചേരും.
തോണിയിൽ യാത്രചെയ്യാനാളുകാം പോകുന്നേരം
തോണിക്ക ചേരുമ്പോലെ മാത്രമേകേറാവുള്ള
കപ്പലാണെങ്കിലെത്രയാളുകാം കേറിയാലു-
മല്ലവും പേടവേണ്ടാചെന്നെത്താമെവിടെയും
ദൈവീകമവതാരമുണ്ടാകം കാലം മർത്ത്യ-
രവ്വണ്ണം മുക്തരാകാൻ സാധിക്കമെന്നുചൊല്ലാം.

എത്രയോ ജീവന്മാക്ക മുക്തിയേ നൽകാനുള്ള
പ്രാപ്തിയുണ്ടവതാര പുരുഷന്മാക്ക നൂനം
സിദ്ധന്മാർ മുക്തന്മാരുമുണ്ടെന്നാലവരൊക്കെ-
യെത്രയോ ചുരുങ്ങിയ ശക്തിയുള്ളവരത്രേ.
ലോകത്തിൽ കിണർകുള മീവകയുണ്ടെന്നാലും
വേഗത്തിലവയൊക്കെ വെള്ളത്താൽ നിറയുവാൻ
വർഷത്തുതന്നിൽ വെള്ളപ്പൊക്കത്താൽ സാധിച്ചീട്ട-
മാവിധമവതാരകാലത്തു സർവ്വധർമ്മ-
മാർഗ്ഗങ്ങളാംതോറും ദിവ്യശക്തികൾ സഞ്ചരിക്കും.

ശ്രീരാമകൃഷ്ണനേവം ശക്തിസഞ്ചാരം ചെയ്വാൻ
പാരിങ്കലവതാരം ചെയ്തതാണെന്നു സാരം.
സിദ്ധന്മാർ സിദ്ധികാട്ടി മർത്ത്യരേ വഞ്ചിക്കുന്ന
വൃത്തികൾ കൈവരിച്ചാൽ ശക്തികൾ നശിച്ചുപോം.
സിദ്ധികളൊരുനാളും കാണിക്കാതിരുന്നാലേ
മുക്തിക്കു മാർഗ്ഗംനേടാൻ സാധിക്കുമെന്നു ചൊൽവൂ.
ഭക്ഷണം കഴിക്കുമ്പോളുച്ഛിഷ്ടമുണ്ടാകുന്നു
ഭക്ഷണം ദഹിച്ചാലും മാലിന്യം കണ്ടീടുന്നു.
ആവിധമാദ്ധ്യാത്മിക സാധനചെയ്യുന്നോക്ക
ദൈവീകശക്തിയുണ്ടായ്തീർന്നേക്കാമെന്നാകിലും
എങ്ങിനെയമേദ്ധ്യത്തെ തള്ളുന്നു മർത്ത്യവൃന്ദ
മങ്ങിനെ ത്യജിക്കേണം സിദ്ധികളെല്ലാവരും.
സാധന ചെയ്യുന്നോക്ക സംസാരമുണ്ടെന്നാലും
സാധനയഭിവൃദ്ധിയുണ്ടായി വരുംതോറും
സാദ്ധ്യമായ് കാണാം വൃത്തിഹീനത വളരുന്ന-
താത്രയല്ലനന്തമാം ശാന്തിയിലെത്തിച്ചേരും
ഗർഭിണി ഗർഭമുണ്ടായ്തീരുമ്പോൾ പണിയൊക്കെ-
യെത്രയും ശ്രദ്ധയോടു ചെയ്തീടുമെന്നാൽ പിന്നെ
നാളുകൾ ചെല്ലുന്തോറും വീട്ടിലേ പണിചെയ്യാ-
നാളുകൾ വേറെ വേണ്ടതായിട്ടു വന്നുകൂടും.
പത്താമതായ മാസമാകുമ്പോൾ ഗൃഹമാതാ-
വെത്രയും സ്നേഹപൂർവ്വം വിശ്രമം നൽകീടുന്നു.
ചിന്മയി ജഗദംബ സാധന ചെയ്യുന്നോക്ക
നിർമ്മലവൃത്തിയേകും പിന്നിട്ടു വൃത്തിഹീന-

മിമ്മഹിതന്നിൽ വാഴാൻ പ്രാപ്തിയുമേകീടുന്നു.
അംബിക വ്യാമോഹത്തിൽ മർത്ത്യരേ കുടുക്കുന്നു
സമ്മതമേകീടുന്നു സംസാരിയായി മേവാൻ.
അംബികതന്നേ വീണ്ടും സംസാരം നശിപ്പിച്ചു
നിർമ്മല കൈവല്യത്തിലെത്തിക്കുമെന്നും ചൊൽവൂ.
കാലിലേ മുള്ളെടുക്കാൻ വേറൊരു മുള്ളുവേണ-
മായതു രണ്ടുംപിന്നെ ദൂരവേയെറിഞ്ഞീടാം.
അവ്വണ്ണം സംസാരാബ്ധിതാരണം ചെയ്യുന്നമ്മ
നിർമ്മലബ്രഹ്മധാമ മെത്തിച്ചുമറഞ്ഞീടും.
തന്നുടെ മുക്തിക്കാത്മ സാക്ഷാൽക്കാരത്തിനുള്ള
ധന്യമാം യത്നം മാത്രമുണ്ടായാൽ സാധിച്ചീടാം.
അന്യന്റെ മുക്തിക്കുള്ള മാർഗ്ഗങ്ങളും നിർദ്ദേശിപ്പാ-
നുന്നത ദൈവീകമാം നിയോഗം തന്നെ വേണം.
തന്നത്താനാത്മഹത്യ ചെയ്യുവാൻ പണിയില്ല
അന്യനേ നശിപ്പിക്കാനായുധമതുപോലെ
പിന്നെയും പലമട്ടിൽ യത്നങ്ങളെല്ലാം വേണം
ഈവിധം സ്വകീയമാം മുക്തിക്കു യത്നിപ്പോർക്കു
സാധനതന്നേ മാർഗ്ഗമന്യനു മുക്തിയേകാൻ
ആരൊക്കെ യത്നിക്കുന്നോ ആയവർക്കൊക്കെ യീശൻ
തന്നുടെ നിയോഗമാണാവശ്യമെന്നും ചൊല്ലാം.
നിത്യവും നിരന്തരസംസ്മൃതി ഭഗവാന്റെ
ചിന്തനം നാമജപം കീർത്തനമാരാധന
ദിവ്യമാമുപാസന മാർഗ്ഗങ്ങളിവയൊക്കെ-
യവ്യയമാനന്ദത്തിലെത്തിക്കും മാർഗ്ഗമത്രേ.
അപ്പപ്പോളേകാന്തത പ്രാപിച്ചു തീവ്രമായ
സാധനചെയ്തു ധ്യാനലീനരായ് മേവീടുക.
ഏകാഗ്രമതിയോടു ധ്യാനത്തിൽ മുഴുകുക
സാകാര നിരാകാര ഭാവങ്ങളേതായാലും.
നൂലിന്റെയഗ്രം കൂർത്തതാക്കിയാൽ മാത്രമല്ലേ
സൂചിയിൽ കോർക്കാൻ സാദ്ധ്യമാകു വെന്നതുപോലെ
ഏകാഗ്രമതിയോടു ധ്യാനിച്ചാൽ മാത്രം കിട്ടാം
ദിവ്യമാമനുഭൂതി യെന്നല്ലേ ചൊൽവതൊക്കെ.
മാനസവൃത്തിപോലെ വാക്കുകളും പ്രവൃത്തികളും

ഈവകയെല്ലാമൈക്യമാക്കിയുമേകാഗ്രമായ്
ആത്മാർത്ഥംയതിപ്പോൾക്ക കൈവരുമാനന്ദവൃ-
മാത്മാനുഭൂതിയെല്ലാമെന്നുമായറിയണം.
ഇങ്ങിനെയെല്ലാം ചെയ്താൽ സമ്പൂർണ്ണസമാധാന
മുണ്ടാകം മുക്തരാകാൻ മാർഗ്ഗവുമുണ്ടായീടും.
ശ്രീരാമകൃഷ്ണനേവം സാരോപദേശം മർത്ത്യ-
വർഗ്ഗത്തിനേകീടുന്നു സംസാരസാഗരത്തി-
നക്കരയെത്തിച്ചേരാനെന്നു നാമറിയുന്നു.
ലോകത്തിൽ നാനാമാർഗ്ഗമുണ്ടാകാമവയെല്ലാ-
മേകനാം ജഗദീശപ്രാപ്തിക്കുതന്നേയുള്ള
മാർഗ്ഗങ്ങളാണു ലക്ഷ്യമെല്ലാരുമെത്തിച്ചേരും.
താന്താങ്ങൾക്കുള്ളമാർഗ്ഗം ശ്രദ്ധിച്ചുചെയ്താൽ ചെന്നു
ചേർന്നീടാമൊരേ ലക്ഷ്യമുന്നത സുഖധാമം.
മാനുഷരെല്ലാമേക ദൈവത്തിൻ കീഴിലുള്ള
ജീവന്മാർ തന്നേ ഭേദമൊക്കെയു കടന്നീടാം.
ഭിന്നിതമാർഗ്ഗങ്ങൾക്കുള്ളുന്നത ലക്ഷ്യമായി-
ത്തന്നെയാ ജഗദീശ ഭാവന ചെയ്താലെത്താം
ഏകനായ് പരാല്പര സത്തയായ് സനാതന
ചൈതന്യമായി ദിവ്യ സത്യമായ് വർത്തിക്കുന്ന
ദൈവീകമഹാത്ഭുത സത്യത്തിലെന്നും പിന്നെ
മാതാവും പിതാവുമീ ലോകത്തിൻ നാഥനെന്നും
സ്വർഗ്ഗസ്ഥദൈവമെന്നും ചൊല്ലുന്നതെല്ലാമേതോ
തത്ത്വത്തേയുദ്ദേശിച്ചാണായതു ബ്രഹ്മമെന്നും
സാധനകൾ കതിജ്ഞാന വൈരാഗ്യസേവാവൃത്തി
സാധിച്ചു ദിവ്യധ്യാനം ചെയ്യുകതന്നേയെന്നും
നാമിപ്പോൾ രാമകൃഷ്ണ സാരോപദേശസാരം
കാണുന്നു നവീകൃത ധർമ്മമാണിതുനൂനം.
ആചാരനിഷ്ഠയല്ല, ജാത്യാഭിമാനമല്ല,
ധാർമ്മികഭേദമല്ല, ഭിന്നദൈവങ്ങളല്ല
ആത്മാർത്ഥഭാവമാർന്നു കാഞ്ചനകാമങ്ങളേ
സമ്പൂർണ്ണം ത്യജിക്കുന്ന ദിവ്യമാമാദർശത്തിൽ
ത്യാഗത്തേ കൈവരിച്ചു ഭോഗങ്ങളുപേക്ഷിച്ചു

ഭാഗധേയാബ്ധിയായ ദൈവീകചൈതന്യത്തേ
സേവിച്ചുമാരാധിച്ചും ധ്യാനിച്ചുമിരിക്കുന്ന
മാനുഷധർമ്മമത്രേ കൈവല്യപ്രദായകം

X——X——X

## ലീലാസമാപനം

അദ്ധ്യായം ൻ.

ശ്രീരാമകൃഷ്ണദേവൻ രോഗിയായ്മരുവുമ്പോ-
ളാർദ്രമം കാശീപുരമെത്ര യുമത്യാനന്ദ-
ഗർഭിതമെന്നാകിലു മെത്രയുമഗാധമാം
സന്താപചിന്തകൊണ്ടു പൂരിതമായിത്തീൎന്നു.
വൈദ്യന്മാർ പറയുന്ന രോഗിക്കുഗ്ഗുണമൊന്നു
മിത്രയും കാലമായിട്ടുണ്ടായതില്ലയെന്നായ്.
മിത്രങ്ങളാം ഭക്തന്മാരും ശിഷ്യരും സംഭ്രാന്തരായ്
വത്തിക്കുന്നതുപോലെ നാട്ടുകാർ ഖേദിക്കുന്നു.
എല്ലാരുമേതോ ശോകമൂകരായ് ദിനം തോറും
വല്ലായ്മമുഖത്തൊക്കെ ച്ചിന്തുന്നഭാവപൂർവ്വം
ദിവ്യനാം ഭഗവാന്റെ സന്നിധിതന്നിൽ മേവും
നിർവ്യാജം പ്രാത്ഥിച്ചീടുമംബികയോടുമേലിൽ
എന്താണുചെയ്‌വതെന്നു മെന്തുകൊണ്ടീതേവിധം
സന്താപമുണ്ടായെന്നും ചിന്തിച്ചുതന്നേമേവും.
സാധനചെയ്യും ദേവൻ സേവകരാംചെയ്യും മേവും
സാദ്ധ്യമല്ലാത്തകാര്യം രോഗത്തിൻ നിവാരണം.
ഇങ്ങിനെയിരിക്കുമ്പോൾ ശ്രീരാമകൃഷ്ണദേവൻ
മംഗളമൂത്തി ദിവ്യഭാവത്തിലൊരുദിനം
ഉത്തമഭക്തനായ നരേന്ദ്രൻ തന്നോടരയി
ട്ടിത്തരമരുൾചെയ്തു ശാന്തഗംഭീരനായി.
കുട്ടികളിവരൊക്കെ നീയല്ലാതാരുമില്ല
രക്ഷകനിനിമേലിൽ ഭാരങ്ങളെല്ലാംനിന്നേ
ഞാനിപ്പോളേല്പിക്കുന്നു വേണ്ടതുചെയ്തീടണം,

ഭക്തന്മാർക്കൊക്കെമാർഗ്ഗനിർദ്ദേശം ചെയ്യീടണം,
അത്രയുമല്ല ഭക്തവൃന്ദങ്ങൾഭാരം പോലും
നീൻേറതുതന്നേ മേലിലെന്നുഞാൻപറയുന്നു.
എത്രയോകാലംചെയ്ത സാധനകൊണ്ടുണ്ടായ
ദൈവീകശക്തിയെല്ലാം നിൻേറതുതന്നേമേലിൽ,
ഈനാധിലോകമാകെ യേകുവാൻ നിനക്കുള്ള
താണെന്നരുൾചെയ്ത ശീർഷത്തിൽ കരങ്ങളാൽ
സമ്പൂർണ്ണം സമർപ്പിച്ചു സാർവ്വഭൌമത്വമേകി.
ദിവ്യമാം ഹസ്തസ്പർശമാത്രത്താൽ നരേന്ദ്രൻെറ
ദിവ്യമാം ഭാവംവന്നു നിർവ്വികല്പാത്ഭുതത്വം
നിർവ്വാണപ്രദായക സമാധിമഗ്നനായി.
ശ്രീരാമകൃഷ്ണൻ ദിവ്യ ദൈവീകസമാധിയിൽ
മഗ്നനായ്തന്നേവാണു പിന്നീടുകുറേനേരം.
മന്ദമായ് ഭഗവാൻെറ സ്വബോധമുണ്ടായ്വന്നു,
ഉന്നത സമാധിയിൽ വർത്തിക്കും നരേന്ദ്രനേ
മന്ദമായുണർത്തീടാൻ യത്നിച്ചുവെന്നുംപിന്നെ
ധന്യനാം കുമാരകൻ ബോധവാനായിയെന്നും
അന്നേരം ഭഗവാൻെറ കണ്ണുനീർപ്രവാഹത്തേ
ഉന്നതഭാവാവേശ പൂർണ്ണനായ് കാണിച്ചെന്നും
ധന്യനാം നരേന്ദ്രൻെറ ചൊല്ലുകൾ പിന്നുണ്ടായി.
സർവ്വവുംനിനക്കായി നൽകിഞാനിനിമേലിൽ
സർവ്വവുംത്യജിച്ചുള്ള ഫക്കീറുതന്നേയായി.
ലോകത്തിൽപലകാര്യം ചെയ്യുവാനുണ്ടതൊക്കെ
ചെയ്ചോളുകീസമാധി യെന്നുടെപൂട്ടിലത്രേ.
നിന്നുടെയന്ത്യകാല മെത്തുമ്പോൾ നിനക്കായി
തന്നീടുംതാക്കോലെൻെറ കയ്യിലാണറിയുക.
ഈവണ്ണംരാമകൃഷ്ണഭാഷണം ശ്രീനരേന്ദ്ര-
നാഥനുരോമഹർഷമുണ്ടാക്കിയെന്നുംചൊല്ലാം.
സർവ്വവും ദേവീപാദേയർപ്പണംചെയ്തുസത്യം
മാത്രമായ് വർത്തിച്ചപ്പോളദ്ദേഹം ബ്രഹ്മമായി.
അത്രയുംകാലം തൻെറഭാവന ജഗദംബ
നിത്യമാം സത്യമാണെന്നായിരുന്നെന്നു ചൊല്ലാം,

സ്വാന്തത്തിലിദംചിന്തയെങ്കിലും സത്യംമാത്ര-
മെന്നുകൊണ്ടിത്രകാലം സ്വന്തമായ്‌വെച്ചതപ്പോാം.
സത്യത്തേ തനിക്കായി സൂക്ഷിച്ചുസർവ്വംദേവീ
പാദത്തിലർപ്പിച്ചതു സാധനചെയ്യുന്നോക്ക
മാതൃകകാണിക്കാനായാണെന്നുതന്നേകാണാം.
അദ്ദേഹം ദേവീമൂർത്തി ദേവിയേസാക്ഷാൽക്കാരം
നേടിയോൻ ചിദാനന്ദസാഗരലീലചെയ്‌വാൻ
സാധനകൊണ്ടു ദിവ്യശക്തികാ ചെയ്തപാരിൽ.
ദേവിക്ക സമർപ്പിക്കും ലീലകാ ചെയ്തപാരിൽ
പിന്നീടു ജഗദംബാമൂർത്തിയായ്‌വന്നുചേർന്ന
ധന്യയാമവതാരം ശരാദാദേവിക്കായി
തന്നുടെ ജീവിതത്തിൽ സംഭരിച്ചുള്ളസർവ്വ
ദിവ്യതയതുപോലെ സത്യവും ചേർത്തുതന്നേ-
യർപ്പണംചെയ്തതിൻെറ കാരണം നിനസ്സുമ്പോ-
ളപ്പുമാൻ ബ്രഹ്മധ്യാനമാർഗ്ഗത്തേയഭ്യസിച്ചു
അത്ഭുതനിർവ്വികല്പസമാധിയനുഭൂതി
നേടുകകൊണ്ടു സർവ്വം താനെന്നുതന്നേ കണ്ടു,
സർവ്വവും ബ്രഹ്മമെന്നും താനുമാബ്രഹ്മമെന്നും
സർവ്വേശയതുപോലെ ബ്രഹ്മമാണെന്നും കണ്ടു;
മാനുഷരൂപംപൂണ്ട ദേവിക്ക നിവേദ്യമായ്
തന്നെയും തൻെറ സർവ്വദിവ്യതയെല്ലാം നൽകി,
അത്ഭുതദേവീഭാവമാവേശിപ്പിച്ചു ദിവ്യ-
ശാരദാദേവിതന്നിലെന്നും നാമറിയുന്നു.
ദേവിയും താനുമൊന്നായ് ബ്രഹ്മമായ് തന്നേ തീർന്നു
സർവ്വത്ര വിളയാട്ടം ചൈതന്യമായിത്തീർന്നു.
സർവ്വേശലീലയല്ലേ ഭൂമിയിലിത്തവിധം
ചെയ്‌വതു ഭഗവാൻെറ ജീവിത നാടകത്തിൽ.
പിന്നീടുമഹാത്ഭുതഭാവത്തിലഭിഷേക-
മുത്തമശിഷ്യനായ ദിവ്യനാം നരേന്ദ്രനു
നൽകിയതാദ്ധ്യാത്മികമണ്ഡലനാഥനാക്കാ-
നാണെന്നും നരേന്ദ്രൻെറയിച്ഛപോലേതുദിക്കിൽ
വർത്തിക്കാൻപറഞ്ഞാലുമാദിക്കിൽ വർത്തിച്ചീടാ-
മെന്നൊരുനാളിൽ ചൊന്നവാണികാ സാഫല്യത്തി-

ലെത്തിക്കാനുള്ള ദിവ്യലീലയാണെന്നും കാണാം.
ശ്രീരാമകൃഷ്ണലീലാനാടകമാദ്ധ്യാത്മിക
ക്ഷീരസാഗരദിവ്യമന്ഥനമെന്നുതന്നേ
കാണുന്നുണ്ടുലകത്തിൻ, ഭിന്നിത ധർമ്മങ്ങളേ
യൊന്നാക്കിച്ചേർത്തു സർവ്വസമ്പൂർണ്ണദിവ്യഭാവ-
മണ്ഡലം കടഞ്ഞതിലുണ്ടായ ദിവ്യദിവ്യ
പീയൂഷമനുഭൂതി കൈവരിക്കുന്നതായ
ലീലയാണതു പാരിൽ നവ്യമാം ധർമ്മത്തിന്റെ
ഉദ്ധരണാർത്ഥമായിച്ചെയ്തതാണെന്നും ചൊല്ലാം.
അങ്ങിനെ സമ്പാദിച്ച ദിവ്യമാം നിധിയത്രേ
ഇങ്ങിനെ നരേന്ദ്രനേയേല്പിച്ചതെന്നും കാണാം.
ഭാരതഭൂമാഹാത്മ്യമാദിതൊട്ടിന്നാവോള-
മാര്യന്മാർ യതിവര്യർ മഹർഷി വൃന്ദങ്ങളു-
മാചരിച്ചുള്ളതായ ദിവ്യമാ മാദ്ധ്യാത്മിക
പാരമ്പര്യങ്ങളെല്ലാമൊന്നാക്കി വാർത്തെടുത്ത
നവ്യമാം ധർമ്മദീപസ്തംഭമായ് മഹാനന്ദ-
ദായക നിലയനം ധാർമ്മിക നികേതനം
നിത്യാനന്ദമദ്ധ്യാത്മവാഹിനിക്കുറവിടം
ദിവ്യമാം ശക്തിക്കുള്ള സങ്കേതം നവീകൃത-
മത്യന്ത ദിവ്യദിവ്യമദ്ധ്യാത്മമഹാനിധി
എത്രയും പവിത്രമാമീനിധി നരേന്ദ്രനേ
ചില്പദനാഥയായ ചിന്മയി ജഗദംബ
മർത്ത്യനായാവിർഭവിച്ചേല്പിച്ചശേഷം ലീലാ
രംഗത്തിൽനിന്നുമന്തർധാനത്തിനാരംഭിക്കം
ഘട്ടമായ് ഭക്തരെല്ലാമാർത്തരായ് തന്നേമേവി.
ഇത്രയും ഭാരമെറ്റക്കെയേററിട്ടും നരേന്ദ്രനു
ചിത്രമേചിത്രം തന്റെ സംശയം തീരുന്നില്ല!
എത്രയോകാലം തന്റെ നാഥനായ് ഗുരുവായി
വർത്തിച്ച ദിവ്യഭാവമെത്രയോ ദർശിച്ചനു
ദിവ്യമാം സമാധികം നിത്യവും കണ്ടുമേവി
ഇച്ഛകൊണ്ടനേകക്കു ഭാവവും സമാധിയു-
മിച്ഛിച്ചപോലെ നൽകിയാനന്ദമഹാസിന്ധു-
വായ്‌വന്ന വേണ്ടവർക്കുവേണ്ടോളം നുകരുവാൻ.

എന്നിട്ടും സംശയത്താൽ ഗ്രസ്തനായ് തന്നെമേവി-
യെന്നല്ല ചിന്തചെയ്തുവിന്നിപ്പോൾ രോഗിയായി,
ദേഹത്തിൽ പീഡയുള്ളോൻതന്നെയായിരിക്കമീ
മന്ന്യനേയീശ്വരന്റെ ദിവ്യമാമവതാരം
എന്നുഞാൻ വിശ്വസിപ്പതെങ്ങിനെയിദ്ദേഹമീ
വേദനയെല്ലാമുള്ള കാലത്തുമതേവിധം
ചൊല്ലിയാൽ ഞാനതൊക്കെ വിശ്വസിച്ചീടാം മേലിൽ.
ഈവണ്ണം ചിന്തിച്ചതാംമാത്രയിൽ, ഭഗവാന്റെ
ശയ്യയിലിരുന്നുകൊണ്ടീവിധമരുൾചെയ്തു.
രാമനായവനിയിലേതൊരു തത്ത്വമാണോ
മേവിയതതേ തത്ത്വം കൃഷ്ണനായ് തീർന്നുപിന്നെ,
ആയതുതന്നേയിന്നു രാമകൃഷ്ണനായ്മേവു-
ന്നായതു നിന്റെ ശാസ്ത്രമോതുന്ന പരമാത്മ-
ഭാവത്തിലല്ല വ്യക്തിയീശ്വരഭാവമത്രേ.
ശ്രീ ഗുരുദേവനേവമോതിയതത്യാശ്ചര്യ-
മേകുകതന്നെചെയ്തു ശിഷ്യനമ്മതുകാലം.
സേവകൾചെയ്തും സർവ്വനേരവുമൊരുപോലെ
കാവലുനിന്നും സർവ്വജീവിതനാഥനായ
ശ്രീരാമകൃഷ്ണഭക്തിപീയൂഷം പാനംചെയ്തും
ഭക്തരും ശിഷ്യന്മാരും കാത്തുകാത്തിരിക്കമ്പോൾ
ലോകൈകനാഥദിവ്യമാനന്ദജ്യോതിപ്പൂരം
സർവ്വത്ര പ്രകാശിക്കുന്നതുതഭാവമാർന്നു
ധന്യനാം തനയന്റെ ദിവ്യമാമാത്മജ്യോതിസ്
തന്നുടെയുള്ളിലേക്കു സംപ്പുതമാക്കിച്ചെയ്തു.
ആനന്ദപുളകിതഗാത്രനായ് മന്ദഹാസം
തൂകുന്നമുഖമോടു ശ്രീരാമകൃഷ്ണദേവൻ
ആയിരത്തെണ്ണൂറ്റെറൺപത്താറായ ക്രിസ്ലാബ്ദത്തി-
ലാഗസ്റ്റ്പതിനഞ്ചാംതീയതിയർദ്ധരാത്രി
ശ്രീകൃഷ്ണജന്മാഷ്ടമി, ഭൂജാതനായനേരം
ശ്രീരാമകൃഷ്ണൻ ദേവീനാമത്തെമൂന്നുവട്ട-
മുച്ചരിച്ചന്ത്യശ്വാസം വിട്ടെന്നു ചൊല്ലിക്കേൾപ്പു.
ഭക്തന്മാർ ശിഷ്യന്മാരും സ്തബ്ധരായ്ദേവീനാമ
കീർത്തനംമുഴക്കുന്നുണ്ടെല്ലാരും ഹൃദയത്തിൽ

ദൈവീകഭാവമാന്ന സംസ്കൃതിചെയ്തീടുന്നു.
ദിവ്യമാംപരാനന്ദസത്തയിൽ സംഭവിച്ച
ദൈവീകകാര്യസാദ്ധ്യമുണ്ടാക്കാനവനിയിൽ
ആവിർഭവിച്ച ദിവ്യശ്രീരാമകൃഷ്ണനെന്റെ
ദിവ്യമാംഹൃദയത്തിൽ നാഥനായ്ഭവിക്കട്ടെ!
ശ്രീകൃഷ്ണപരമാത്മജീവനമൈക്യമായി
ഭുവികളധിവാസം ചെയ്യൊരുമഹാദിവ്യ-
രൂപമെൻഹൃദയത്തിലാദിത്യബിംബംപോലെ
ശോഭിച്ചുകാണാനീശൻ ഭാവുകമരുളട്ടെ!
ആദ്യന്തവിഹീനമാം തത്ത്വത്തിലുത്ഭവിച്ച
മർത്ത്യനായ്ധരണിയിൽ വർത്തിച്ചദിവ്യദിവ്യൻ
ഐശ്വര്യം പവിത്രമാം മൂർത്തിയെന്നന്തരംഗ-
വർത്തിയായ്വർത്തിച്ചീടാൻ ഭാവുകമുണ്ടാകട്ടെ !
ആജന്മദിവ്യഭാവദിവ്യതാപ്രവാഹത്തിൻ-
ദിവ്യമാംരൂപം ദിവ്യചൈതന്യഘനമൂർത്തി
അവ്യയമാനന്ദത്തിൻ മൂർത്തിമത്തായഭാവം
സർവ്വദാഹൃദയത്തിൽ ശോഭിച്ചുകണ്ടീടട്ടെ !
ബാല്യകാലത്തുതൊട്ടു ദൈവീകവൃത്തികൊണ്ടു
ഭൌതികസംസ്കാരങ്ങൾ നിശ്ശേഷംവളർത്താതെ
ദിവ്യതതന്നെയാകുമാശ്ചര്യസ്വരൂപമെ-
ന്നുള്ളത്തിൽ നിരന്തരംവർത്തിക്കാൻ സാധിക്കട്ടെ !
ബാലലീലകൾപോലുമാനന്ദദിവ്യഭാവ-
ലീലകൾതന്നേയാക്കിച്ചെയ്തൊരു മഹാദിവ്യൻ
സർവ്വേശലീലാമൂർത്തി ശ്രീരാമകൃഷ്ണരൂപം
സർവ്വദാഹൃദയത്തിൽ വർത്തിച്ചുശോഭിക്കട്ടെ !
അദ്ധ്യാത്മവിദ്യയല്ലാതൊന്നുമേയിഷ്ടമല്ല,
ഭൌതികവിദ്യാശാലയാത്മീകലീലയ്ക്കുള്ള
ആലയമാക്കിത്തീർത്ത ദിവ്യനാംഭഗവാന്റെ
ദിവ്യമാംരൂപമെന്റെയുള്ളത്തിൽ തിളങ്ങട്ടെ !
കല്ക്കട്ടാനഗരത്തിൽ കാളികാമന്ദിരത്തിൽ
ലീലകൾചെയ്യുവാണ ദേവിതൻമൂർത്തഭാവം
ദേവീതനൂജനായ ശ്രീരാമകൃഷ്ണദേവ-

ചിന്മയസ്വരൂപമെന്നുള്ളത്തിൽ തിളങ്ങട്ടെ !
ദേവിയേശ്ശുശ്രൂഷിച്ചു സേവകംചെയ്തുവാണ
പൂജകനായ രാമകൃഷ്ണന്റെദിവ്യരൂപം
ഭാവാവിഷ്ടനായുള്ള ശ്രീരാമകൃഷ്ണരൂപം
ഭാവുകം തരുവാനുള്ളത്തിൽ വസിക്കട്ടെ !
ദിവ്യമാമുന്മാദത്തിൽ ദിവ്യാവേശത്തിൽദേവീ
നിർവ്വാണപ്രദായക സാധനാധ്യാനംചെയ്തു
ദിവ്യനാം ഗദാധര ദിവ്യചൈതന്യമൂർത്തി
സർവ്വദാഹൃദംബരനാഥനായ്‌വർത്തിക്കട്ടെ !
ദേവിയേദർശിക്കാതെ ജീവിക്കയില്ല പാരി-
ലീവണ്ണം ചിന്തചെയ്തു ശീർഷത്തേയറുക്കവാൻ
ഭാവിച്ചമഹാദിവ്യ ദൈവീകസ്വരൂപമെൻ-
സർവ്വേശൻ, ഹൃദയത്തിൽ സർവ്വദാവർത്തിക്കട്ടെ !
സർവ്വേശസർവ്വഭാവ സംയുതവിദ്യുൽവീചീ-
ഭാവത്തിൽ സർവ്വദിക്കും വ്യാപിച്ചുതന്നേമൂടി
തന്നിലേക്കാവേശിച്ചു ദിവ്യമാംസമാധിയിൽ
ലീനനായ്തീർന്ന ദിവ്യനുള്ളത്തിൽവസിക്കട്ടെ !
ദേവിയേനിരന്തരം ദർശിച്ചുമാനന്ദിച്ചും
ദിവ്യമാംസാന്നിദ്ധ്യത്തേ എപ്പോഴുമണഞ്ഞിട്ടും
ദിവ്യതതന്നേയായിത്തീരുവാൻ വെമ്പലാർന്ന
ദിവ്യനെന്നകതാരിലെപ്പോഴും വർത്തിക്കട്ടെ !
അവ്വണ്ണം സാക്ഷാൽക്കാരം നേടിയോൻചിദാനന്ദ-
മന്ദിരമായദേവീതന്മയൻ ദേവീശിഷ്യൻ
സാധനയെല്ലാം ദേവിചൊന്നപോൽചെയ്ത ശിഷ്യൻ.
ശ്രീരാമകൃഷ്ണനെന്റെയുള്ളത്തിൽവസിക്കട്ടെ !
അത്ഭുതശക്തിവൃന്ദം നിതൃന്മാരിവരെല്ലാ-
മത്ഭുതമായിവന്നു ശിക്ഷണമേകിയുള്ളോൻ
അത്ഭുതമനുഭൂതി നേടിയോൻമഹാനന്ദ-
മഗ്നനായ്തീർന്ന ദേവനുള്ളത്തിൽവസിക്കട്ടെ !
ചിന്മയിജഗദംബാമൂർത്തിമത്തായഭാവം
ശാരദാദേവിതന്നേപത്നിയായ്സ്വീകരിച്ചു
ഗാർഹസ്ഥ്യധർമ്മദീപം ശ്രീരാമകൃഷ്ണനെന്റെ

ഹൃത്തടക്ഷേത്രത്തിങ്കൽ നാഥനായ്‌വസിക്കട്ടെ !
പഞ്ചഭാവങ്ങളാം ഭക്തിമാർഗ്ഗത്തിലുള്ളതൊക്കെ
സ്വന്തമാംസാധനയ്ക്കുവിധേയമാക്കിച്ചെയ്തു
ഭക്തിമാർഗ്ഗത്തിലുള്ള സിദ്ധികളെല്ലാംനേടി
മുക്തനായ്‌തന്നേ തീന്നോനുള്ളത്തിൽ വസിക്കട്ടെ !
ശ്രീരാമൻ സീതാദേവി രാധികാദേവി കൃഷ്ണൻ
ഈവണ്ണമുള്ളദേവീ ദേവന്മാർ സകലരും
സായൂജ്യം തന്റെയുള്ളിൽ നേടുവാനിടയായ
ദിവ്യനാം രാമകൃഷ്ണനുള്ളത്തിൽ വസിക്കട്ടെ !
ദിവ്യയാം രാസാമണി റാണിയും മധുരനും
നിർവ്വ്യാജം സേവചെയ്തു ജന്മസാഫല്യമാന്ന
സർവ്വേശതന്റെ മൂത്തിയാകിയ രാമകൃഷ്ണൻ
സർവ്വദാമമചിത്ത നാഥനായ് വസിക്കട്ടെ !
ശ്രീരാമലാലാലീല ചെയ്യുവാനാനന്ദിച്ച
ശ്രീരാമദേവൻ തന്റെ നൂതനമത്ത്യരൂപം
ശ്രീരാമലാലായുള്ളിൽ സായൂജ്യമടഞ്ഞതാം
ശ്രീരാമകൃഷ്ണനെന്റെയുള്ളത്തിൽ വസിക്കട്ടെ !
മാരുതീ ഭാവമാർന്നു സാധനചെയ്തു ദിവ്യ
സിദ്ധികാം സമ്പ്രാപിച്ചു സീതയേ ദർശിച്ചമ്മേ-
ജ്യോതിസ്സിൽ ലയിപ്പിച്ച ദിവ്യനാം ഭഗവാനെൻ
ചേതസ്സിൻ ദീപമായിട്ടെന്നെന്നും വത്തിക്കട്ടെ !
താന്ത്രികമാർഗ്ഗമെല്ലാം ഭൈരവിയോടു പിന്നെ
ശിക്ഷണമേററു ദിവ്യ സാധന ചെയ്തു സിദ്ധി
നേടിയ മഹാസിദ്ധനാകിയ ദേവീകേതൻ
അംബികാതനുജനെന്നുള്ളത്തിൽ വസിക്കട്ടെ !
വേദാന്തദീക്ഷപിന്നെ വേദാന്ത സന്ന്യാസവും
വേദാന്താചാര്യൻ ദിവ്യൻ നഗ്നനാം തോതാപുരി
തന്നോടു സംവരിച്ചു സന്ന്യാസിയായിത്തീർന്ന
ധന്യനാം ഭഗവാനെന്നുള്ളത്തിൽ വത്തിക്കട്ടെ !
കാലദേശങ്ങളാംമേലേ ബോധാതിഗമ്യബോധ-
മണ്ഡലമതിലെത്തി ബ്രഹ്മാനുഭൂതി നേടി
നിർവ്വാണപ്രദായക നിർവ്വികല്പാത്ഭുതമാം
സമാധിമഗ്നനെന്റെ യുള്ളത്തിൽ വസിക്കട്ടെ !

ആറുമാസങ്ങളം ദിവ്യഭാവത്തിൽ നിർവ്വികല്പ
ബോധാതിഗമ്യ ബോധമണ്ഡലവർത്തിയായി
വർത്തിച്ച ദിവ്യനായ ശ്രീരാമകൃഷ്ണനെൻെറ
യുള്ളത്തിൽ നിരന്തരം വർത്തിച്ചു ശോഭിക്കട്ടെ !
മുസൽമാൻ ധർമ്മം തൻെറ സാധനാമാർഗ്ഗമാക്കി
ലക്ഷ്യത്തിലെത്തിച്ചേർന്നു സർവ്വവുമൊന്നാണെന്നു
സിദ്ധി കൈവരിച്ചുള്ളോൻ നബിയേ സാക്ഷാൽക്കാരം
നേടിയോൻ രാമകൃഷ്ണനുള്ളത്തിൽ വസിക്കട്ടെ !
ക്രിസ്തുധർമ്മത്തിൻ നാഥൻ ക്രിസ്തുവിൻ സാക്ഷാൽക്കാര-
മെത്തിയെന്നല്ല ക്രിസ്തുതന്നുടെയുള്ളിലായി
സായൂജ്യമടഞ്ഞതാ മാനന്ദമനുഭൂതി
നേടിയ രാമകൃഷ്ണനുള്ളത്തിൽ വസിക്കട്ടെ !
ധർമ്മങ്ങളോരോന്നായിട്ടാരാഞ്ഞു സർവ്വമെത്തി-
ച്ചേരുന്ന ലക്ഷ്യമൊന്നാണെന്നുള്ള പരമാർത്ഥം
തന്നുടെ സാക്ഷാൽക്കാരംകൊണ്ടു സാധിച്ച ദിവ്യൻ
ശ്രീരാമകൃഷ്ണദേവനുള്ളത്തിൽ വസിക്കട്ടെ
വിഷ്ണുവിൻ നിയോഗത്താൽ വിഷ്ണുപിന്നംശശക്തി
മർത്ത്യനായവതാരം ചെയ്തതായ് പിതാവിൻെറ
ദർശനം സഫലമായ്തീർന്നതാമവതാര-
പൂരുഷൻ ഹൃദയത്തിൽ സാന്നിദ്ധ്യമരുളട്ടെ !
ശൈവമാം ജ്യോതിസ്സിൻെറയാവേശം മാതാവിൻെറ-
യുള്ളത്തിലുണ്ടായ്തീർന്നു മാനുഷശിശുവായ
ശ്രീരാമകൃഷ്ണദേവൻ ദിവ്യനാം ഹംസശ്രേഷ്ഠൻ
ചിന്മയ ഹൃദാകാശേ ശോഭിച്ചുവർത്തിക്കട്ടെ !
ചിന്മയി ജഗംബാ മണ്ഡലമംശമായി
നിർമ്മലബാലനായിത്തീർന്നതാണഹമെന്ന
സ്വാന്തമാമനുഭൂതിയത്ഭുത സിദ്ധിചേർന്ന
ശ്രീരാമകൃഷ്ണനെൻെറയുള്ളത്തിൽ വസിക്കട്ടെ !
ബാലഗോപാലലീല ചെയ്തുത്തു താനാണെന്നു
സ്ഥൂലലോകത്തിൽ ഭക്തഗോപാലമാതാവിന്നു
ദിവ്യമാമനുഭൂതിയേകിയ മഹാത്ഭുത-
ദിവ്യനെൻ ഹൃദയത്തിൽ സമ്പൂർണ്ണം ശോഭിക്കട്ടെ !

ശങ്കരനായും ദിവ്യ ശാംഭവിയായും തീൎന്നു
ഭക്തനാം മധുരമാ സാക്ഷാൽക്കാരത്തെയേകി
അത്ഭുതാനന്ദപൂൎണ്ണനാക്കിയ ഭഗവാനെൻ
ഹൃത്തടനാഥനായി വൎത്തിച്ചു ശോഭിക്കട്ടെ!
സമ്പൂൎണ്ണതത്ത്വം ബ്രഹ്മസാധിമഗ്നനായി
ചിന്മയജ്യോതിസ്സായി നഗ്നനാം തോതാപുരി
സ്വാമിജ്ഞയനുഭൂതിനേടിയ മഹാനന്ദ
ഭാവമെൻ ഹൃദയത്തിലെപ്പോഴും വൎത്തിക്കട്ടെ
കാഞ്ചന കാമത്യാഗമൂൎത്തിയായ് മനസ്സിന്റെ
വൃത്തികൾ, പ്രവൃത്തികൾ, വാക്കുകളിവയെല്ലാം
ഐക്യമായ്ത്തീൎത്ത ദിവ്യനാത്മാൎത്ഥഭാവമൂൎത്തി
ത്യാഗിയാം രാമകൃഷ്ണനുള്ളത്തിൽ വൎത്തിക്കട്ടെ
ഷോഡശീപൂജചെയ്തു ശാരദാദേവിദിവ്യ
ലോകൈകനാഥയെന്നു ദൎശിച്ച ദേവീഭക്തൻ
സാധനാസിദ്ധിയെല്ലാം ശാരദാ പാദത്തിങ്കൽ-
ലൎച്ചിച്ച മഹാദിവ്യനുള്ളത്തിൽ വസിക്കട്ടെ
ഭാവിയിൽ വരാനുള്ള ഭക്തരേ ജഗദംബ
ദൎശനംകൊണ്ടുകാണിച്ചാനന്ദമരുളിയ
അംബികാതനയനാം ശ്രീരാമകൃഷ്ണദേവൻ
ചിന്മയനെന്റെ ചിത്തദീപമായ് വിളങ്ങട്ടെ
ദിവ്യരാം ഭക്തന്മാരാൽ സേവിതനായും ദിവ്യ
സാരോപദേശസുധാധാരയായൊഴുക്കിയും
ദൈവീകമന്ദിരത്തിൽ ദിവ്യനായ് പ്രശോഭിച്ച
ശ്രീരാമകൃഷ്ണദേവനുള്ളത്തിൽ വസിക്കട്ടെ
ശങ്കരജ്യോതിസ്സിന്റെയംശമായവനിയിൽ
സംഭൂതനായ നരബ്രഹ്മർഷിനരേന്ദ്രന്റെ
സേവകം സ്വീകരിച്ചു ശ്രീ ഗുരുഭാവമാൎന്ന
ശങ്കരീമൂൎത്തഭാവമുള്ളത്തിൽ വസിക്കട്ടെ
നിത്യന്മാരായ നാലുശിഷ്യന്മാരീശ്വരാംശ
മൂൎത്തികളവരൊക്കെ സേവിച്ചുധന്യരാകാൻ
കാരുണ്യമരുളീടും കാരുണ്യവാരാന്നിധി
മാനസതാരിലെന്നും വൎത്തിച്ചു ശോഭിക്കട്ടെ

സിദ്ധന്മാർ മുക്തന്മാരും മർത്ത്യന്മാരായ് ഭൂവിൽ
വന്നെത്തി ശിഷ്യരായി സേവകരായിത്തീർന്ന
ജന്മസാഫല്യം നേടിയാനന്ദംകൊള്ളുന്നുള്ള
കാരുണ്യമേകം ദേവനുള്ളത്തിൽ വസിക്കട്ടെ
എണ്ണമില്ലാത്ത ഭക്തവൃന്ദങ്ങൾ വന്നുചേർന്നു-
മന്നവരോട് ദിവ്യവിജ്ഞാനപ്രദായക-
വാണികളരുൾചെയ്തും മേളകൾ നടത്തിയ
ശ്രീരാമകൃഷ്ണനെന്റെയുള്ളത്തിൽ വസിക്കട്ടെ
ആനന്ദഗാനം ദിവ്യനർത്തനം കീർത്തനങ്ങൾ
ധ്യാനത്തിൻ ശിക്ഷണങ്ങളീവണ്ണം മഹാത്ഭുത
നാടകമാടിവന്ന ശ്രീരാമകൃഷ്ണദിവ്യ-
ജ്യോതിസ്വരൂപമെന്നുള്ളത്തിൽ വസിക്കട്ടെ
ധാർമ്മികമാർഗ്ഗങ്ങളേ മാർഗ്ഗണം ചെയ്തുനവ്യ-
ധാർമ്മികപ്രചോദനം നൽകിയ ദിവ്യദിവ്യൻ
ധർമ്മസ്വരൂപനായ ശ്രീരാമകൃഷ്ണനെന്റെ
നിർമ്മലഹൃദയത്തിൽ സന്നിധിയരുളട്ടെ
സർവ്വേശ്വരേശ്വരന്റെ ദിവ്യമാം ലീലാമൂർത്തി
സർവ്വർക്കും മാർഗ്ഗമേകാനൂർവ്വിയിലവതാരം
കൈവരിച്ചതിദിവ്യഭാവത്തിൽ വർത്തിച്ചതാം
ദിവ്യസ്വരൂപമെന്റെയുള്ളത്തിൽ വർത്തിക്കട്ടെ
സർവ്വജ്ഞൻ സർവ്വശക്തൻ സർവ്വർക്കുമാരാദ്ധ്യനാം
ദൈവീകമഹത്ശക്തി നിർദ്ദേശം സാധിച്ചതി
ദിവ്യമായ് പ്രകാശിച്ച ദിവ്യമാം ദേവീമൂർത്തി
ദിവ്യസ്വരൂപമെന്റെയുള്ളത്തിൽ വസിക്കട്ടെ
ദേഹത്തിൽനിന്നു ദേഹി വിട്ടപ്പോൾ സമാഹിത-
ഭാവത്തിൽ ശിഷ്യവൃന്ദമീവണ്ണം ധ്യാനം ചെയ്തു.
ദിവ്യമാം ജ്യോതിർഭാവം സർവ്വത്രപരിപൂർണ്ണ-
മെങ്കിലുമവർക്കുള്ള ദിവ്യമാം ചിദംബര
ക്ഷേത്രത്തിലവ സമ്മിതിച്ചെയ്യിച്ചുകൊണ്ടുരാത്രി
നിദ്രയില്ലാതെതന്നെമേവിയെന്നറിഞ്ഞാലും.
**ദേഹത്തിൽനിന്നുദേഹി വേർപെട്ടശേഷം ദേഹം**
**സ്ലംമിച്ചുപോകുംപോലെ ശിഷ്യന്മാരവിടത്തിൽ**

സ്തംഭിച്ചുതന്നേമേവിനശ്രുധാരകാംകൊണ്ടു
ദേഹത്തെകുളിപ്പിച്ചുമോരോന്നായ്ഗുണങ്ങളെല്ലാം
ചിന്തിച്ചുംസംസ്മരിച്ചും ധ്യാനിച്ചും വർത്തിച്ചത്രേ.
രാവിലേനേരമായി കാര്യങ്ങളാം നടത്തുവാൻ
നാളികേരം തയ്യാറായി ഭക്തന്മാർക്കുളയച്ചു.
സർവ്വേശ്വരനേശ്വരൻറയാനന്ദലീലാമൂർത്തി
സർവ്വർക്കും ദർശിക്കുവാനായിട്ടു സൂക്ഷിച്ചപ്പോൾ
ഭക്തന്മാർ വന്നുചേർന്നു ദുഃഖത്തിൽമഗ്നരായി-
ഭക്തികീർത്തനമപ്പോൾ മാറെറാലികൊള്ളിച്ചിട്ടു
ഉച്ചത്തിൽ ജയജയശബ്ദത്തെമുഴക്കിയും
സച്ചിദാനന്ദമൂർത്തി വിഗ്രഹം ഹൃദാകാശ-
ചിൽഘനമൂർത്തിയാക്കി സ്ഥാപിച്ചും സായംകാല-
മായപ്പോൾ ശ്മശാനത്തിലെത്തിക്കാൻ ദുഃഖയാത്ര-
യായന്നുപുറപ്പെട്ടു സർവ്വരുമൊത്തുചേർന്നു.
ഖിന്നരായ് ജഗദീശനാമങ്ങളുരുവിട്ടു
മന്നവർ ഭക്തഗാനം ചെയ്തിട്ടും ചെന്നുചേർന്നു.
മൃൺമയശരീരത്തേ വഹ്നിയിൽ സമർപ്പിച്ചു
ചിന്മയമാക്കിത്തീർത്തു സംസ്കാരകർമ്മംചെയ്തു.
ശാശ്വത ചിദാനന്ദ ചിൽപ്രഭാ നടുവിലാ-
യീശ്വരഭാവമാർന്നു വിശ്വൈകവന്ദ്യനായി
നിശ്ചയചിന്മേലിൽ ഭക്തരേയനുഗ്രഹ-
മശേഷിസ്സുമാനന്ദവുമേകുന്ന മൂർത്തിയായി
വർത്തിക്കുന്നെന്നുതന്നേ യെല്ലാരും ചിന്തചെയ്തു
സ്വന്തമാംഗേഹമെത്തി, ശ്രീരാമകൃഷ്ണജയ



# നിത്യാവിർഭാവം

## അദ്ധ്യായം - 20

ശ്രീരാമകൃഷ്ണലീലാ നാടകമവനിയിൽ
പാരിന്റെ നന്മക്കായിട്ടുണ്ടായതെന്നു ചൊല്ലാം.
സർവ്വരുമതു വേണ്ടംവണ്ണം ചിന്തചെയ്തു
മുർവ്വിയിലതുകൊണ്ടു സംഭവിച്ചീടാവുന്ന
മാററങ്ങളതുപോലെ ദൈവികസാമ്രാജ്യത്തിൽ
സംഭവിച്ചീടാവുന്ന മാററങ്ങളിവയൊന്നും
കണ്ടെത്താനിടയില്ലയെന്നു നാമറിയുന്നു.
ശ്രീരാമകൃഷ്ണൻ ദേവീധാമത്തിൽനിന്നു ദിവ്യ-
ജ്യോതിസ്സിന്നംശമായി മേദിനി ശുദ്ധമാക്കാൻ
ആഗതനാണെന്നുള്ള വാസ്തവമറിയുവാ-
നാഗമമൊന്നുമില്ല, നൂതന ഭാവമത്രേ
ഈശ്വരനിരാകാര ചൈതന്യമാനന്ദാബ്ധി
ശാശ്വത നികേതന ശുദ്ധ വിദ്യുദ്ധാമം
വിശ്വവുമതുപോലെ ജീവന്മാരീശ്വരന്മാ-
രാശ്ചര്യശക്തി വൃന്ദദേവികളെല്ലാമേതു
തത്ത്വത്തിൽ സംഭവിച്ചു സംസ്ഥിതി ചെയ്തു പിന്നെ
വ്യക്തിത്വമില്ലാതാക്കി വിലയം നേടുന്നുവോ
ആയതുതന്നേ വിദ്യുൻമണ്ഡലമതുദേവീ-
ധാമമാണാത്മജ്യോതിസ്സെത്തുന്ന പ്രാപ്യസ്ഥാനം.
ഇത്തരം ദേവീഭാവം വിശ്വത്തിലുള്ള സർവ്വ-
മർത്ത്യന്മാർ കാംക്ഷിക്കേണ്ട നിത്യമാം ധാമമത്രേ.
ചിന്മയജ്യോതിസ്സിന്റെ നിർമ്മലമൂർത്തീഭാവം
കൈവരിച്ചതാം ദിവ്യലീലകൾ നടത്തിയീ-
യുർവ്വിയതിൽ കാലത്തിനു യോജിച്ച ക്രമീകാരം
സർവ്വർക്കുമൊരുപോലെ സ്വീകരിച്ചീടാവുന്ന
സർവ്വധർമ്മഭാവ സർവ്വമാർഗ്ഗങ്ങൾ സമ്മേളിക്കും
ധർമ്മികഭാവം ദിവ്യസാധനാ സമ്പ്രദായം
നിർമ്മലഭക്തിമാർഗ്ഗമെന്നിവ നിർദ്ദേശിച്ചു.
ഈവണ്ണം കാലാത്മകതത്ത്വമാം ജഗദംബ
ഭൂവിങ്കൽ ദിവ്യമായ നാടകം നടത്തിയ-

രേവരും നല്ലപോലെ ചിന്തിച്ചു നോക്കീടണം.
സർവ്വേശയെന്നും സർവ്വശക്തികളുള്ളദേവീ-
ദിവ്യതയെന്നും ചൊൽവതേതൊരു മഹൽശക്തി
സർവ്വവും നടത്തുന്ന ആയതുതന്നേ പാരിൽ,
സർവ്വേശനെന്നുമാദിനാരായണാഖ്യനെന്നും
ആകാരമില്ലാതുള്ള വിഷ്ണുവിൻഭാവമെന്നും
ശങ്കരനെന്നും ഹള്ളാ സ്വർഗ്ഗ സ്ഥാപിതാദൈവ-
മീവിധനാനാനാമനിർദ്ദേശംചെയ്തു നമ്മൾ
ഭാവനചെയ്യുന്നെന്ന വാസ്തവമറിയണം.
അത്തരം മഹാത്ഭുത ചൈതന്യമവനിയിൽ
മർത്ത്യനായവതാരംചെയ്യുതുനവീനമാം.
ഇന്നത്തേകാലത്തുള്ളോർ സാർവ്വലൌകികമായ
മന്നിടധർമ്മമല്ല തെന്നുമേസ്വീകരിക്കാ.
ഭാരതധർമ്മം ദിവ്യമാത്മീകധർമ്മമല്ലേ,
പാരിന്നു ധർമ്മബോധം ഭാരതമേകീടണം
പാരിൻെറനീതിയെല്ലാം ഭാരതമവരോടു
സ്വീകരിച്ചീടവേണമെന്നും നാമറിയണം.
വിശ്വങ്ങൾക്കൊക്കെ മാതാവീശ്വരിയതുകൊണ്ടു
വിശ്വവ്യാപകമായി ധർമ്മത്തേയുദ്ധരിപ്പാൻ
വിശ്വേശ്വരതന്നേ പാരിലാവിർഭവിച്ചുവെന്നു.
മാതൃഭാവമാർന്നു വർത്തിച്ചുവെന്നുംചൊല്ലാം.
നൂതനകാലത്തിലെയാദർശനികേതനം
നൂതനധർമ്മത്തിൻെറയാവിർഭാവത്തിൻകേന്ദ്രം
നൂതനമവതാരം ലീലസ്ഫുരംഗമാക്കി
മേദിനിപാവനത്വം നേടിയമഹാധാമം
ഈവിധമുള്ള ദിവ്യദൈവീകനികേതനം
ഭൂമിതിലുണ്ടായ്തീർന്നതത്ഭുതമായിട്ടത്രേ.
കാലത്താലുള്ളമാററമമ്പലം നിർമ്മിക്കുന്ന
ലീലയിൽപോലുമുണ്ടായ്‌വന്നെന്നുമറിയുന്നു.
ഇങ്ങിനെമഹാത്ഭുത ദൈവീകലീലയുണ്ടായ്-
വന്നതുലോകത്തിൻെറ ഭാവുകമെന്നുചൊല്ലാം.
ഭിന്നിതധർമ്മങ്ങൾക്കും ഭിന്നിതമാർഗ്ഗങ്ങൾക്കും

ഭിന്നിതരാഷ്ട്രങ്ങൾക്കും സർവ്വക്കുമൊരുപോലെ
ചെന്നെത്താനുള്ളതായ ദൈവികനിലയന-
മംബികാനികേതനംതന്നെയാണെന്നുകാണ്മൂ.
സർവ്വേശ്വരേശ്വരന്റെയാകാരമില്ലാത്തുള്ള
സർവ്വോത്തമോത്തമമാം ചൈതന്യനികേതനം,
നാമങ്ങൾരൂപങ്ങൾക്കും ജാതിധർമ്മാദികൾക്കും
മേലുള്ള നിരാകാരചൈതന്യസ്വരൂപിയായ്
ധർമ്മങ്ങളൊക്കെയേതോ ത ്വത്തേദൈ്വമെന്നും
ഹള്ളാവും പിതാവുമാസ്വർഗ്ഗത്തിൻ നാഥനെന്നും
ചൊല്ലുന്നമഹാത്ഭുതദൈവികസത്തയായ
ചിന്മയചൈതന്യത്തിൻമൂർത്തിയായ് മർത്ത്യനായി
ശ്രീരാമകൃഷ്ണൻ പാരിലാവിർഭവിച്ചതൊക്കെ
നവ്യമാംധർമ്മത്തിന്റെയുദ്ധാരണാർത്ഥമത്രേ.
ഇതുയുംകാലം ഹിന്ദുധർമ്മത്തേയുദ്ധരിപ്പാൻ
ഹൈന്ദവർ കല്പിക്കുന്ന സാകാരവിഷ്ണുശക്തി
ഭൂവിങ്കലവതാരം ചെയ്യെന്നും ഭാരതത്തിൽ
ഹൈന്ദവധർമ്മംമാത്രം സംശുദ്ധമാക്കിയെന്നും,
ഹൈന്ദവപുരാണങ്ങൾ വായിച്ചാൽ കാണാമാക്കും.
വിഷ്ണുവിന്നവതാരം പത്തെന്നുമത്രയല്ലാ
യെത്രയോ കാണുമെന്നും ചൊല്ലുന്നു പുരാണങ്ങൾ.
വൈകുണ്ഠമെന്നധാമം നാമരൂപാദിഭേദ-
മുള്ളതുതന്നേ ധർമ്മഭേദങ്ങൾ കാണുമപ്പോൾ.
വൈദ്യുതമണ്ഡലമാണായതിൻ മേലേയുള്ള
ചിന്മയജ്യോതിസ്സിന്റെ മണ്ഡലമതിദിവ്യം,
ആയതുതന്നേ പാരിൽ ശ്രീരാമകൃഷ്ണനായി-
ട്ടാവിർഭവിച്ചവെന്നു നാമൊക്കെയറിയുന്നു
കാലത്തിന്നനുകൂലമാററങ്ങൾ ചെയ്യ്തീടുവാൻ
കാലസ്വരൂപനായ സർവ്വേശൻ നിയോഗത്താൽ
ഈവണ്ണം സംഭവിച്ചവെന്നും നാമറിയണം.
കൃഷ്ണന്റെ ജന്മംകൊണ്ടു സാധിച്ച സമന്വയം
ഭാരതസംസ്കാരത്തേ മാത്രമേ ബാധിച്ചുള്ളു
ഭൌതിക ശാസ്ത്രജ്ഞന്മാർ ധാർമ്മികതത്ത്വങ്ങളേ

മൂഢതയെന്നതന്നേ ചൊല്ലുന്നവെന്ന കാണ്മൂ.
നൂതനമതങ്ങളും ലോകത്തിലുണ്ടായ്‌വന്നു
സാധനചെയ്യാനുള്ള മാർഗ്ഗങ്ങളും പലതാകാം.
അന്നത്തേ സമന്വയമന്നത്തേ മാർഗ്ഗങ്ങളേ
യൊന്നിച്ചു സമാഹരിച്ചുള്ളതുതന്നെയാകാം.
ഇന്നത്തേ ലോകത്തിലെയ വശ്യം ഭിന്നഭിന്ന-
മാർഗ്ഗങ്ങളൈക്യം നേടുന്നുന്നതമായലക്ഷ്യം
നന്നായി നിരൂപിച്ചു നിർണ്ണയംചെയ്തു വേണ്ട
നിർദ്ദേശമരുളുന്ന ഭാവമാണെന്നുവന്നു
ഭൌതികശാസ്ത്രത്തിൻെറ നേട്ടങ്ങൾക്കൊത്തവണ്ണ-
മാത്മീക ഗവേഷണം ചെയ്യുകയെ രുകാര്യം,
ആത്മീകശാസ്ത്രത്തിൻെറ സിദ്ധാന്തമനുഭവ
വേദ്യമാണെന്നു സ്വന്തദൃഷ്ടാന്തം കാണിക്കുന്ന
മാർഗ്ഗണം ചെയ്തുനോക്കി ലോകത്തേ ബോദ്ധ്യമാക്കി-
ത്തീർക്കുകയെന്നകാര്യം വേറൊന്നു. രണ്ടുംതൻെറ
ജീവിതംകൊണ്ടു നേടിയത്ഭുത ദിവ്യശക്തി-
യാർജ്ജിച്ചു ജഗത്തിൻെറ പാലനം ചെയ്യാനായി
വിശൈകമാതാവിൻെറ യാശ്ചര്യമൂർത്തിഭാവം
വിശ്വത്തിലാവിർഭാവം ചെയ്യുവാനിടയായി,
വിശ്വത്തേ പാലിക്കുന്ന വൈകണ്ഠശക്തിയല്ല
വിശ്വത്തിന്നാധാരമാം ചൈതന്യം തന്നെ പാരിൽ
ആശ്ചര്യഭാവമാർന്നു മർത്ത്യനായവതാരം
ചെയ്തതെന്നിരിക്കിലും വിശേശൻ വിഷ്ണുവിൻെറ
അംശമാം ശ്രീകൃഷ്ണൻെറ ജീവനും വന്നുചേർന്നു
ധാർമ്മിക സമന്വയം സാധിപ്പാനെന്നുചൊല്ലാം.
ഭൂലോക വ്യാപകത്വമുള്ളതാം നവീകൃത-
ധാർമിക വളർച്ചയ്ക്കുള്ളാരംഭമെന്നപോലെ
സർവ്വവുമന്വേഷിച്ചു സമ്പൂർണ്ണ സമന്വയ-
മൂർവ്വിയിലാവിഷ്ക്കരിച്ചെന്നു നാമറിയുന്നു.
ഭൌതികശാസ്ത്രത്തിൻെറ യുന്നതകേന്ദ്രമായ
പാശ്ചാത്യലോകത്തിലേ യിന്നത്തേപ്പരിഷ്ക്കാരം,
വിശ്വാസം, സമ്പ്രദായമീവകയെല്ലാമുള്ള
ധന്യനാം നരേന്ദ്രനേത്തന്നുടെ സഹചാരി-

വൃന്ദത്തിൻ നാഥനാക്കിയദ്ധ്യാത്മശക്തിയെല്ലാം
സമ്പൂർണ്ണം സമർപ്പിച്ചു സർവ്വാധിപത്യം നൽകി.
അദ്ദേഹം വേദാന്തത്തിൻ ഡിണ്ഡിമ പാരിലൊക്കെ
നിർഘോഷം ചെയ്യുമാത്മ വിജ്ഞാനം പരത്തിയും
ഭൂലോകമാകമാനം സഞ്ചരിച്ചാത്മവിദ്യ-
സഞ്ചാരം ചെയ്തു ധർമ്മമാത്സര്യം കുറയ്ക്കുവാൻ
സന്ദേശം നൽകിയെന്നും നാമൊക്കെയറിയുന്നു.
ഈവണ്ണം ഭൂതലത്തിൽ ധാർമ്മിക നവോത്ഥാനം
ചെയ്യുന്നു ജഗദംബാ ലീലയായ്ത്തന്നേ തീർന്നു.
വിശ്വത്തിൻ മാതാവിന്റെ വിശ്വവ്യാപകലീല
വിശ്വത്തെ പാലിക്കാനായുള്ളതുതന്നെ നൂനം.
ശ്രീകൃഷ്ണൻ ജനിച്ചപ്പോൾ ശ്രീരാമൻ വൈകുണ്ഠത്തിൽ
നാഥനായ് വർത്തിക്കുന്ന കാലമായിരുന്നത്രേ.
ശ്രീകൃഷ്ണനാമം പാരിലാരുമേയറിഞ്ഞില്ല
ശ്രീകൃഷ്ണപൂജാദ്ധ്യാനമൊന്നുമേ യതിൻമുമ്പു
ചെയ്യുവാൻ സാദ്ധ്യമല്ലയെന്നു നാമറിയണം
ശ്രീകൃഷ്ണജന്മശേഷം കൃഷ്ണന്റെ ഭക്തരായി
ഭൂമിയിൽ മർത്ത്യരുണ്ടായ്‌വന്നെന്നുമറിയണം.
ആയവർക്കൊക്കെ മഗ്ഗദീപമായാനന്ദത്തിൻ
ധാമമായനുഭൂതിയേകുവാൻ വൈകുണ്ഠത്തിൽ
ശ്രീകൃഷ്ണഭാവമന്നു ചിൽഘനമൂർത്തിയായി
ശ്രീകൃഷ്ണപരമാത്മാവാവിർഭവിച്ചുവെന്നും
വൈകുണ്ഠമണ്ഡലത്തിൻ നാഥനായ്ത്തീർന്നുവെന്നും
ശ്രീകൃഷ്ണഭക്തന്മാർക്കു മണ്ഡലമുണ്ടായെന്നും
ആയതുനവീകൃതമീശ്വരഭാവമെന്നു-
മന്നത്തെ നിലയോർത്താലേവർക്കുമറിഞ്ഞിടാം
ജീവത്വമുള്ള ദിവ്യമൂർത്തികൾ മാത്രമത്രേ
വൈകുണ്ഠനായകത്വമുള്ളവരെന്നു ചൊല്ലാം.
ശ്രീരാമൻ ശ്രീകൃഷ്ണനായ് ഭൂമിയിലവതാരം
ചെയ്തപ്പോൾ രാമചന്ദ്രവിഗ്രഹം ചിൽഘനമാം
വൈകുണ്ഠ ശക്തിമൂർത്തിയായിട്ടു വർത്തിക്കുന്നു.
ജീവത്വമുള്ളകൃഷ്ണൻ ഭുവിങ്കൽനിന്നു ചെന്നു-

ചേന്നപ്പോഠം വൈകുണ്ഠത്തിൻ നാഥനായ്തന്നേ തീർന്നു.
ക്രിസ്തുവുമതുപോലെ നൂതനധർമ്മമൂർത്തി,
ക്രൈസ്തവധർമ്മത്തിൻെറ നായകൻ വൈകുണ്ഠത്തിൽ
ക്രൈസ്തവമണ്ഡലത്തിൽ വർത്തിക്കുന്നെന്നു ചൊല്ലാം.
നൂതനധർമ്മത്തിൻെറ നായകപട്ടമാർന്ന
നൂതനമൂർത്തിതന്നേ ക്രിസ്തുവും പിന്നെയുള്ള
ധാർമ്മികനേതാക്കളുമെന്നൊക്കെപ്പറയണം.
ആവിധമിനിമേലിൽ ശ്രീരാമകൃഷ്ണഭക്ത-
കോടികളുലകത്തിലുണ്ടാകുമവക്കൊക്കെ
നാഥനായ ശ്രീകൃഷ്ണൻെറ ജീവനമാവേശിച്ച്
വൈകുണ്ഠനാഥപട്ടം കൈവരിച്ചീടാനുള്ള
നൂതനമൂർത്തി രാമകൃഷ്ണനാണെന്നു ചൊല്ലാം.
ശ്രീകൃഷ്ണൻ വൈകുണ്ഠത്തിൻ നാഥനാം വിഷ്ണുവിൻെറ
അംശമാണതുകൊണ്ടുള്ളത്ഭുത ശക്തിയോടും
വൈകുണ്ഠനാഥപട്ടം ജീവത്വമുള്ള മൂർത്തി-
യാകണമെന്നതന്നേ യുള്ളതുകൊണ്ടും മേലിൽ
ശ്രീരാമകൃഷ്ണഭാവപൂർണ്ണനായ് ശ്രീകൃഷ്ണൻെറ
ജീവനാ വൈകുണ്ഠത്തിൻ നാഥനായ്തന്നേ മേവും.
കൃഷ്ണനേ ഭജിക്കുവോർ കൃഷ്ണനായനുഭൂതി
നേടീടും രാമചന്ദ്ര ഭക്തന്മാരതുപോലെ
ശ്രീരാമസാക്ഷാൽക്കാരം നേടുമാ ദിവ്യമൂർത്തി-
രൂപത്തിലെന്നാൽ രാമകൃഷ്ണൻെറ ഭക്തന്മാരും
ചിന്മയി ജഗദംബാ ഭക്തരും ശൈവന്മാരും
നിർമ്മല രാമകൃഷ്ണരൂപത്തേയവക്കുള്ള
ധാർമ്മിക നായകത്വ ഭാവത്തിൽതന്നേ കാണും.
ചിന്മയ മണ്ഡലത്തിൽ ചിന്മയി ജഗദംബാ
നിർമ്മലഭാവം ദിവ്യമാഹാത്മ്യപൂർണ്ണമായി
നവ്യമാ മാദർശത്തിൻ ലക്ഷ്യമായ് മഹാനന്ദ
ദിവ്യമാംഭാവാത്ഭുത പ്രകാശമായ്ത്തീരും
അത്ഭുതസമാധിവൻ സാഗരലീലചെയ്ത
ചില്പദനാഥ ദിവ്യചൈതന്യപ്രകാശമായ്
സർവ്വഗമനാദ്യന്തമാനന്ദജ്യോതിർഭാവം

വിജ്ഞാനപ്രകാശമായ് ബോധചൈതന്യമായി
ചിന്മയമണ്ഡലത്തിൻ നാഥനായ് രാമകൃഷ്ണ-
ചിന്മയഭാവം മേലിൽവർത്തിക്കും, ജഗത്തിലേ
ധാർമ്മികഭിന്നമാർഗ്ഗലക്ഷ്യമായ് നാമരൂപ
ഭേദങ്ങളില്ലാത്തുള്ള ധാമത്തിന്നധിനാഥ-
ഭാവത്തിൽ സദാകാലമെന്നു നാമറിയണം.
ലോകൈകനാഥതന്റെ ലീലകളതിനുള്ള
ഭാവങ്ങൾ പ്രകാശിക്കാനുള്ളതുതന്നേയത്രേ.
ശാശ്വതമായതത്വമൊന്നുണ്ടു ജഗത്തിലേ
സ്ഥൂലഭാവത്തിലീശൻ ലീലകൾചെയ്യുമ്പോലെ
സൂക്ഷ്മങ്ങളായലോകഭാഗങ്ങൾ ദിവ്യദിവ്യ
ചൈതന്യമഹാതലമീവകയെല്ലാംതന്നേ
മാറ്റങ്ങൾ മാറിപ്പരിവർത്തനം ചെയ്തീടുന്നു.
സ്ഥൂലലോകത്തിൻ സ്ഥൂലകർമ്മങ്ങൾ ധർമ്മങ്ങളും
സ്ഥൂലമാം ജഗത്തിലേ ദേഹികൾക്കുള്ളഭാവം,
ഈവകയെല്ലാം സൂക്ഷ്മലോകത്തെ ബാധിക്കുന്നു
സ്ഥൂലദേഹത്തിൽ ജീവൻ ജീവിക്കുംസമ്പ്രദായം
സൂക്ഷ്മദേഹത്തിൽ ഭാവനിർമ്മാണം ചെയ്തീടുന്നു.
കാർമ്മികശരീരമീമർത്ത്യന്റെ ദേഹമത്രേ
കർമ്മങ്ങൾ മനസ്സിന്റെ ഭാവങ്ങളുണ്ടാക്കുന്നു.
അദ്ധ്യാത്മമാർഗ്ഗങ്ങളിൽ ജീവിപ്പോർക്കുള്ള സൂക്ഷ്മ-
ദേഹവുമതുപോലെ ദിവ്യമായ്തീർന്നീടുന്നു.
ബാഹ്യമാംലോകത്തിന്റെ ഭാവങ്ങൾപോലെ സൂക്ഷ്മ-
ലോകങ്ങളുണ്ടായ്തീരുന്നായതു നീതിയത്രേ.
എപ്പോഴെപ്പോൾ ധർമ്മഗ്ലാനിസംഭവിച്ചീടുന്നുണ്ടോ
അന്നൊക്കെജ്ജഗദീശൻറാവിർഭാവത്താൽ പാരിൽ
ധർമ്മത്തേയുദ്ധരിച്ചു പാരിടം കാത്തീടുന്നു,
ധർമ്മത്തിൻനിലനില്പു ലോകത്തിൻ നിലനില്പാം.
ദിവ്യന്മാർ സിദ്ധന്മാരും ഭൂമിയിലുണ്ടെന്നാകിൽ
ദിവ്യതനിലനില്ക്കും സ്ഥൂലലോകത്തിലൊക്കെ
ദിവ്യരാംജീവന്മാരും മുക്തരും സിദ്ധന്മാരും
നിത്യരാംദിവ്യന്മാരും ധ്യാനത്തിൽമേവീടുന്നു.

ഈശ്വരനതുപോലെ നിത്യമാം സമാധിയിൽ
വർത്തിച്ചുജഗത്തിൻെറ പാലനം ചെയ്തീടുന്നു.
ദിവ്യമാം സമാധിയിൽ വർത്തിക്കുന്നെന്നാൽക്കൂടി
ദിവ്യമാംമഹിമകൾ വർത്തിപ്പൂ ദിവ്യമായി
ആശ്ചര്യ്യബോധമാൻം സർവ്വവുംനടത്തുവാൻ,
വിശ്വത്തിൻ വ്യാപരങ്ങളീവിധം നടക്കുന്നു.
വൈകുണ്ഠധാമത്തിലേ മാഹാത്മ്യമിവയെല്ലാം
വൈകുണ്ഠമഹാഭാവം വൈകുണ്ഠവാസിവൃന്ദം
ധ്യാനത്തിൽമുഴുകീട്ടു വർത്തിക്കുന്നതിൽനിന്നു
വദ്ധിച്ചുവർത്തിക്കുന്നുവെന്നുനാമറിയണം.
ഭൂതലതീത്ഥസ്ഥാനമൊക്കെയുമതുപോലെ
സാധനചെയ്യാനുള്ള സ്ഥാനങ്ങളെന്നു ചൊല്ലാം.
സാധനചെയ്യാനാരുമില്ലാതെ ഭൌതികമാം
വൃത്തികൾകൊണ്ടു ദിവ്യസ്ഥാനങ്ങൾ നിറയ്ക്കുകിൽ
ഭൌതികവൃത്തിപൂണ്ണമായീടുമാസ്ഥലങ്ങൾ,
ദിവ്യതയില്ലെന്നായിതീന്നീടുമവിടൊക്കെ.
ഈശ്വരനലൌകികലാവിർഭവിച്ചു ദിവ്യ-
ലീലകൾചെയ്തു ദിവ്യസാധനയനുഷ്ഠിച്ചാൽ
ആവിധമാററമുണ്ടായ്തീരുന്നു സൂക്ഷ്മസൂക്ഷ്മ-
ദൈവീകമണ്ഡലങ്ങൾതോറുമെന്നറിഞ്ഞാലും.
കാലാനുരൂപധർമ്മമാവിഷ്ക്കരിക്കും ലീല
ഭൂതലവാസംചെയ്തു ചെയ്താലേനവീകൃത
ധാർമ്മികനവോത്ഥാനം സൂക്ഷ്മലോകങ്ങൾതോറും
ഉണ്ടായിത്തീരുവെന്നു നാമൊക്കെയറിയണം
സ്ഥൂലമാംജഗത്തിലും ദൈവീകഭാവമാർന്നു
ലീലകൾ ജഗദീശൻ ചെയ്യുമ്പോൾ മാത്രമത്രേ
സ്ഥായിയായ്ക്രമീകാരം ധാർമ്മികനവോത്ഥാന-
മീചകയുണ്ടായീടാൻ സാധിക്കുവെന്നുചൊല്ലാം
വൈദികകാലത്തിൻെറ മുമ്പായുമക്കാലത്തും
ദിവ്യരാംമഹർഷികൾ ബ്രഹ്മവിജ്ഞാനമുള്ളോർ
ദിവ്യരായവതാരം ചെയ്തെന്നുതന്നേചൊല്ലാം.
അന്നൊക്കെ ബ്രഹ്മധ്യാനതല്പരരായിതന്നേ-

യന്നത്തേമർത്ത്യലോകം വർത്തിച്ചുവെന്നുംചൊല്ലാം.
ദിവ്യരാംബ്രഹ്മജ്ഞാനസമ്പന്നർയതീന്ദ്രന്മാർ
ബ്രഹ്മവിജ്ഞാനം പാരിലന്നന്നു വേണ്ടപോലെ
ദൈവീകവെളിവാടായ് നൽകിപ്പോന്നെന്നല്ലാതെ
ദിവ്യരാമവരാത്മാരാദ്ധ്യരായതില്ല.
അപ്പപ്പോളവിർഭാവം ചെയ്തിട്ടുകാര്യംനേടി-
യപ്പോഴേ അന്തർധാനം ചെയ്തവരായ വിഷ്ണു-
ചൈതന്യപ്രകാശങ്ങൾ വിഷ്ണുവിൻറവതാര-
മീവക യൊന്നുംതന്നേ യാരാദ്ധ്യരായതില്ല.
ശ്രീരാമചന്ദ്രൻ പാരിൽ മനുഷവേഷംപൂണ്ടു
പാരിൻെറരക്ഷയ്ക്കായുമാദർശം കാണിക്കാനും
അത്ഭുതവൈഭവങ്ങൾ കൈക്കൊണ്ടുള്ളവതാരം
കൈക്കൊണ്ടശേഷമത്രേ യത്തരം മഹാത്ഭുത
മൂർത്തികളാരാദ്ധ്യരായ് തീർന്നതു ജഗത്തിങ്കൽ.
മർത്ത്യരേയാരാധിക്കം രീതികളതിൽപിന്നെ
മാത്രമേയുണ്ടായുള്ളവെന്നു നാമറിയണം.
ശ്രീരാമൻ കൃഷ്ണനായി കാലമാററത്താലുള്ള
ധാർമ്മിക നവോത്ഥാനം ചെയ്യെന്നുമിരിക്കുന്നു.
ഇന്നത്തേ ജഗത്തിൻെറ മാററങ്ങൾക്കൊത്തപോലെ
ധർമ്മത്തിൻ നവോത്ഥാനം ചെയ്യുവാനായികൃഷ്ണൻ
ഇമ്മഹിതന്നിൽ വന്നുവെന്നതും സത്യമത്രേ.
ശ്രീരാമകൃഷ്ണൻ ദേവീസംഭൃതനെന്നാകിലും
ശ്രീകൃഷ്ണപരമാത്മാ ജീവനുമൈക്യമായി
ഭുവിങ്കിൽമേവ് യെന്നു താൻതന്നെ പറഞ്ഞില്ലേ.
ഭൌതികശാസ്ത്രത്തിൻെറ നേട്ടങ്ങൾ കാരണത്താൽ
ഭൂതലമാകമാനം ഭൌതികവൃത്തിപൂർണ്ണം
ആകുവാനിടയായിത്തീർന്നതുകൊണ്ടുഭുവിൽ
ഭൌതികമണ്ഡലത്തിൻ മേലത്തേമഹാത്ഭുത-
ചിന്മയമണ്ഡലത്തിൽ ചിന്മയചൈതന്യത്തിൽ
അദ്വയപരമാത്മതത്ത്വത്തിൽനിന്നുതന്നേ
മർത്ത്യനായവതാരം ചെയ്യുവാനിടയായി.
ഈവണ്ണം മർത്ത്യലോകം സംശുദ്ധമാക്കാനുള്ള

ദിവ്യത യവനിയാൽ സംഭരിച്ചതുസർവ്വം
ദിവ്യനാം നരേന്ദ്രനേ യേല്പിച്ചവെന്നുകണ്ടു.
ദൈവീകമണ്ഡലത്തിൽ ദിവ്യമാമൊരുമാററം
നവ്യമാംധമ്മത്തിന്റെ രീതിയിലുള്ളതായി
സർവ്വത്രവിളയാട്ടം ദൈവീകശക്തിധാമം
സർവ്വക്കം പ്രാപ്യ ഘനമാകിയജഗദംബാ-
ചിന്മയമണ്ഡലത്തിലുണ്ടാകുമെന്നുംചൊല്ലാം
നവ്യന്മാർ ശാസ്ത്രജ്ഞന്മാർ ഭൌതിക തത്വശാസ്ത്ര
മൂർച്ചിയിൽ വേണ്ടുവോളം കണ്ടെത്തിയതുപോലെ
ദിവ്യമാം മണ്ഡലത്തിൽ ദിവ്യത കളിയാട്ടം,
ദിവ്യമാം വൃത്തി പൂർണ്ണമാവുകതന്നേ വേണം.
ആദ്യന്തവിഹീനമാം ദൈവീകബോധാത്മക-
സത്തയാം ചിദാനന്ദ ജ്യോതിസ്സിൻ മഹൽധാമം
വേദ്യമല്ലൊരുവനു മെന്നാലുമതിലുള്ള
വാത്മകം ദിവ്യരായ മഹർഷി വൃന്ദങ്ങൾക്ക-
മെത്രയോ കാലംമുമ്പു കേറുവാൻ സാധിച്ചില്ലേ.
ശ്രൌതങ്ങളായ ധർമ്മതത്വങ്ങൾ നിരാകാര-
ചൈതന്യവിജ്ഞാനത്തേ നൽകുന്നു വേണ്ടുവോളം.
ഇന്നത്തേ ശാസ്ത്രജ്ഞന്മാർ കണ്ടെത്തും തത്വജ്ഞാന-
മന്നത്തേ വെളിവാട്ട നൽകിയെന്നിരിക്കുന്നു.
മനുഷ്യവർഗ്ഗത്തിന്റെ യാരംഭകാലംതൊട്ടു
ജ്ഞാനത്തേയേകുന്നതു ദിവ്യരാമീശ്വരാംശ-
ശക്തികൾതന്നേയെന്നു നാമൊക്കെയെറിയുന്നു
ആവിധമവർ നൽകുമദ്ധ്യാത്മതത്വജ്ഞാനം
ഭൂവിങ്കൽ ദശിച്ചീടുമെൻ സാദ്ധ്യമല്ലെന്നു ചൊല്ലാം.
എന്നാലും രാമകൃഷ്ണജീവിത മഹാത്മ്യ ത-
നാടകമവയൊക്കെയൊരാഞ്ഞു സാക്ഷാൽക്കാരം
നേടുകതന്നേ ചെയ്യുവെന്നു നാമറിയുന്നു.
അത്തരം ലീലാരംഗമുണ്ടായി വരികയാ-
ലത്തരം നവോത്ഥാനമാവശ്യമെന്നുകാണാം.
ശാസ്ത്രജ്ഞരായവക്കു നാമരൂപങ്ങളുള്ള
വസ്തുക്കളൊക്കെയേതോ തത്വത്തിൻ വികാസമായ്

മിത്ഥ്യാത്വമുള്ളതാണെന്നുള്ളൊരു ബോദ്ധ്യമുണ്ട്
സർവ്വത്ര വ്യാപിക്കുന്ന സർവ്വാത്മസത്തയൊന്നു
സർവ്വർക്കുമാരാദ്ധ്യമായുണ്ടെന്ന ബോദ്ധ്യംവന്നാൽ
സർവ്വേശഭാവമാർക്കും സ്വീകാര്യമാകും മേലിൽ,
സർവ്വേശയത്നുകൊണ്ട മനുഷ്യഭാവമാർന്നു
സർവ്വർക്കും മാർഗ്ഗംകാട്ടാൻ സംഗതിയുണ്ടായ്‌വന്നു.
ഇങ്ങിനെ ജഗത്തിന്റെ പാലകശക്തിധർമ്മ
സംസ്ഥിതിചെയ്യാനായി ലീലകൾ ചെയ്തതത്രേ
മംഗളമൂർത്തി രാമകൃഷ്ണനായ് വന്നതിപ്പോൾ.
അദ്ദേഹം പരാനന്ദസാഗര ലീലചെയ്തു
നിത്യത്വം കൈവരിച്ചുവെന്നു നാമറിയുന്നു.
നിത്യമാം തത്ത്വം ബ്രഹ്മചൈതന്യമനാദ്യന്ത
മത്തു രവിജ്ഞാനത്തിൻ ജ്യോതിസ്സുതന്നേ നൂനം.
ആദ്യന്തമില്ലാതുള്ള ദിവ്യമാമാനന്ദത്തിൻ
ജ്യോതിസ്സുപരംബ്രഹ്മമവ്യക്തമതീന്ദ്രിയം
ബോധാതിഗമ്യം ദിവ്യമാശ്ചര്യമവ്യാകൃതം
കാലദേശങ്ങൾക്കൊക്കെയപ്പുറമതിശുദ്ധം
ഈവണ്ണമുള്ള ദിവ്യസാക്ഷാൽക്കാരത്തിലെത്തി
ദിവ്യമാംനിർവ്വികല്പസമാധിയനുഭൂതി
കൈവരിച്ചവിടെയും ദേവിതൻനിയോഗത്താൽ
ദിവ്യമാംനിലനിൽപ്പു വേണ്ടതായ്‌വന്നുകൂടി.
ആകയാലനാദിയാം തത്ത്വത്തിൽ മഹാത്ഭുത
ജ്യോതിസ്സായ്‌രാമകൃഷ്ണൻ നിത്യനായ്‌മരുവിടും.
ബ്രഹ്മമായ്‌ബ്രഹ്മധാമജ്യോതിസ്സായ്‌ബ്രഹ്മത്തിലേ
നിർമ്മലഭാവമായി വൈഭവപ്രകാശമായ്
ചിന്മയരാമകൃഷ്ണൻറാത്മജ്യോതിസ്സുമേലിൽ
നിത്യമായാവിർഭാവം ചെയ്യുന്നുമറിയണം.
ബ്രഹ്മലോകത്തിൽ ദിവ്യചിൽഘനസ്വരൂപത്തിൽ
ശ്രീരാമകൃഷ്ണൻ ഭക്തവൃന്ദത്തിൻമദ്ധ്യത്തായി
സർവ്വർക്കുമാരാദ്ധ്യനായ് സർവ്വേശാഭാവമാർന്നു
വർത്തിക്കുമിനിമേലിലെന്നുനാമറിയുന്നു
ബ്രഹ്മധാമത്തിൽ ദിവ്യജ്യോതിസ്സായ്‌സർവ്വാരാദ്ധ്യ.

ഭാവത്തിൽ സർവ്വധർമ്മലക്ഷ്യമായ് സർവ്വകാലം
വർത്തിക്കുമെന്നും മർത്ത്യജീവന്മാർ മാർഗ്ഗഭേദ-
മില്ലാതെ ചെന്നുചേർന്നു 'ബ്രഹ്മമാണഹ'മെന്ന
നിർമ്മലഭാവമാർന്നാദിവ്യമാം സാന്നിദ്ധ്യത്തിൽ
ബ്രഹ്മാനന്ദത്തിൽതന്നേ വാഴുമെന്നറിയുന്നു.
നിത്യരാമാധാമത്തിൽ നിത്യമാമാവിർഭാവം
ശ്രീരാമകൃഷ്ണൻ ചെയ്‌വതീവിധമാകുന്നുമേൽ
ബ്രഹ്മത്തിൽ ബ്രഹ്മജ്യോതിർഭാവത്തിൽ ബ്രഹ്മലീനൻ
തന്നെയായ് മേവീടുന്ന നിത്യാവിർഭാവമെത്തി,
ബ്രഹ്മവൈഭവമായി ബ്രഹ്മനിഷ്ഠകളഭാവ-
ചൈതന്യമായിത്തന്നേയദ്ദേഹം വർത്തിച്ചീടും.

